# കലാകൗമുദി

# 366

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

സെപ്ററംബർ 5, 1982

വില: 3 രൂപ



എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:

എസ്. ജയചന്ദ്രൻ നായർ

എൻ. ആർ. എസ് ബാബു

ഇലസ്ട്രേഷൻസ്: നമ്പൂതിരി

## സ്പെഷ്യൽ റിപ്പോർട്ടുകൾ



## സ്പെഷ്യൽ ഫീച്ചർ



## കവിത



## ലേഖനം



## കഥ



## നോവൽ



## പലവക



## മുഖചിത്രം

കെ. എൻ. എസ്. പിക്ചർ ഗ്യാലറി



ലയിക്കാൻ നിന്നവർ ഇപ്പോൾ വിമോചനം കാംക്ഷിക്കുന്നു. ലയിച്ചു നിന്നവരും വിമോചനം കിട്ടിയാൽ മതി എന്ന മട്ടിലാണ്. കേരള രാഷ്ട്രീയത്തിലെ പുതിയ മുഖദർശനം.

ചിനുചിനായുള്ള മഴയിൽ കുതിരാതെയും, മഴയെ ചിരിപ്പിക്കുന്ന ചെറുവെയിലിൽ തോരാതെയും കേരളത്തിലെ രാഷ്ട്രീയം പന്തുകളിക്കേ,

ഡെൽഹിയിൽ നിന്ന് ഇംഗ്ലീഷിലൊരു പത്രവാർത്ത: കരുണാകരനെ ഞെട്ടിച്ചുകൊണ്ട്, മുല്ലപ്പള്ളി രാമചന്ദ്രൻ കെ. പി. സി. സി.–ഐ. ജനറൽ സെക്രട്ടറിയാകാൻ പോകുന്നു.

രണ്ടുദിവസം കഴിഞ്ഞ് അതേ ഭൂപ്രദേശത്തുതന്നെ നിന്ന് മലയാളത്തിലൊരു പത്രവാർത്ത: കരുണാകരന്റെ അനുവാദത്തോടെയല്ലാതെ മുല്ലപ്പള്ളി രാമചന്ദ്രൻ അതൊന്നുമാകാൻ പോകുന്നില്ല.

ഈ രണ്ടുവാർത്തയും കേരളത്തിലെ ഭരണ കക്ഷികളിൽ പ്രധാനപ്പെട്ട കോൺഗ്രസ്–ഐയിലെ ഏററവുമൊടുവിലത്തെ ധർമ്മസംഗരത്തിന്റെ മുഖദർശനം നൽകുന്നു. കോൺഗ്രസ് ഐ. എന്നാൽ ഇന്നു കേരളത്തിൽ ഭരണമെന്നോ കരുണാകരനെന്നോ ആണ് അർത്ഥം. ഈ അർത്ഥം നാലഞ്ചു കൊല്ലമെങ്കിലും മാറാതെ നിറുത്താൻ കിടങ്ങൂരും സുന്ദരവും ശിഹാബ് തങ്ങളും വർഗീസ് വൈദ്യനും ജോസഫും മാണിയും ആന്റണിയുമൊക്കെ കൂട്ടത്തിൽ പിടിച്ചിടപ്പെട്ടിരിക്കുന്നുവെന്നുമാത്രം.

ഇന്ത്യയിലെ ജനായത്തത്തിന് ഫ്രാൻസിലെ പ്രസിഡൻഷ്യൽ ഭരണരീതിയുടെ നിറഗന്ധങ്ങളും മൂടുപടവും കടംവാങ്ങിനൽകാൻ ശ്രമം നടക്കുന്നതായി പത്രലേഖകർ പറയുന്നു. ഇന്ത്യക്ക് ഒരൊററയാളെ കിട്ടിയാൽ കേരളത്തിനെന്തിന് ഒന്നിലേറെയാൾ എന്ന മട്ടിലാണ് കാര്യങ്ങളുടെ പോക്ക് എന്നതിനാൽ, കിടങ്ങൂർതൊട്ട് ആന്റണിവരെയുള്ള കൂട്ടാളികൾ ഏണിപ്പടികളെന്നതിലപ്പുറം മറെറന്തെങ്കിലുമായി കരുണാകരൻ കരുതാനിടയില്ല. എങ്കിലും, തിരുവനന്തപുരംമുതൽ കണ്ണൂർവരെയുള്ള ഒരൊററ ജില്ലയിൽപ്പോലും കെട്ടുറപ്പോ ഐക്യമോ ഇല്ലാത്ത ഒരു പാർട്ടിയെക്കൊണ്ട് കേരളത്തിന്റെ ഭരണത്തിനു നായകത്വം വഹിപ്പിക്കുന്നതു ചില്ലറക്കാര്യമല്ല.

ഈ പശ്ചാത്തലത്തിലാണ്, ഇപ്പോൾ പൂർണ്ണമായും നനഞ്ഞുകുഴഞ്ഞുകിടക്കുന്ന കോൺഗ്രസ് സംസ്കാരലയനപ്പരവതാനിയെ കാണേണ്ടത്. 'ഐ'–യും 'എ' യും തമ്മിലോ, 'എ', 'ഐ'യിലേക്കോ ഉള്ള ലയനം വെറുമൊരു മോഹപുഷ്പമായി വിടർന്നു ദുർഗ്ഗന്ധം പരത്തി പൊഴിഞ്ഞുപോയിരിക്കുന്നു. ഒരുവേള, മറെറാരു ലയനത്തിരിക്കൂടി ഈരിലനട്ടുവിൽ മൊട്ടിട്ടുവന്നെന്നു വരാം. എന്നാൽ ഈ ലയനം നടന്നാൽ കോൺഗ്രസ്–എയിൽ നിന്നെന്നപോലെ കോൺഗ്രസ്–ഐയിൽ നിന്നും, സംസ്ഥാനത്തൊട്ടാകെ, നേതാക്കളുടെയും അണികളുടെയും ഒരു നീണ്ട നിര മററു പാർട്ടികളിലേക്ക് ഉണ്ടാവുമെന്ന താക്കീത് ലയനവാദക്കാരെ ഞെട്ടിപ്പിക്കുന്നു. ലയനം കാംക്ഷിച്ചിരുന്നവർ വാസ്തവത്തിൽ കോൺഗ്രസ്–എ.യിലെ ചില സീനിയർ നേതാക്കളാണ്. ഒരു സ്റ്റേററ് പാർട്ടിയായി ഇനിയും നിൽക്കുന്ന പ്രശ്നമില്ല എന്ന് അവർ പലവുരു ആവർത്തിച്ചു. എങ്കിലും ആ പാർട്ടി ഇപ്പോഴും സ്റ്റേററ് പാർട്ടിയായിത്തന്നെ നിലകൊള്ളുന്നു. ലയനവിരുദ്ധർ സംസ്ഥാനത്തൊട്ടാകെ സംഘടിച്ച് ശക്തിസമാഹരണം നടത്തിക്കൊണ്ടിരിക്കുകയാണെന്ന് ആലപ്പുഴയിൽനിന്നുള്ള ഒരു റിപ്പോർട്ടിൽ കാണുന്നു. ആലപ്പുഴജില്ലയിൽ കോൺഗ്രസ്–എയിലെ ലയനവിരുദ്ധർ പരസ്യമായിത്തന്നെ രംഗത്തിറങ്ങി. "എ. കെ. ആന്റണിയുടെയും ഇപ്പോൾ കൂടെ നിൽക്കുന്നവരുടെയും വഴിപിഴച്ച പോക്ക്" അപകടകരമാണെന്ന് താക്കീതും നൽകി. ആലപ്പുഴയിലെ ലയനവിരോധികളുടെ കൺവെൻഷനിൽ പ്രമുഖരായ പല കോൺഗ്രസ്—എ നേതാക്കളും പങ്കെടുത്തിരുന്നു. ഇത് ആലപ്പുഴയിലെ മാത്രം കാര്യമല്ല. ഏതാണ്ടെല്ലാ ജില്ലകളിലേയും സ്ഥിതി ഇതുതന്നെ.

ലയനവിരുദ്ധരുടെ ശക്തിസമാഹരണം കണ്ടാവണം, പഴയ ആംഗ്ലോ–ഇന്ത്യൻ പ്രശ്നം മുന്നിൽ നിറുത്തിക്കൊണ്ടുതന്നെ കോൺഗ്രസ്–എ നേതൃത്വവും കോൺ–ഐ നേതൃത്വവും ലയനനിർദ്ദേശം ഫ്രീസറിലാക്കിവച്ചിരിക്കയാണ്. കരുണാകരനെ കണ്ണുമടച്ചു പിന്താങ്ങുന്ന കാർത്തികേയനെയും രമേശ് ചെന്നിത്തലയെയും അതുപോലെ മററു ചിലരെയും ഉന്നതങ്ങളിലേക്ക് ഉയർത്തിക്കൊണ്ടുവരുന്നതിൽ അമർഷ പ്രതിഷേധങ്ങളുമുള്ളവർ സംസ്ഥാനമൊട്ടാകെ പുററീസ്സഞ്ചരിച്ച് സംഘടിച്ചുകൊണ്ടിക്കുകയാണ്.

ഇതിനിടയിൽ, ഉന്നതനായ ഒരു കോൺഗ്രസ്–എ നേതാവു പറഞ്ഞത് ഒരുകാരണവശാലും കോൺഗ്രസ്–എയെ മറെറ പാർട്ടിയിൽ ലയിപ്പിക്കുകയില്ലെന്ന് എ. കെ. ആന്റണിയും ഉറപ്പുനൽകിയിട്ടുണ്ടെന്നാണ്. ഒരർത്ഥത്തിൽ, ഇപ്പഴത്തെ ഏററവും വലിയ ലയനവിരോധി ആന്റണിതന്നെയാണല്ലോ.

●

ലയനം ഇങ്ങനെ കിടക്കുകയും ഭരണം ചരൺസിംഗിന്റെ ഡെൽഹി ഭരണം പോലെ കലാശിച്ചു കൊണ്ടിരിക്കുകയും ചെയ്യെ, തിരുവനന്തപുരത്ത് ഒരു പൊതുചടങ്ങിൽവച്ച് കോൺഗ്രസ്–ഐയുടെ എം. എൽ. എ. മാരിലൊരാളായ പി. കെ. വേലായുധൻ നടത്തിയ ചില പരാമർശങ്ങൾ, ഭരണ മുന്നണിയുടെ ജനററിക് സ്വഭാവത്തിലേക്ക് വിരൽ ചൂണ്ടിയിരിക്കുകയാണ്. 'ശ്രീ അയ്യൻകാളി മെമ്മോറിയൽ ആർട്ട്സ് സൊസൈററി'യുടെ വാർഷികാഘോഷച്ചടങ്ങിൽ, മന്ത്രി കെ. കെ. ബാലകൃഷ്ണനും, പി.കെ. വേലായുധൻ, കോട്ടക്കുഴി സുകുമാരൻ (ജനത–ജി) കെ. രാഘവൻ മാസ്റ്റർ (കോൺഗ്രസ്–ഐ) എന്നിവർക്കും സ്വീകരണം നൽകപ്പെട്ടു. സ്വീകരണത്തിനു മറുപടി പറഞ്ഞ വേലായുധൻ വെട്ടിത്തുറന്നുതന്നെ തങ്ങളുടെ മുന്നണിയിലെ സവർണ്ണവാഴ്ചയെ വിമർശിച്ചു. ഇതിനെപ്പററി വന്ന ഒരു പത്രവാർത്ത ഇങ്ങനെയാണ്: "ജാതിയുടെ പേരിൽ മന്ത്രി ബാലകൃഷ്ണനു മുക്കുകയറിടുന്നതിന് മററു മന്ത്രിമാരും കക്ഷി പ്രമാണിമാരുംകൂടി അദ്ദേഹത്തെ പൊതിയുകയാണ്. അദ്ദേഹം ഒന്നും പുറത്തു പറയുന്നില്ല എന്നേയുള്ളു. ഞങ്ങൾ

കൗമുദി ന്യൂസ് സർവീസ്

എല്ലാം അറിയുകയും അനുഭവിക്കുകയും ചെയ്യുന്നു.

മന്ത്രി ബാലകൃഷ്ണൻ വേലായുധനെ തടയാൻ ശ്രമിച്ചുവെങ്കിലും, വേലായുധൻ കൂടുതൽ ആവേശത്തോടെ പ്രസംഗം തുടർന്നു. ഒട്ടൊരു ഭയത്തോടെ, (എന്നാൽ) കൗതുകത്തോടെ, മന്ത്രി (ബാലകൃഷ്ണൻ) ഇരുന്നു കേട്ടു. വേലായുധൻ പറഞ്ഞു: ക്രിസ്ത്യാനിമന്ത്രിയെക്കണ്ടു കാര്യം ബോധിപ്പിക്കണമെങ്കിൽ നമ്മൾ ക്രിസ്ത്യാനി നേതാവിനെ കൂട്ടിക്കൊണ്ടുപോയാലേ രക്ഷയുള്ളൂ. നായർമന്ത്രിയെ കാണണമെങ്കിൽ ഒന്നാംതരം നായർമന്ത്രിയെ ആനയിച്ചുകൊണ്ടുപോകണം. നമ്മൾക്കൊന്നും ഒരു വിലയുമില്ല.

രോഷത്തോടെ പൊട്ടിത്തെറിച്ചുകൊണ്ട്, വേലായുധൻ മറ്റൊരു കഥ പറഞ്ഞു: ഇക്കഴിഞ്ഞദിവസം, ഒരു മന്ത്രിയെക്കണ്ടു നിവേദനം നടത്താൻ പോയി തിരിച്ചു വന്ന കോട്ടക്കുഴി സുകുമാരൻ, മന്ത്രിയുടെ പെരുമാറ്റവിശേഷംമൂലം തന്റെ കട്ടിലിൽക്കിടന്നു പൊട്ടിക്കരഞ്ഞു. സർവനിയന്ത്രണവും വിട്ടുകൊണ്ടാണ് സുകുമാരൻ വിലപിച്ചത്. സുകുമാരന്റെ മണ്ഡലത്തിൽ ഒരു സ്കൂൾ തകർന്നുവീണത് നന്നാക്കണമെന്നാവശ്യപ്പെട്ടുകൊണ്ട് നിവേദനം നടത്താനാണ് സുകുമാരൻ മന്ത്രിയെ സമീപിച്ചത്. മന്ത്രി എങ്ങനെയാണു പ്രതികരിച്ചതെന്ന് വേലായുധൻ വിശദീകരിച്ചില്ല. മന്ത്രി ആരെന്നും പറഞ്ഞില്ല. 'സുകുമാരൻ ഒടുവിൽ ഒരു നായർ പ്രമാണിയെപ്പിടിച്ചു കാര്യം സാധിച്ചു' എന്നു മാത്രം വേലായുധൻ കൂട്ടിച്ചേർത്തു:"

അസുഖകരമായ കാര്യങ്ങൾ റിപ്പോർട്ടു ചെയ്യുകാണുമ്പോൾ, നിഷേധിക്കപ്പെടുന്ന ഒരു പതിവുണ്ടല്ലോ. എന്നാൽ ഈ റിപ്പോർട്ട് നിഷേധിക്കപ്പെട്ടില്ല. നിഷേധിച്ചാലും ഇല്ലെങ്കിലും? വേലായുധന്റെ പ്രസംഗം കേട്ടുകൊണ്ടിരുന്ന വലിയ ഒരു 'ആഡിയൻസ്'' തിരുവനന്തപുരത്തു് ഉണ്ട്. ഉത്തരവാദപ്പെട്ട ഒരു ജനപ്രതിനിധിയായ വേലായുധൻ പറഞ്ഞ കാര്യങ്ങൾ, ഉന്നയിച്ച ആരോപണങ്ങൾ കേട്ടില്ല, കണ്ടില്ല എന്നു നടിക്കാനേ ആരോപണവിധേയർക്കു കഴിയൂ.

ഹരിജനനേതാക്കൾക്ക് സ്വന്തം ഭരണമുന്നണിയിൽ സ്വന്തം മന്ത്രിമാരിൽനിന്നുണ്ടാകുന്ന അനുഭവമിതാണെങ്കിൽ, മുന്നണിബന്ധമില്ലാത്തവരും നേതൃബലമില്ലാത്തവരുമായ മറ്റു ഹരിജനങ്ങൾക്ക് ഈ നാട്ടിൽ കിട്ടുന്ന ഭരണത്തിന്റെ കാര്യം പറയേണ്ടതില്ല. "ഞാൻ ഒരു ഹരിജനാണ്''"എന്ന് മേനിയിൽ അഭിമാനിക്കുന്ന കെ. കരുണാകരൻതന്നെ ഹരിജനവകുപ്പു കൈകാര്യം ചെയ്തിട്ടും ഈ ദുരവസ്ഥ തുടരുന്നതിൽ വിലപിക്കുകയില്ലാതെ എന്തുചെയ്യാം. നാളെ പക്ഷേ, ഹരിജനങ്ങളുടേതായി ഒരു രാഷ്ട്രീയപാർട്ടി ഉണ്ടായെന്നുവരാം. അതിനുവേണ്ടിയുള്ള ചില ആലോചനകൾ നടക്കാതെയിരിക്കുന്നുമില്ല. ലത്തീൻ കത്തോലിക്കർ പാർട്ടിയുണ്ടാക്കിയതു്, പല ജനവിഭാഗങ്ങൾക്കും ഇന്ത്യ സ്വാതന്ത്ര്യം നേടിയതുപോലുള്ള സാഹചര്യം സൃഷ്ടിച്ചിരിക്കയാണത്രെ. 1947-ലെ ഇന്ത്യൻ സ്വാതന്ത്ര്യമാണല്ലോ കോളനികൾ ഒന്നൊന്നായി വിമോചിതമാവാൻ തുടങ്ങിയതിന് ആദി പ്രേരണ. രാഷ്ട്രീയത്തിലെ "കോളനിവാഴ്ചകൾ" ഞെട്ടിത്തുടങ്ങുന്നു!

ഏതായാലും, ഇങ്ങനെ ഓരോരോ വിഭാഗത്തിനും "വിമോചനം'' നേടാൻ സ്വന്തമായി രാഷ്ട്രീയപ്പാർട്ടി ഉണ്ടാക്കേണ്ടിവരുന്ന ഈ സാഹചര്യം സൃഷ്ടിച്ചതു് ഇപ്പോഴത്തെ ഭരണമുന്നണിയുടെ ഏറ്റവും വലിയ നേട്ടംതന്നെ.

# പൊലീസ് കലാപകാരികൾ



കലാപകാരികളായ പൊലീസുകാരെ പാളകളിൽ പട്ടാളം തിരയുന്നു

ബോംബെയിലെ പൊലീസ് കലാപം അവസാനിച്ചുവെങ്കിലും ഇനിയും അവിടെ അതു ആവർത്തിക്കാവുന്നതേയുള്ളൂ. ഭരണം നിലനിറുത്താൻ ഉപയോഗിച്ചിരുന്ന പൊലീസ് ഭരണവർഗ്ഗത്തിനെതിരെ തിരിഞ്ഞു തുടങ്ങിയെന്നാണ് ഈ സംഭവം കാണിക്കുന്നതു്.

**കൗമുദി ന്യൂസ് സർവീസ്, ബോംബെ**

**സ്വാ**തന്ത്ര്യാനന്തര ബോംബെയിൽ ആദ്യമാണ് പട്ടാളം ഇറങ്ങുന്നതു്. ആകസ്മികമെന്നു വിശേഷിപ്പിക്കപ്പെടുന്ന പൊലീസ് കലാപം അടിച്ചമർത്താൻ സി. ആർ. പി.യിലെയും ബി. എസ്. എഫ്. ലെയും പതിനോരായിരംപേരടങ്ങുന്ന പതിനൊന്നു ബററാലിയനുകൾ റെയിൽ തെററിയ നഗരജീവിതത്തെ സാധാരണ നിലയിലാക്കാൻ നിയോഗിക്കപ്പെട്ടെങ്കിലും, അവരുടെ കൈയിലും ഒതുങ്ങാതെ വന്നപ്പോൾ പൂനയിലെ കന്റോൺമെന്റിൽനിന്നും ഗൂർഖാ പട്ടാളത്തെ അധികൃതർ വിളിക്കുകയുണ്ടായി. ഇതിനകം കൊള്ളയും കൊള്ളിവയ്പും വെടിവയ്പും നഗരത്തിൽ പലേടത്തും നടന്നു. നാലുപേർ വെടിയേററു മരിക്കുകയും ചെയ്തു. അവസാനം ദാദർ, മട്ടുംഗ, വോർലി, ആർ. എ. കിദ്വായി മാർഗ്, ഭോയിവാഡ, എൻ. എം. ജോഷി മാർഗ് എന്നിവിടങ്ങളിൽ കർഫ്യൂ ഏർപ്പെടുത്താൻ അധികൃതർ നിർബ്ബന്ധിതരായി. എട്ടുമാസമായി തുടരുന്ന തുണിമിൽസമരം താളം തെററിച്ച നഗരജീവിതം പൊലീസുകാർ പ്രക്ഷോഭകാരികളായി രംഗത്തിറങ്ങിയതോടെ ആകെ താറുമാററായി.

കലാപകാരികളായ പൊലീസുകാർ കത്തിച്ച ബെസ്റ്റ്ബസ്



പൊലീസുകാരുടെ സംഘടനയായ മഹാരാഷ്ട്ര പൊലീസ് കർമ്മചാരി സംഘടനയെ സസ്പെൻഡുചെയ്യുകയും, അവരുടെ നേതാക്കളെ അർദ്ധരാത്രി അറസ്ററു ചെയ്തു തടങ്കലിലാക്കുകയും കർമ്മചാരി സംഘടനയിലെ നിരവധി അംഗങ്ങളെ സർവീസിൽ നിന്നും പിരിച്ചുവിടുകയും ചെയ്തു. കലാപത്തിന്റെ കൊടിക്കൂറയുയർത്തിയ പൊലീസ് സേനയെ നിലയ്ക്കു നിറുത്താനുള്ള മഹാരാഷ്ട്ര ഗവണ്മെന്റിന്റെ നടപടികളാണ്, നിയമപാലകരെ പ്രക്ഷോഭണത്തിന്റെ വഴിയിലേക്കുതള്ളിയിട്ടതു്. ഗവണ്മെന്റിനു സമർപ്പിച്ച അവകാശപത്രികയിന്മേൽ തീരുമാനമൊന്നുമുണ്ടാകാത്തതിൽ പ്രതിഷേധിച്ച്, സ്വാതന്ത്ര്യദിനാഘോഷവേളയിൽ കറുത്ത ബാഡ്ജുധരിക്കാൻ പൊലീസുകാർ തീരുമാനിച്ചതോടെയാണ്, നിശ്ശബ്ദമായ പ്രതിഷേധം പ്രകടനാത്മകസ്വഭാവം കൈക്കൊണ്ടതു്. അങ്ങനെയൊരു നടപടിക്ക് പൊലീസുകാർ നിർബ്ബന്ധിതരാകുമെന്ന് മുൻകൂറായി അറിവു ലഭിച്ചിരുന്നെങ്കിലും, ഗവണ്മെന്റ് അനങ്ങിയില്ല. പൊലീസുകാരെ കൈകാര്യം ചെയ്യാനുള്ള ചുമതല ആഭ്യന്തരവകുപ്പിലെ ജൂനിയർ മന്ത്രിയായ ശ്രീകാന്ത് ജിച്കറിനെ ഏല്പിച്ചുകൊടുത്തിട്ട്, മന്ത്രിസഭാ വികസനത്തിന് ഇന്ദിരാഗാന്ധിയുടെ ആശീർവാദം നേടാൻ മഹാരാഷ്ട്ര മുഖ്യമന്ത്രി ഭോസ്ലേ ഡെൽഹിയിൽ തമ്പടിക്കുകയാണുണ്ടായതു്. "ആഴ്ചകളോളം ഞങ്ങൾ ക്ഷമാപൂർവ്വം കാത്തിരുന്നു. ഉയർന്ന ഉദ്യോഗസ്ഥന്മാരെ കണ്ട് സംസാരിച്ചു. മന്ത്രിമാരിൽ ആരെയെങ്കിലും കാണാനുള്ള എല്ലാ ശ്രമവും വിഫലമായി." കർമ്മചാരി സംഘടനാ പ്രസിഡന്റ് എസ്.ഡി. മോഹിതെ പറഞ്ഞു. മിതമായിരുന്നു അവരുടെ അവകാശങ്ങൾ. ഇരുപത്തിരണ്ടു പോയിന്റുകളടങ്ങിയ അവകാശപത്രികയിൽ പ്രധാനം, പൊലീസുകാരുടെ ഭവനനിർമ്മാണത്തിന് അഞ്ചുകോടി രൂപ അനുവദിക്കണ



പൊലീസ് കലാപത്തിൽ പട്ടാളത്തിന്റെ വെടിയേറ്റ് മരിച്ച ഒരു അജ്ഞാതൻ

മെന്നായിരുന്നു. ഭക്ഷ്യധാന്യങ്ങൾ സബ്സിഡിയായി നൽകുക, പതിനഞ്ചു വർഷം സർവീസ് പൂർത്തിയാക്കിയ പൊലീസുകാർക്ക് പ്രമോഷൻ നൽകുക, പൊലീസുകാരുടെ കുട്ടികൾക്ക് പ്രൈമറി സെക്കൻഡറി ടെക്നിക്കൽ ക്ലാസ്സുകളിൽ സൗജന്യ വിദ്യാഭ്യാസം അനുവദിക്കുക, യൂണിഫോം അലവൻസും വാഷിങ് അലവൻസും വർദ്ധിപ്പിക്കുക — ഇന്നത്തെ സാഹചര്യത്തിൽ കുറിപ്പു വരുമാനക്കാരനായ ഏതൊരു ഗവൺമെൻറ് ജീവനക്കാരനും ഉന്നയിക്കുന്നവയായിരുന്നു ഈ ആവശ്യങ്ങൾ. പക്ഷേ, ഗവൺമെൻറിൻെറ നിലപാട് നിഷേധാത്മകമായിരുന്നു. "ഈ ആവശ്യങ്ങളെപ്പററി ചർച്ച നടത്തുകയും നടപ്പാക്കാവുന്നവ നടപ്പാക്കുകയും ചെയ്യാനുള്ള കേവല മര്യാദ പ്രദർശിപ്പിക്കാൻ ഗവൺമെൻറ് തയ്യാറായില്ല. മറിച്ച് ഞങ്ങളുടെ ആവശ്യങ്ങളെ രാഷ്ട്രീയമായി കാണുകയാണ് ഗവൺമെൻറ് ചെയ്തത്," മോഹിത പറഞ്ഞു. ശരിയായിരുന്നു, ഈ ആരോപണം. കർമ്മചാരി സംഘടനയെ മഹാരാഷ്ട്ര മുഖ്യമന്ത്രിയായിരുന്ന അന്തുലെ തൻെറ അധികാര സാമ്രാജ്യം ഉറപ്പിക്കാനുള്ള ഒരു ഊന്നുവടിയാക്കാനാണ് ശ്രമിച്ചത്. അങ്ങനെ ചെയ്യുന്നതിൽ ഒരു ഗൂഢോദ്ദേശ്യംകൂടിയുണ്ടായിരുന്നു, അന്തുലേക്ക്. തൻെറ വഴിക്കു വരാത്ത പൊലീസുദ്യോഗസ്ഥന്മാരെ നിലയ്ക്കു നിറുത്താൻ പൊലീസുകാരുടെ സംഘടനയെ അദ്ദേഹം ഉപയോഗപ്പെടുത്തി. കർമ്മചാരി സംഘടനയ്ക്ക് ഔദ്യോഗികാംഗീകാരം നൽകിയ അദ്ദേഹം, അവരുടെ ഓഫീസാവശ്യത്തിനുള്ള ഫർണിച്ചർ വാങ്ങാനെന്നപേരിൽ അറുപതിനായിരം രൂപ ഗവൺമെൻറിൽ നിന്നും നൽകുകയും ചെയ്തു. പൊലീസ് സേനയ്ക്കുള്ളിൽ തൻെറ വരുതിക്കു നില്ക്കുന്നവരുടെ ഒരു നിര വളർത്തിയെടുക്കുകയായിരുന്നു അന്തുലെയുടെ അന്തിമലക്ഷ്യം. ഒരു ഘട്ടമെത്തിയപ്പോൾ, കർമ്മചാരി സംഘടനയെ അനുസരിക്കാത്ത ഉദ്യോഗസ്ഥന്മാർക്ക് സ്ഥലം മാറിപ്പോകേണ്ടതായിപ്പോലും വന്നുകൂടി. അങ്ങനെ അന്തുലെയുടെ തണലിൽ വളർന്ന കർമ്മചാരി സംഘടനയെ തകർക്കാനായില്ലെങ്കിലും ദുർബലപ്പെടുത്തേണ്ടത്, തൻെറ മുഖ്യമന്ത്രിപദം നിലനിറുത്താനാവശ്യമാണെന്ന് ഭോസ്ലേ വിശ്വസിച്ചു. സ്വാതന്ത്ര്യദിനാഘോഷവേളയിൽ കറുത്ത ബാഡ്ജ് ധരിച്ച് അവർ നടത്തിയ പ്രതിഷേധത്തെ കർമ്മചാരി സംഘടനയുമായി കണക്കു പറയാനുള്ള അവസരമായി ഭോസ്ലേ കണ്ടത് ഈ പശ്ചാത്തലത്തിലായിരുന്നു.

●

നേതാക്കളെ അറസ്ററു ചെയ്തതിൽ പ്രതിഷേധിച്ച് ആഗസ്ററ് പതിനെട്ടാം തീയതി രാവിലെ കർമ്മചാരി സംഘടനയിൽപ്പെട്ട ആയിരത്തിഅഞ്ഞൂറുപേർ വോർലി പൊലീസ് സ്റ്റേഷനു മുമ്പിൽ നിരന്നുനിന്നു പ്രകടനം നടത്തുകയും കല്ലേറു നടത്തുകയും ചെയ്തതോടെയാണ് പൊലീസ് കലാപം വ്യാപകമായിത്തീർന്നത്. സായുധ പൊലീസിൻെറ ഹെഡ്ക്വാർട്ടേഴ്സായ നെയ്ഗാമിലേക്ക് നീങ്ങാൻ തുടങ്ങിയ അവരെ ബി. എസ്. എഫ്. തടഞ്ഞു. അതൊരു യുദ്ധക്കളമായി മാറാൻ പിന്നെ അധികനേരം വേണ്ടിവന്നില്ല. വെടിവയ്പിൽ ഒരു പൊലീസുകാരൻ മരണമടഞ്ഞു. ഈ വാർത്ത ക്ഷുബ്ധമായ പൊലീസ്സേനയെ പൊതുനിരത്തിലെത്തിച്ചു. റയിൽവേസ്റ്റേഷനുകളും, ട്രാൻസ്പോർട്ട് കേന്ദ്രങ്ങളും ബസ്സുകളും ആക്രമിക്കപ്പെട്ടു. നിറയെ യാത്രക്കാരുമായി സഞ്ചരിച്ചിരുന്ന ബസ്സുകളെ പൊലീസിൻെറ കലാപക്കൂട്ടങ്ങൾ തടഞ്ഞുനിറുത്തി യാത്രക്കാരെ ഇറക്കിവിട്ട് തീവച്ചു. മണിക്കൂറുകൾക്കകം, നഗരജീവിതം പാടേ സ്തംഭിച്ചു. കണ്ണിൽക്കണ്ടതെല്ലാം കൊള്ളയടിക്കുകയും തീവച്ചു നശിപ്പിക്കുകയും ചെയ്യുന്ന കലാപകാരികളുടെ കൈയിലായി നഗരം. 'ബെസ്റ്റിൻെറ' അഞ്ഞൂറു വാഹനങ്ങൾ നശിച്ചതായാണു കണക്ക്. എത്ര കാറുകളും സ്കൂട്ടറുകളും തീവയ്ക്കപ്പെട്ടുവെന്നതിനെപ്പററി ഇനിയും ആക്കം തിട്ടപ്പെടുത്താൻ കഴിഞ്ഞിട്ടില്ല.

●

കറുത്ത ബുധനാഴ്ച എന്നാണ് ആ ദിവസത്തെ ബോംബെയിലെ ഒരു പത്രം വിശേഷിപ്പിച്ചത്. പതിനഞ്ചു മിനിട്ടു നേരം ഗതാഗതം നിലച്ചാൽപ്പോലും ബോംബെനഗരം നരകമാകും. ആ നിലയ്ക്ക് ഒരുദിവസം ട്രെയിനോ ബസ്സോ സ്വകാര്യവാഹനമോ ഓടാതെവന്നാലുള്ള സ്ഥിതി എന്തായിരിക്കും? നഗരപ്രാന്തങ്ങളിൽനിന്നും ജോലിക്കുവരുന്ന ലക്ഷക്കണക്കിനാളുകളെ സംബന്ധിച്ചിടത്തോളം ഇത്തരമൊരു ബുധനാഴ്ച ഇനി സങ്കല്പിക്കാൻപോലും കഴിയില്ല. ആയിരക്കണക്കിനാളുകൾക്ക് അന്നു വീട്ടിൽ മടങ്ങാനായില്ല.

●

അവശതകൾ പരിഹരിക്കാനും അവകാശങ്ങൾ നേടാനും പ്രക്ഷോഭമാർഗ്ഗത്തിനു പൊലീസുകാർ തിരിയുന്നത് ആദ്യമല്ല. കേരളത്തിൽ കൂട്ട അവധിയെടുപ്പിലൂടെ അവർ അതിനു തുടക്കം കുറിച്ചു. തുടർന്ന് ഹര്യാനയിലും ഇപ്പോൾ ബോംബെയിലും പൊലീസ് പ്രത്യക്ഷസമരമാർഗ്ഗം സ്വീകരിച്ചു കഴിഞ്ഞു. പ്രക്ഷോഭകാരികളെ പിരിച്ചുവിട്ടുകൊണ്ട്, പ്രതിഷേധത്തെ തള്ളിക്കളയുക എന്ന പാഴ്ശ്രമത്തിലാണ് ഗവൺമെൻറ്. ഭരണാധികാരികൾക്ക് അവരുടെ അധികാരം നിലനിറുത്താനുള്ള ഒരു ഉപകരണമെന്ന നിലയ്ക്ക് പൊലീസ്സേന തരംതാഴ്ത്തപ്പെട്ടിട്ട്, കാലമേറെയായി. ആ വിധം അധികാരസ്ഥാനങ്ങളുടെ കിങ്കരന്മാർക്ക് വായും വയറുമുണ്ടെന്ന് അധികൃതർ അംഗീകരിക്കാൻ കൂട്ടാക്കാത്തതാണ് ഇപ്പോഴത്തെ ഈ ആപൽക്കരമായ അവസ്ഥയ്ക്കു കാരണം.

ബോംബെയിൽ പട്ടാളം ഇറങ്ങിയതിനു ശേഷം



# മന്ത്രങ്ങളുടെ പൊരുൾ ഉറങ്ങുന്ന കാട്ടുമാടം

**കള്ളിക്കാട് രാമചന്ദ്രൻ**

**പൂർവാർജ്ജിത സംസ്കാരത്തിൻെറ വരപ്രസാദവുമായിനിൽക്കുന്ന കാട്ടുമാടം മനയ്ക്ക് എന്തെല്ലാം കഥകളാണ് പറയാനുള്ളത്. രസകരങ്ങളായ ആ കഥകളുടെ പശ്ചാത്തലത്തിൽ ഒരു സവിശേഷമായ ജീവിതരീതി ഇവിടെ പ്രതിപാദനം ചെയ്യുന്നു.**

മേടമാസത്തിലെ ഒരു വൈകുന്നേരം. വന്നേരിയിൽ ബസ്സിറങ്ങുമ്പോൾ വരവേററത് എവിടെനിന്നോ ഓടിക്കിതച്ചെത്തിയ ഒരു മഴയായിരുന്നു. വന്ദ്യപ്രജകളുടെ നാടായ വന്നേരിയുടെ മുഖം ഇരുണ്ടത് അപരിചിതനായ സഞ്ചാരിയെ കണ്ടതുകൊണ്ടാവണം. വന്നവേഗത്തിൽ തന്നെ മഴ മടങ്ങിപ്പോയപ്പോൾ ആശ്വാസം തോന്നി. മഴയിൽ നനഞ്ഞു കുതിർന്ന ആ മേടമാസ സന്ധ്യയോടൊപ്പം കാട്ടുമാടം മനയിൽ ചെന്നുകയറുമ്പോൾ ലഭിച്ചത് കാട്ടുമാടം നാരായണൻെറ ഉള്ളുതുറന്നുകാട്ടുന്ന വിടർന്ന ചിരിയായിരുന്നു. മനയിൽനിന്ന് മാനവലോകത്തിലെ പുതുമകൾ തേടിയിറങ്ങി മനുഷ്യസ്വഭാവ സംഘർഷങ്ങളുടെ സംഗമസ്ഥാനമായ നാടകകലയുടെ മുമ്പിൽ വന്നു പറഞ്ഞ കാട്ടുമാടം നാരായണൻ. പ്രിയപ്പെട്ട ഉണ്ണിക്കെഴുതിയ കത്തുകളിലൂടെ കാപട്യത്തിൻെറ മുഖത്ത് എയ്തുതറയ്ക്കുന്ന കാട്ടുമാടത്തിനെയായിരുന്നു എനിക്ക് ഏറെ ഇഷ്ടം. വന്നേരിയിൽ വന്നിറങ്ങിയപ്പോൾ എതിരേററ മഴ കാട്ടുമാടം മനയിലെ ചാത്തന്മാരുടെ കുസൃതിയായിരുന്നുവോ എന്നു ചോദിക്കാൻ മനസ്സ് ഒരുങ്ങിയെങ്കിലും പിന്നെ വേണ്ടെന്നുവച്ചു. തെക്കൻ തിരുവിതാംകൂറിൽനിന്നു കാതങ്ങൾ താണ്ടിയെത്തിയ അപരിചിതൻെറ സാന്നിദ്ധ്യം ചാത്തന്മാരുടെ ഉറക്കം കെടുത്തിയോ? അല്ലെങ്കിൽ അവർ ഒരിക്കലും ഉറങ്ങുന്നില്ലായെന്നു പറയുന്നതാവും ശരി. ദുർമ്മന്ത്രവാദത്തിൻെറ ബാധകൾക്കെതിരെ രക്ഷാവലയം തീർക്കുന്ന കാട്ടുമാടം മനയിലെ ചാത്തന്മാർക്ക് എങ്ങനെ ഉറങ്ങാൻ കഴിയും.

അറുപത് ഏക്കറോളം വ്യാപിച്ചുകിടക്കുന്ന തോപ്പിനു നടുവിൽ നമ്പൂതിരി സംസ്കാരത്തിൻെറ മുഖപ്രസാദവുമായി നിൽക്കുന്ന എട്ടുകെട്ട്. പുരാവൃത്തങ്ങളുടെ പായൽ കെട്ടിക്കിടക്കുന്ന കുളം, പരദേവതയായ പയ്യൂർമന മുത്തശ്ശിയമ്മയെ ആവാഹിച്ചു കുടിയിരുത്തിയിരിക്കുന്ന കുടുംബക്ഷേത്രം, ബ്രാഹ്മണ്യം എന്നത് സാത്വികതയുടെ പൊരുൾ മാത്രമാണെന്ന് തെളിയിച്ച കാരണവന്മാരുടെ കാലടികൾ വീണ അങ്കണം, കാററിളകുമ്പോൾ പ്രണവം ചൊല്ലിത്തുടങ്ങുന്ന തേന്മാവുകൾ. ഇതാ ഇവിടെ, ആശ്വാസം തേടിയെത്തുന്നവർക്ക് ശാന്തിയുടെ മന്ത്രമരുളുന്ന കാട്ടുമാടം മന. കാണിപ്പയ്യൂർ നമ്പൂതിരിപ്പാടിൻെറ തച്ചുശാസ്ത്രവിധിപ്രകാരം പണിത കാട്ടുമാടം മനയ്ക്ക് കാലത്തിനൊടുക്കലഹങ്ങൾ കൂടിയിട്ടും വലിയ പോറലൊന്നുമേററിട്ടില്ല. മന്ത്രവാദം ജീവിതകർമ്മമായി സ്വീകരിച്ച കാട്ടുമാടം മനയെക്കുറിച്ച് എത്രയെത്ര കഥകൾ കേട്ടിരിക്കുന്നു. ശാസ്ത്രവിശദീകരണങ്ങൾക്ക് തെല്ലും വഴങ്ങാത്ത പൊരുളുകളുടേതായ ആ മനയിലെത്തി മന്ത്രശക്തി കുടിയിരിക്കുന്ന താളിയോലഗ്രന്ഥങ്ങൾ കണ്ടപ്പോൾ, മൺമറഞ്ഞ കാരണവന്മാരുടെ കഥകൾ കേട്ടിരുന്നപ്പോൾ മനസ്സിൽ അദ്ഭുതങ്ങളുടെ ഭാരം കൂടിയതേയുള്ളൂ. കാട്ടുമാടം മനയിലെ ഗസ്റ്റ്ഹൗസിൽ ഉറങ്ങാൻ

കാട്ടുമാടം മന



കിടന്ന ആ മേടമാസ രാത്രിയിൽ. രാത്രിയുടെ മൗനത്തിലേക്ക് ചെകിടോർത്തു. തെങ്ങിൻതോപ്പിനെ വലംവെച്ചെത്തിയ രാത്രിക്കും തണുപ്പിനും കട്ടിയേറിക്കൊണ്ടേയിരുന്നു. ആ രാത്രിയിൽ അങ്കണത്തിലെ തൈമാവിന്റെ ചില്ലകളെ പിടിച്ചുകുലുക്കിയത് പകലിന്റെ വെളിച്ചം കടിച്ചുവറ്റിച്ചുവന്ന വാവലുകളോ അതോ കാട്ടുമാടം മനയിലെ ചാത്തൻമാരോ? ആ രാത്രിയോടൊപ്പം എന്റെ മനസ്സിലെ പഴങ്കഥകളും വളർന്നുകൊണ്ടേയിരുന്നു...

കാട്ടുമാടം മനയിലെ ചാത്തൻസേവയുടെ കഥ പറയാം. വളരെ പണ്ട് കാട്ടുമാടം മനയിലെ കാരണവർ പേരാമ്പ്രയിലെ ഒരു നായർ തറവാട്ടിൽ മന്ത്രവാദത്തിനു പോയി മടങ്ങുകയായിരുന്നു. നാട്ടുവഴിയിൽ ഇരുട്ടു പന്നണയാൻ തുടങ്ങുന്ന നേരം. പെട്ടെന്ന് എവിടെനിന്നോ ഉയർന്ന ഒരു കൂട്ടക്കരച്ചിൽ കാരണവർ കേട്ടു. കാരണവർ പല്ലക്കിൽ നിന്നു തല ഉയർത്തി നോക്കി, ഇടവഴിയിൽ സാന്ദ്രതയേറിവരുന്ന ഇരുട്ടല്ലാതെ മറ്റൊന്നുമില്ല. കൂട്ടക്കരച്ചിലിന്റെ ശക്തി കൂടിക്കൊണ്ടേയിരുന്നു. കാരണവർ സർവ്വചേതനകളിലൂടെ ദിവ്യശക്തി ആവാഹിച്ച് വീണ്ടും നോക്കി. പല്ലക്കിനു പുറകേ നിലവിളിച്ചുകൊണ്ട് നീങ്ങുന്ന ഒരു സംഘം ചാത്തന്മാരെയാണ് അദ്ദേഹം കണ്ടത്. ശൈവ-വൈഷ്ണവ സങ്കരസൃഷ്ടിയായ ശാസ്തപ്പൻമാർ. കാരണവർ കാരുണ്യം നിറഞ്ഞ ഒരു നോട്ടമെറിഞ്ഞപ്പോൾ ചാത്തന്മാർ സങ്കടം ഉണർത്തിച്ചു. അതിഭയങ്കരനായ ഒരു ദുർമന്ത്രവാദി ഞങ്ങളെ അടക്കിവച്ച് ഞങ്ങളെക്കൊണ്ട് ദുർവൃത്തികൾ ചെയ്യിക്കുന്നു, അവിടുന്ന് ഞങ്ങളെ രക്ഷിക്കണം. ശരണം യാചിച്ചെത്തുന്നവരെ ശൂന്യഹൃദയരായി പറഞ്ഞയയ്ക്കുന്നവരല്ല കാട്ടുമാടം മനയിലെ കാരണവന്മാർ. പക്ഷേ, ഈ ചാത്തന്മാരെ എങ്ങനെ കുടുംബത്തിൽ കയറ്റും. കാരണവർ പറഞ്ഞു; രക്ഷിക്കാം, പക്ഷേ കുടുംബത്തിൽ കൊണ്ടുപോകില്ല. രക്ഷാസങ്കേതത്തിലെത്തിയില്ലെങ്കിൽ ദുർമന്ത്രവാദി തങ്ങളെ വീണ്ടും തടവിലാക്കുമെന്ന് ചാത്തന്മാർ ഭയപ്പെട്ടു. അവർ കാരണവരുടെ കാലുപിടിച്ചു. അവരുടെ യാചനാസ്വരം കേട്ട് രാത്രിയുടെ ഹൃദയം പോലും ഉരുകി. സംസ്കൃതമായ ഭക്ഷണംകൊണ്ട് തൃപ്തിപ്പെടാമെങ്കിൽ താൻ അവരെ കൊണ്ടുപോകാമെന്ന് കാരണവർ സമ്മതിച്ചു. മാംസഭോജികളായ ചാത്തന്മാർ അത് ഉപേക്ഷിക്കാമെന്ന് സമ്മതിച്ചു. കാരണവർ പാഴൂർ കണിയാരെക്കൊണ്ട് കളംവരച്ച് പ്രശ്നം വയ്പിച്ചു. മലരും ശർക്കരയും തേനും കൂട്ടിക്കുഴച്ച നേദിക്കാനും കഴിയുന്നത്ര പ്രണവംമാത്രം ജപിച്ച് പൂജിക്കാനുമുള്ള നിർദ്ദേശമായിരുന്നു പ്രശ്നഫലം. പാഴൂർമനയിൽ താമസമുറപ്പിക്കുന്നതിനു മുമ്പു ചാത്തന്മാർ വ്യവസ്ഥ വച്ചു. മറ്റുള്ളവരെ ഉപദ്രവിക്കാൻ ഞങ്ങളോട് പറയരുത്. പിന്നെ മറ്റൊരു കാര്യം, ഞങ്ങളെ തൃപ്തിപ്പെടുത്തിയില്ലെങ്കിൽ കുടുംബക്കാരെ ഉപദ്രവിക്കും. പരസ്പരം വ്യവസ്ഥകൾ അംഗീകരിച്ചതോടെ ശൈവ—വൈഷ്ണവ സങ്കരസൃഷ്ടികളായ ചാത്തന്മാർ കാട്ടുമാടംമനയിൽ താമസം തുടങ്ങി. അവർ നാനൂറേപ്പരുണ്ടായിരുന്നു. മലരും ശർക്കരയും തേനും കൂട്ടിക്കുഴച്ച നിവേദ്യത്തിന്റെ രുചി പിടിക്കാത്ത മാംസക്കൊതിയന്മാരായ പത്തു ചാത്തന്മാർ ഒളിച്ചോടി. ഇപ്പോൾ കാട്ടുമാടം മനയിൽ 'പത്തു കുറവ്' നാനൂറ് ചാത്തൻമാരാണുള്ളത്. കാട്ടുമാടത്തുനിന്ന് ഒളിച്ചോടിയ ചാത്തൻമാർ ദുർമന്ത്രവാദം അനുഷ്ഠിക്കുന്ന ചില അബ്രാഹ്മണ കുടുംബങ്ങളിലാണ് ചെന്ന് ചേക്കേറിയത്. കാട്ടുമാടം മനയിലെ ചാത്തന്മാർ സൽപ്രവൃത്തികൾ ചെയ്തു കഴിയാൻ തുടങ്ങി. രാത്രിയുടെ മധ്യവിനാഴികകളിൽ അവർ മനവക പാടങ്ങളിൽ വിളക്കു പിടിച്ചു വിത്തു വിതയ്ക്കുമായിരുന്നുവത്രേ. ഒരു രാത്രിയിൽ അങ്ങനെ വിതച്ചുകൊണ്ടു നിൽക്കുമ്പോഴാണ് കല്ലൂർമന നമ്പൂതിരി വരുന്നതു കണ്ടത്. ചാത്തന്മാർ വിളക്കെറിഞ്ഞു പാടത്തുനിന്നു മറഞ്ഞു. കല്ലൂർമന നമ്പൂതിരിയുമായി കൂട്ടിമുട്ടേണ്ട എന്നു കരുതിയാണ് അവർ പാടത്തുനിന്നു മടങ്ങിയത്. മന്ത്രവാദം ജീവിതകർമ്മമായ രണ്ടു ബ്രാഹ്മണ കുടുംബങ്ങളിലൊന്നാണ് കല്ലൂർമന, മറ്റേത് കാട്ടുമാടം മനതന്നെ.

കാട്ടുമാടം നാരായണൻ



പരശുരാമൻ സമുദ്രത്തിൽ കോടാലി വലിച്ചെറിഞ്ഞു കേരളം സൃഷ്ടിച്ചുവെന്ന മിത്തിനോളം പഴക്കമുണ്ട് കാട്ടുമാടം കുടുംബത്തിന്റെ ഉദ്ഭവകഥയ്ക്കും. കടലിൽനിന്നും താൻ കണ്ടെടുത്ത ഭൂമി പരശുരാമൻ അറുപത്തിനാലു കുടുംബങ്ങൾക്കായി നൽകി, ഒപ്പം അവരുടെ കർമ്മവിധികൾ നിശ്ചയിക്കുകയും ചെയ്തു. മന്ത്രവാദം അനുഷ്ഠിക്കാനുള്ള അവകാശം കാട്ടുമാടത്തിനും കല്ലൂരിനുമാണ് നൽകിയത്. കാട്ടുമാടം മനയുടെ ചരിത്രം ചികഞ്ഞുചെന്നാൽ ഒരുകാര്യം മനസ്സിലാകും. കുടുംബം സ്ഥാപിക്കപ്പെട്ടത്, വന്നേരിയിലല്ല കണ്ണൂരിലെ പള്ളിക്കുന്നിലാണ്. കണ്ണൂർ സെൻട്രൽ ജയിൽ സ്ഥിതിചെയ്യുന്നസ്ഥലമാണ് പള്ളിക്കുന്ന്. ഇന്നത്തെ ജയിൽവളപ്പ് പണ്ടത്തെ ഇല്ലപ്പറമ്പാണ്. കാട്ടുമാടം മനവക പള്ളിക്കുന്നിലെ ഇല്ലപ്പറമ്പ് സെൻട്രൽ ജയിലിനുവേണ്ടി വിലയ്ക്കുവിൽക്കാൻ തയ്യാറായിരുന്നില്ല. കാരണം ജന്മസ്ഥലം വിൽക്കാൻ പാടില്ലെന്നതുതന്നെ. ജന്മസ്ഥലം വിറ്റാൽ ആ മണ്ണിൽ ഉറങ്ങിക്കിടക്കുന്ന കാരണവന്മാർ ശാപം ചൊരിയും. ഒടുവിൽ ഇല്ലപ്പറമ്പ്, അധികാരികൾ അക്വയർചെയ്തെടുത്തു. അതിനു പകരമായി കാട്ടുമാടം മനവക ഭൂസ്വത്തിനു കരമൊഴിവ് നൽകുകയും ചെയ്തു. ആയിരത്തിത്തൊള്ളായിരത്തിഅൻപത്തിയേഴുവരെ കരമൊഴിവ് നിലനിൽക്കുകയും ചെയ്തിരുന്നു. ടിപ്പുവിന്റെ പടയോട്ടത്തിനും വളരെ മുമ്പാണ് കാട്ടുമാടം കുടുംബം തെക്കോട്ടു നീങ്ങിയതും വന്നേരിയിൽ ഇല്ലം സ്ഥാപിച്ചതും. കണ്ണൂർ നിന്നു തെക്കോട്ടു നീങ്ങാൻ കുടുംബത്തെ പ്രേരിപ്പിച്ച കാരണങ്ങൾ എന്തായിരുന്നുവെന്ന് വ്യക്തമല്ല. ആ വരവ് അവർക്ക് നന്മ ചെയ്തതേയുള്ളൂ. അല്ലായിരുന്നുവെങ്കിൽ മൈസൂർ സിംഹത്തിന്റെ പടയോട്ടക്കാലത്ത് കുടുംബപാരമ്പര്യത്തിന്റെ ശിരസ്സറ്റു വീഴുമായിരുന്നു. ഒരു പക്ഷേ, വരാനിരിക്കുന്ന വിപത്തു മുൻകൂട്ടിക്കണ്ട് പരദേവതമാർ അവരെ മധ്യകേരളത്തിലേക്ക് പറഞ്ഞുവിട്ടതാകാം. മധ്യകേരളത്തിലെത്തി വേരുറപ്പിച്ച് അധികം വൈകുന്നതിനു മുമ്പുതന്നെ കാട്ടുമാടം കുടുംബം രണ്ടായി പിരിഞ്ഞു. ജ്യേഷ്ഠനും അനുജനും ഭാഗിച്ചു പിരിഞ്ഞതുകൊണ്ടാണ് അത്തരം ഒരു പരിണാമം സംഭവിച്ചത്. അതാണ് കാട്ടുമാടത്ത് മൂത്തേടത്ത് മനയുടേയും കാട്ടുമാടത്ത് ഇളയടത്ത് മനയുടെയും ജന്മരഹസ്യം. കാട്ടുമാടത്ത് ഇളയടത്ത് മന വാളാഞ്ചേരിക്കടുത്ത് വലിയകുന്നിലാണ്.

മേഴത്തൂർ അഗ്നിഹോത്രി നടത്തിയ തൊണ്ണൂറ്റൊമ്പത് യാഗങ്ങളിലും പങ്കെടുത്ത കാട്ടുമാടം കുടുംബത്തിനു യാഗാഗ്നികൊണ്ടു പവിത്രമാക്കപ്പെട്ട ആഢ്യത്വം അവകാശപ്പെടാം. കാട്ടുകിഴങ്ങിൻമൂട്ടിൽ ജനിച്ചു വളർന്ന ആദിപിതാക്കന്മാരായ ദ്രാവിഡന്മാരുടെ മന്ത്ര-തന്ത്രങ്ങളുടെ ശുദ്ധീകരിച്ച അവസ്ഥയാണ് ആര്യന്മാർ പ്രയോഗിച്ചു തുടങ്ങിയ മന്ത്രവാദമെന്ന് കാണാം. മന്ത്രവാദം രണ്ടുതരത്തിലുണ്ട്. ദുർമന്ത്രവാദവും സത്മന്ത്രവാദവും. ദുർമന്ത്രവാദം നിഗ്രഹത്തിന്റെയും നശീകരണത്തിന്റെയും ആയുധശക്തിയാണ്.

സൽമന്ത്രവാദം ദുർമന്ത്രവാദശക്തികളിൽനിന്ന് കാക്കുന്ന രക്ഷാകവചമാണ്. പ്രതിരോധത്തിനും ചികിത്സയ്ക്കുമായി ഉപയോഗിക്കുന്ന സൽമന്ത്രവാദമാണ് കാട്ടുമാടം മനയിൽ അനുഷ്ഠിക്കുന്നത്. ഈ മന്ത്രവാദത്തിനെ സാമ്പ്രദായികരീതി എന്നാണ് പറയുന്നത്. അത് അനുഷ്ഠിക്കുന്നവരെ സാമ്പ്രദായികൾ എന്നു പറയും. കാട്ടുമാടം കുടുംബക്കാർ സാമ്പ്രദായികളാണ്. മന്ത്രവാദത്തിൽ കൂടി മരുന്നു പ്രയോഗിക്കുന്ന സാമ്പ്രദായികരീതി കല്ലൂരും കാട്ടുമാടവും പ്രയോഗിക്കാൻ തുടങ്ങിയിട്ട് നൂറ്റാണ്ടുകളായി. ക്രിസ്ത്വാബ്ദം എഴുനൂറിൽ എഴുതപ്പെട്ടുവെന്നു കരുതപ്പെടുന്ന വനപ്രസാദം എന്ന ഗ്രന്ഥത്തിൽ ഈ രണ്ടു കുടുംബങ്ങളുടെയും മന്ത്രവാദരീതികളെക്കുറിച്ചുള്ള പരാമർശങ്ങൾ ഉണ്ടത്രേ! സാമ്പ്രദായികരീതിയിൽ ചാത്തൻ സേവ ഇല്ലായിരുന്നു. ശൈവ-വൈഷ്ണവ സങ്കരസൃഷ്ടികളായ ശാസ്താപ്പൻമാരെ മനയിലേക്ക് കൂട്ടിക്കൊണ്ടുവന്ന കാട്ടുമാടത്തെ ആ പഴയ കാരണവർതന്നെയാണ് ചാത്തൻ സേവ തുടങ്ങിവച്ചത്.

സൽമന്ത്രവാദത്തിൽ മൂന്നു ക്രിയകളാണുള്ളത്, സ്തംഭനം, ഉച്ചാടനം, മോചനം. ചില മൂർത്തികൾ തങ്ങൾ ബാധകൂടിയവരിൽനിന്ന് ഒഴിഞ്ഞുപോകില്ല. അവരെ സ്തംഭിപ്പിച്ചു നിറുത്താനേ കഴിയുകയുള്ളൂ. സ്തംഭനം അവരെ കഴിവുകെട്ടവരാക്കിത്തീർക്കുകയാണു ചെയ്യുന്നത്. ഇതിനുവേണ്ടി വർഷത്തിലൊരിക്കലെങ്കിലും മന്ത്രവാദം ചെയ്യണം. അല്ലെങ്കിൽ മൂർത്തികൾ ചോർന്നുപോയ ശക്തി തിരിച്ചെടുത്ത് ഉപദ്രവം തുടങ്ങും. ഉച്ചാടനത്തിലൂടെ മൂർത്തിയെ ശരീരത്തിൽനിന്നു നീക്കംചെയ്യുന്നു. ഓരോ മൂർത്തിയെയും അതിനു പഥ്യമായ വസ്തുക്കളിലേക്കാണ് ആവാഹിക്കുന്നത്. ഇരുമ്പ്, സ്വർണ്ണം, ചെമ്പ് തുടങ്ങിയ ലോഹങ്ങളും മരവും ആവാഹനക്രിയയ്ക്ക് ഉപയോഗിക്കപ്പെടുന്നു. ചിലരെ കാഞ്ഞിരമരത്തിൻെറമുകളിൽ ഉപേക്ഷിക്കണം.

കാട്ടുമാടം മനയിലെ ഇന്നത്തെ കാരണവരായ നാരായണൻ നമ്പൂതിരിയുടെ വലിയ മുത്തച്ഛൻ ശ്രീകുമാരൻ നമ്പൂതിരിപ്പാട് തലമുറകളിലൂടെ പറഞ്ഞു പതിഞ്ഞ അദ്ഭുതകഥകളിലെ നായകനാണ്. ശ്രീകുമാരൻനമ്പൂതിരിപ്പാട് മനയ്ക്ക് പുറത്തിറങ്ങിയാൽ അദ്ദേഹത്തിനെതിരെ വീശാൻ കാറ്റിനുപോലും ഭയമായിരുന്നുവത്രേ! കാരണവരുടെ മെതിയടിശബ്ദം കേട്ടാൽ ദുർമൂർത്തികൾ ഒളിത്താവളങ്ങളിലേക്ക് പായുമായിരുന്നു. എത്രയെത്ര മൂർത്തികളെയാണെന്നോ അദ്ദേഹം കാഞ്ഞിരമരങ്ങളിൽ കയററി തറച്ചിട്ടുള്ളത്. പൊന്നാനി അങ്ങാടിയിൽ വ്യാപാരം നടത്തിയിരുന്ന ഒരു ഗുജറാത്തി സേഠിൻെറ ഭാര്യയെ ബാധിച്ച ഒരുഗ്രമൂർത്തി ആ സ്ത്രീയുടെ ഗർഭസ്ഥശിശുക്കളെയെല്ലാം ചോരയൂററിക്കുടിച്ചു സന്താനലബ്ധി തടഞ്ഞു. തൻെറ വംശപാരമ്പര്യം ഏറെറടുക്കാൻ ഒരാളും ഇല്ലെന്ന ദുഃഖം ഗുജറാത്തി സേഠിനെ തളർത്തി. മന്ത്രവാദികളായ മന്ത്രവാദികളും ജ്യോത്സ്യൻമാരായ ജ്യോത്സ്യൻമാരുമെല്ലാം തളർന്നു പിൻമാറി. തെക്കുനിന്നും വന്നു പൊന്നാനി അങ്ങാടിയിലൂടെ നടന്നുപോകുകയായിരുന്ന ഒരു ജ്യോത്സ്യൻെറ മനസ്സിൽ ഗുജറാത്തി സേഠിൻെറ കരഞ്ഞു വീർത്ത മുഖം കൊണ്ടു. സേഠിനെ ആശ്വസിപ്പിച്ചുകൊണ്ട് അപരിചിതനായ ജ്യോത്സ്യൻ പ്രശ്നപരിഹാരം പറഞ്ഞു: കാട്ടുമാടം മനയിലെ കാരണവരെക്കൊണ്ട് മന്ത്രവാദം നടത്തിയാൽ മൂർത്തി ഒഴിയുകതന്നെ ചെയ്യും. ശ്രീകുമാരൻ നമ്പൂതിരിപ്പാടെത്തി മന്ത്രവാദം തുടങ്ങി. അദ്ദേഹം മൂർത്തിയെ ആവാഹിക്കാനുള്ള അവസാനക്രിയ ആരംഭിച്ചു. ആവാഹനക്രിയ ഉച്ചഘട്ടത്തിലെത്തിയപ്പോൾ നമ്പൂതിരിപ്പാടിനു മൂത്രശങ്കയുണ്ടായി. അദ്ദേഹം പുറത്തുപോയി മൂത്രമൊഴിച്ചു. അതുകഴിഞ്ഞു കുളിച്ചു വീണ്ടും മൂന്നുവട്ടംകളംവരച്ചു. തൻെറ എതിരാളി മോശക്കാരനല്ലെന്ന് അദ്ദേഹത്തിനു മനസ്സിലായി. ആവാഹനത്തിനു വഴി തടസ്സം നിൽക്കുന്നവൻെറ ഗർവ്വ് നമ്പൂതിരിപ്പാടിനെ ക്രുദ്ധനാക്കി. അദ്ദേഹം കഠിനമായ മന്ത്രങ്ങൾ ജപിച്ചു കളത്തിൽ കുത്തിത്താഴ്ത്തി ആവാഹനം പൂർത്തിയാക്കി എണീക്കുമ്പോൾ തൊട്ടടുത്ത പറമ്പിലെ മരത്തിൽനിന്നൊരാൾ താഴെ വീണു മരിച്ചു. കാട്ടുമാടംമനയിലെ ശ്രീകുമാരൻ നമ്പൂതിരിപ്പാടിൻെറ ജീവിതചരിത്രത്തിലെ ഒരു ഓലക്കീറ് അലസിപ്പോയ ഒരു വിവാഹനിശ്ചയത്തിൻേറതാണ്. കുറിയേടത്ത് താത്രിയായിരുന്നു പ്രതിശ്രുതവധു. വിവാഹം ആലോചിച്ചു നിശ്ചയിച്ചു. വേളിക്കുള്ള മുഹൂർത്തവും കുറിച്ചു. ആയിടെ ഒരു ദിവസം കാട്ടുമാടം മനയിലെത്തിയ കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ രണ്ടു ജാതകങ്ങളും പരിശോധിച്ചശേഷം ഇങ്ങനെ മൊഴിഞ്ഞു: ഇന്ദ്രനും ഇന്ദ്രാണിയും തമ്മിലുള്ള വിവാഹമാണല്ലോ! യാത്ര പറയാൻനേരത്ത് തമ്പുരാൻ ചോദിച്ചു: വേളിനിശ്ചയിച്ചുവോ? 'ഉവ്വ്' എന്ന മറുപടി ലഭിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: "എന്നാലും സാരമില്ല, ഈ വിവാഹം വേണ്ട. അതിലുണ്ട് ആപത്താണ്. നൂറു യോജിക്കുന്ന ജാതകം മനുഷ്യർക്കുള്ളതല്ല ദേവൻമാർക്കുള്ളതാണ്..." മഹാജ്യോതിഷിയായ കൊച്ചുണ്ണിത്തമ്പുരാൻെറ പ്രവചനം പിഴച്ചില്ല. ആചാരങ്ങൾ പണിതുവച്ച ബലിപ്പുരയിൽ നിന്നുകൊണ്ടു കാട്ടുതീപോലെ കത്തിപ്പടർന്ന കുറിയേടത്ത് താത്രി ഇന്നും തട്ടിത്തെറിപ്പിച്ചാലും പോകാത്ത ഒരു സ്മരണയാണ്.

മന്ത്രവാദത്തെ വ്യാപാരതാല്പര്യം വശീകരിച്ചെടുത്തപ്പോൾ കാട്ടുമാടംമന അതിൽനിന്നൊഴിഞ്ഞുനിന്നു. കാട്ടുമാടത്തെ മന്ത്രവാദത്തിനു സാമൂഹ്യസേവനമെന്നല്ലാതെ മറെറാരർത്ഥമില്ല. മാന്ത്രികരും താന്ത്രികരുമായ കാട്ടുമാടം കുടുംബം പരമ്പരാഗതമായ മറെറാരു കർമ്മത്തിൻെറ അവകാശികൾ കൂടിയാണ്. ക്ഷേത്രങ്ങളിൽ പ്രതിഷ്ഠ നടത്താനുള്ള അവകാശം. പണ്ടു ചിറയ്ക്കൽ രാജാവിൻെറ ഭരണത്തിൻ കീഴിലായിരുന്ന ഉത്തരമലബാറിലെ ക്ഷേത്രങ്ങളിൽ ഇന്നും പ്രതിഷ്ഠ നടത്തുന്നത് കാട്ടുമാടത്തെ കാരണവരാണ്. പടിഞ്ഞാറും കിഴക്കും പൊട്ടിവീഴുന്ന നാടകത്തെക്കുറിച്ചുള്ള പുത്തൻ മാനിഫെസ്റ്റോകളിൽ ലയിച്ചു നിൽക്കുമ്പോഴും കാട്ടുമാടം നാരായണൻെറ മനസ്സ് വേണ്ടിവന്നാൽ തന്ത്രവും മന്ത്രവും ഉരുക്കഴിക്കും.

കാട്ടുമാടത്തിലെ പുരുഷപ്രജകളുടെ മന്ത്ര-തന്ത്രങ്ങളുടെ ജീവധാര നിലനിൽക്കുമെന്നാണ് വിശ്വസിക്കപ്പെടുന്നത്. കാരണവർ തൻെറ പിൻഗാമിയെ പനയോലക്കീറിൽ കുറിപ്പുകൾ ചാർത്തി മന്ത്രവാദം പഠിപ്പിക്കുകയല്ല പതിവ്. ഉപദേശം എന്ന ക്രിയ മാത്രമേ പഠിപ്പിക്കാൻ കഴിയുകയുള്ളൂ. പിന്നീടു കാരണവൻമാരോടൊപ്പം ഒരു നിഴൽപോലെ നടന്ന് എല്ലാം പകർന്നുകൊള്ളണം. ബ്രഹ്മചര്യ കാലത്താണ് ഉപദേശം സ്വീകരിക്കുന്നത്. പിന്നെ ഏകാഗ്രതയുടെ മുഹൂർത്തത്തിൽ... മുനയിൽ ഇരുന്നുകൊണ്ടുള്ള ഉപാസന ആരംഭിക്കുകയായി. കല്ലൂരും കാട്ടുമാടത്തുമുള്ളവർ പരസ്പരം വീടുകളിൽ പോകാൻ പാടില്ലെന്ന പതിവിന് ഇന്നും ഉടവു തട്ടിയിട്ടില്ല. കാട്ടുമാടം മനയിലെ മന്ത്രവാദികളായ പുരുഷൻമാർ സ്വജാതിയിൽനിന്നു വിവാഹംചെയ്യുന്നത് പണ്ടു വിലക്കപ്പെട്ടിരുന്നു. കാലം പിന്നീട് ആ വിലക്കുകൾ മാററിയെടുത്തു.

മലയാളവർഷം ആയിരത്തി ഒരുനൂററി ഏഴ് കന്നിമാസം പതിനഞ്ചാംതീയതി കാർത്തികനക്ഷത്രത്തിൽ കാട്ടുമാടം മനയിൽ ഒരു ഉണ്ണി പിറന്നപ്പോൾ ജ്യോതിഷിയായ ഒരു ഭട്ടതിരിപ്പാട് പറഞ്ഞുവത്രേ—"ഇതാ ഒരു പുതിയ വി. ടി. ജനിച്ചിരിക്കുന്നു." വി. ടി. എന്ന വാക്കിന് കാലത്തെ മുറിച്ചുകടക്കാൻ ശ്രമിക്കുന്ന നമ്പൂതിരി കുടുംബങ്ങൾ ഒരേ ഒരു അർത്ഥമേ കല്പിക്കുന്നുള്ളൂ. നിഷേധി എന്ന അർത്ഥം. കാട്ടുമാടം നാരായണൻെറ ജനനസമയത്ത് ജ്യോതിർഗോളങ്ങൾ എന്തു കഥ ഉരുവിട്ടുവെന്നതിനു പ്രസക്തിയില്ല. കാരണം നല്ല സ്നേഹിതനും നല്ല സമരിയാക്കാരനുമാണ് കാട്ടുമാടം നാരായണനെന്നു ലോകത്തിനു ബോദ്ധ്യമായിരിക്കുന്നു. ബ്രാഹ്മണ്യത്തിൻെറ പരമലക്ഷ്യം മനുഷ്യനന്മയാണെങ്കിൽ അതു കാട്ടുമാടത്തിലെ ഇപ്പോഴത്തെ കാരണവരിൽ നിറഞ്ഞുതുളുമ്പുന്നുണ്ട്. മൂത്ത നാലുപേർ മരിച്ചതിനുശേഷമുണ്ടായ ആൺകുട്ടിയായതുകൊണ്ട് അമ്മ നാരായണനെ തറയിലും തലയിലും വച്ചില്ല. ഒരു പക്ഷേ ആ വാത്സല്യം തന്നെയാകണം 'ധിക്കാര'ത്തിൻെറ പ്രേരകശക്തി. നാരായണൻ എന്തു പറഞ്ഞാലും അമ്മ വിശ്വസിക്കും. പക്ഷേ, നാരായണനെക്കുറിച്ചു മററുള്ളവർ പറയുന്നത് വിശ്വസിക്കാൻ അമ്മയുണ്ടാവില്ല. കാരണം, അതിൽ നല്ലതൊന്നുമുണ്ടാവില്ലെന്ന് അമ്മയ്ക്കറിയാം. അമ്മയ്ക്ക് ഒരു നിർബ്ബന്ധം മാത്രമുണ്ടായിരുന്നു. പരദേവതമാർ കുടികൊള്ളുന്ന മച്ചിൽ കുളിക്കാതെ കയറരുത്. അന്നും ഇന്നും അമ്മയുടെ മകൻ അത് അനുസരിക്കുന്നു. കുടും എടുത്ത പാപത്തിന് ഏട്ടനെ കുടുംബത്തിൽനിന്നു പുറത്താക്കിയതോടെയാണ് സമുദായം അരുതെന്നു പറയുന്നത് ചെയ്യണമെന്ന വാശി തുടങ്ങിയത്. കോഴിക്കോട്ട് വൈ. എം. സി. എ. യിൽ താമസിച്ചു പഠിക്കുമ്പോൾ നിന്ദിതർക്കും പീഡിതർക്കും വാഗ്ദത്തഭൂമി അരുളുന്ന രാഷ്ട്രീയപ്രമാണങ്ങളോടു ചായ്‌വുതോന്നി. പട്ടാമ്പിയിലെ കോങ്ങല്ലൂരിൽ ഇ. എം. എസ്. പങ്കെടുത്ത രഹസ്യയോഗത്തിൽ പങ്കെടുത്തതോടെ ആവേശം കൂടി. ഇന്നും ആ ആവേശം ഉള്ളിൻെറ ഉള്ളിലൊരിടത്തു കെടാതെ സൂക്ഷിക്കുന്നുണ്ട്. ഹൈദരാബാദിൽ സീനിയർ കേംബ്രിഡ്ജ് പരീക്ഷപാസായതിനുശേഷം സ്വപ്നങ്ങളുമായി കോഴിക്കോട്ടു താവളമടിക്കുമ്പോഴാണ് നാടകം മനസ്സിൽ കയറിവന്നത്. കാട്ടുമാടം മനയെസംബന്ധിച്ചിടത്തോളം അതൊരു പുതിയ പാരമ്പര്യത്തിൻെറ തുടക്കമായിരുന്നില്ല. നാടകം കുടുംബരക്തത്തിൽ അലിഞ്ഞുചേർന്നിട്ടു നൂററാണ്ടുകൾ കഴിഞ്ഞിരുന്നു. പതിനാറാം നൂററാണ്ടിൽ പൂർണ്ണസരസ്വതി എന്ന പേരിൽ മേഘസന്ദേശം വ്യാഖ്യാനം ചെയ്തത് കാട്ടുമാടം മനയിലെ ഒരു അംഗമായിരുന്നു. തന്ത്രസമുച്ചയം രചിച്ച ചേന്നാസ് നമ്പൂതിരിപ്പാടിൻെറ സമകാലികനായിരുന്ന ഈ മേഘസന്ദേശം വ്യാഖ്യാതാവ്. കാട്ടുമാടം നാരായണൻ കോഴിക്കോട്ടായിരുന്നപ്പോൾ കൂട്ടിനുണ്ടായിരുന്നത് പി. ഭാസ്കരനും ടി. ഇ. ഭാസ്കരനുമായിരുന്നു. ആയിരത്തി തൊള്ളായിരത്തി നാല്പത്തിയെട്ടിനും അൻപത്തിയാറിനും ഇടയ്ക്ക് കാട്ടുമാടം കാണാത്ത സിനിമയില്ലായിരുന്നു. നിരന്തരമായ സിനിമ കാണൽ കാട്ടുമാടം നാരായണനെ ഫിലിം ക്രിട്ടിക്കായി മാററി.

റഹിമും കാട്ടുമാടവും ചേർന്ന് വന്നേരി കലാസമിതി രൂപീകരിച്ചു നാടകം എഴുതി പഠിച്ച് അവതരിപ്പിച്ചു. മദ്ധ്യകേരളത്തിൽ പുതിയൊരു നാടകാവബോധത്തിൻെറ കൊടിയേററം നടത്തിയത് അൻപതുകളുടെ തുടക്കത്തിലായിരുന്നു. അന്നുവരെ മലയാള നാടകം തെക്കും വടക്കും മാത്രം കിടന്നു ചുവടുവയ്ക്കുകയായിരുന്നുവെന്ന കാര്യം ഓർക്കുക. ആയിരത്തി തൊള്ളായിരത്തി അൻപത്തിയൊന്നിൽ കുററിപ്പുറത്തു നടന്ന സാഹിത്യ ക്യാമ്പിൽവച്ചു സി. ജെ. തോമസിനേയും എം. ഗോവിന്ദനേയും പരിചയപ്പെട്ടതോടെ പുതിയ അറിവുകളുടെ ജ്ഞാനസ്നാനം നടന്നു. കാട്ടുമാടം മനയിലെ ധിക്കാരിയെ ധിക്കാരിയുടെ കാതൽ കണ്ട സി. ജെ. ഗ്രീക്കു ട്രാജഡികളിൽ പ്രതിബിംബിച്ചുനിന്ന സത്യങ്ങളിലേക്ക് കൂട്ടിക്കൊണ്ടുപോയി. പിന്നീടു കുറെക്കാലം കെ. ദാമോദരനുമായി ചേർന്നു ജനാധിപത്യവേദിയുടെ പ്രവർത്തനങ്ങൾക്കായി ഉറക്കം കെടുത്തി. നാരായണൻെറ നാടകാന്വേഷണവും സാഹിത്യപ്രവർത്തനങ്ങളും കാട്ടുമാടം മനയിലെ സമ്പത്തിൻെറ അളവ് കുറച്ചുവെന്നത് സത്യമാണ്. ഒരു ചെറുചിരി സമ്മാനിക്കുന്ന ലാഘവത്തോടെ ആയിരങ്ങളും പതിനായിരങ്ങളും പൊട്ടിക്കാൻ കാട്ടുമാടം തെല്ലും മടികാണിക്കുകയില്ല. എന്തെല്ലാം ഭ്രാന്തുകൾ കാട്ടി. ആ ഭ്രാന്തുകളെല്ലാം പണവും കൊണ്ടാണ് പോയത്. കാട്ടുമാടത്തെ കാരണവർ ഓട്ടോമൊബൈൽ സ്പെയർ പാർട്ട്സ് കച്ചവടവും നടത്തിനോക്കാതിരുന്നില്ല. അവിടെയും തങ്ങാൻ ഒരു ഞൊടിയില്ലെന്നുമാത്രം. കഴിഞ്ഞ പതിനൊന്നുകൊല്ലമായി സാഹിത്യവുമായി വലിയ ചങ്ങാത്തത്തിലൊന്നുമല്ല. ഉണ്ണി എഴുതുന്ന കത്തുകളിലൂടെ മാത്രം ഇടയ്ക്കിടെ മൗനം തകർക്കുന്നു.

അകവൂർ മനയിലെ പത്മിനി അന്തർജ്ജനമാണ് കാട്ടുമാടത്തിൻെറ വേളി. ജയശ്രീ, മായ, ലത, അനിൽ എന്നിങ്ങനെ നാലുകുട്ടികൾ. പത്താംതരത്തിൽ പഠിക്കുന്ന അനിലിലൂടെ വേണം കാട്ടുമാടംമനയിലെ മന്ത്ര-തന്ത്രങ്ങളുടെ രഹസ്യങ്ങൾ ഒളിപ്പിച്ചുവയ്ക്കാനും അവസരംവന്നുവിളിക്കുമ്പോൾ പ്രയോഗിക്കപ്പെടാനും. ശാസ്ത്രം എന്തൊക്കെ തടസ്സവാദങ്ങൾ ഉന്നയിച്ച് വഴിതടയാൻ വന്നാലും ശരി മന്ത്രങ്ങളുടെ ശക്തി ക്ഷയിക്കുകയില്ലെന്നു കാട്ടുമാടം നാരായണൻ വിശ്വസിക്കുന്നു. ഈയിടെ ഉച്ചതിരിഞ്ഞുള്ള സമയത്തിൻെറ വിരസതയെ കൊന്നൊടുക്കാൻ മനയുടെ മുററത്ത് ഞാവൽമരത്തിൻെറ ചുവട്ടിലിരുന്നു ചീട്ടുകളിക്കുകയായിരുന്നു കാട്ടുമാടവും സുഹൃത്തുക്കളും. മനസ്സ് രാജാവിനേയും റാണിയേയും കമ്പിട്ടു നടക്കുമ്പോഴാണ് തൊടിയിൽ ഒരു കാർ വന്നു നിൽക്കുന്ന ശബ്ദം കേട്ടത്. ആരൊക്കെയോ ചിലർ പുറത്തിറങ്ങി. അവരുടെ ഉടയാടകൾ പുത്തൻ പണത്തിൻെറ ഗന്ധം കാററിൽ പടർത്തി. കാര്യസ്ഥൻ അവരോടു പോയി എന്തോ സംസാരിക്കുന്നതും തന്നെ ചൂണ്ടിക്കാട്ടി ചിലതു പറയുന്നതും കാട്ടുമാടം കണ്ടു. അധികം വൈകാതെതന്നെ കാറിൽ വന്നിറങ്ങിയവർ കാട്ടുമാടത്തിനോട് ഒന്നും ഉരിയാടാതെ സ്ഥലംവിട്ടു. കാര്യസ്ഥനോട് അന്വേഷിച്ചപ്പോൾ, കാര്യം വെളിപ്പെട്ടു. കാറിൽ വന്നവർ ഇരിങ്ങാലക്കുടക്കാരാണ്. കാട്ടുമാടത്തെ കാരണവരെക്കൊണ്ടു മന്ത്രം ജപിച്ചു രക്ഷകെട്ടിക്കാനാണ് അവരെത്തിയത്. കാരണവരായ വലിയ തിരുമേനിയെ തിരക്കിയപ്പോൾ കാര്യസ്ഥൻ ചൂണ്ടിക്കാട്ടിയത് ചീട്ടുകളിക്കുന്ന ഒരു താടിക്കാരനെയാണ്. ഇരിങ്ങാലക്കുടനിന്നു വന്നവരുടെ മനസ്സിലുണ്ടായിരുന്ന മന്ത്രവാദി അതല്ലായിരുന്നു, അതുകൊണ്ടവർ മടങ്ങി. ചീട്ടുകളിക്കുന്നയാളിനെങ്ങനെ മന്ത്രം ജപിച്ചുകെട്ടാൻ കഴിയും എന്നായിരുന്നു അവരുടെ സംശയം. കാട്ടുമാടം ചീട്ടു താഴെവച്ചു. പിന്നെ ഒരു ക്ഷണം കണ്ണടച്ചു മനസ്സ് പരതി. പിന്നെ ഒരു വെളിപാടുപോലെ പറഞ്ഞു: "അവർ വരും, കാൽ മണിക്കൂറിനുള്ളിൽ അവർ മടങ്ങിവരും..." തെററിയില്ല, ചീട്ടു വീണ്ടും രണ്ടു മൂന്നുവട്ടം കശക്കിയെറിയുന്നതിനിടയിൽ തൊടിയിൽ ഇരിങ്ങാലക്കുടക്കാരുടെ കാർ വന്നുനിന്നു. തെററു പററിയവരുടെ പശ്ചാത്താപത്തോടെ അവർ കാട്ടുമാടത്തെ സാധാരണ മുഖമുള്ള കാരണവരുടെമുമ്പിൽ തൊഴുതുനിന്നു. ഇതെഴുതുന്നയാൾ കാട്ടുമാടത്തിനോടു ചോദിച്ചു. തിരുമേനിക്കെങ്ങനെ മനസ്സിലായി അവർ മടങ്ങിവരുമെന്ന്? "ചങ്ങാതീ, ഈ പ്രപഞ്ചത്തെ പുതച്ചുനിൽക്കുന്ന രഹസ്യങ്ങളിൽ ഒരു അണുവിടമാത്രംവിശദീകരിക്കാനേ ശാസ്ത്രത്തിനു കഴിഞ്ഞിട്ടുള്ളൂ. വിശദീകരിക്കപ്പെടാനാവാത്ത എത്രയോ പൊരുളുകളുണ്ട്. നമ്മുടെ മുമ്പിൽ വീണുകിടക്കുന്ന ഇരുട്ടിനെ നോക്കിനിൽക്കുംപോലെ ആ പൊരുളുകളെ നോക്കി നിൽക്കുമ്പോഴാണ് അതിൻെറ സൗന്ദര്യം വർദ്ധിക്കുന്നത്...നാമെന്തിനു ആ സൗന്ദര്യം കെടുത്തണം."

കാട്ടുമാടം നാരായണനും കുടുംബവും



# കഥ



## ടി. പത്മനാഭൻ

രാവിലെ പതിവുപോലെ വളരെ നേരത്തേതന്നെ അയാൾ ഉണർന്നു. ടൗൺഷിപ്പിലൂടെയുള്ള നടത്തമടക്കമുള്ള എല്ലാ പ്രഭാതകൃത്യങ്ങളും ചെയ്തതിനു ശേഷവും പുലരാൻ പിന്നെയും സമയമുണ്ടായിരുന്നു. സാധാരണയായി രാവിലെ കുറേനേരം അയാൾ വായിക്കാറുണ്ടായിരുന്നു. പക്ഷേ, ഇന്ന് അയാളുടെ കൈയിൽ പുസ്തകങ്ങളൊന്നുമുണ്ടായിരുന്നില്ല. ലൈബ്രറിയിൽ നിന്നെടുത്തിരുന്ന പുസ്തകങ്ങളൊക്കെ രണ്ടുദിവസം മുമ്പുതന്നെ മടക്കിക്കൊടുത്തിരുന്നു. പുതിയ പുസ്തകങ്ങളൊന്നും ഈയിടെ അയാൾ വാങ്ങിയിട്ടുണ്ടായിരുന്നില്ല. പിന്നെ അയാളുടെ കൈയിലുണ്ടായിരുന്ന പഴയ പുസ്തകങ്ങളാണെങ്കിൽ അവയൊക്കെ "പാക്ക്" ചെയ്തുകഴിഞ്ഞിരുന്നു.

വളരെ പുരുക്കമായേ അയാൾ ഓഫീസിൽനിന്ന് പോരുമ്പോൾ കൂടെ ഫയൽ കൊണ്ടുവരാറുണ്ടായിരുന്നുള്ളു. വളരെ പ്രധാനമായതും അടിയന്തരമായി തീരുമാനമെടുക്കേണ്ടതുമായ എന്തെങ്കിലും കാര്യമുണ്ടെങ്കിൽ മാത്രം. ഇന്നു രാവിലെ അത്തരം ഫയലുകളും അയാളുടെ മുമ്പിലുണ്ടായിരുന്നില്ല.

കമ്പനിയെ സംബന്ധിച്ച, അയാളുടെ കൈയിലുണ്ടായിരുന്ന, എല്ലാ കടലാസുകളിലും തീരുമാനമെടുത്ത് ഒരു നോട്ടോടുകൂടി സെക്രട്ടറിയെ ഏല്പിക്കുക എന്നതായിരുന്നു അയാൾ തലേദിവസം ചെയ്ത ഒടുവിലത്തെ പ്രവൃത്തി.

ഫയലുകൾ സെക്രട്ടറിയെ ഏല്പിക്കുമ്പോൾ അയാൾ പറഞ്ഞു:

"ശ്രീകുമാർ, ഇനി വേറെ ഒന്നുമില്ലല്ലോ."

സെക്രട്ടറിക്ക് വിശേഷിച്ചൊന്നും ആലോചിക്കാനുണ്ടായിരുന്നില്ല.

സെക്രട്ടറി പറഞ്ഞു:

"ഇല്ല, സർ; എല്ലാമായി."

അയാൾ വീണ്ടും പറഞ്ഞു:

"തീർച്ചയാണല്ലോ."

സെക്രട്ടറി ചിരിച്ചു.

"ഇനി വേറെ ഒന്നുമില്ല, സർ."

അയാൾ അപ്പോൾ പറഞ്ഞു:

"ഇനി എനിക്ക് സമാധാനമായി പ്പോകാം—"

അയാൾ ഗൗരവത്തിലാണ് അങ്ങനെ പറഞ്ഞത്. എങ്കിലും അയാളുടെ മുഖത്ത് അപ്പോൾ വിഷാദംകലർന്ന ഒരു പുഞ്ചിരിയുണ്ടായിരുന്നു.

ഗസ്റ്റ്ഹൗസിന്റെ മുകളിലത്തെ വരാന്തയിൽ, അയാളുടെ മുറിയുടെ മുമ്പിലായി ഇട്ടിരുന്ന ചൂരൽ കസാലയിലിരുന്ന് തലേദിവസത്തെ ഈ സംഭാഷണമോർത്തപ്പോൾ അയാൾ വീണ്ടും പുഞ്ചിരിച്ചു. എന്നിട്ട് സ്വയം പതുക്കെപ്പറഞ്ഞു:

"അല്ലെങ്കിൽ, സമാധാനം എന്നാണ് എനിക്കുണ്ടായിരുന്നത്?" അകലെയുള്ള കാടുകളുടെ തലപ്പിൽ രാവിലത്തെ സൂര്യൻ പൊന്നുരുക്കിയൊഴിക്കാൻ തുടങ്ങിയപ്പോൾ അയാൾ ചെറുപ്പത്തിൽ അച്ഛൻ പഠിപ്പിച്ച ഒരു ധ്യാനശ്ലോകത്തിലെ വരികൾ ഉരുക്കഴിച്ചുകൊണ്ടിരുന്നു.

ഡെൽഹിയിലേക്ക് പോകുന്ന വിമാനം ഉച്ചതിരിഞ്ഞിട്ടായിരുന്നു. എയർപോർട്ടിൽ പോകുന്നവഴിക്ക്, പതിനഞ്ചുനാഴിക അകലെയുള്ള ചെയർമാന്റെ വീട്ടിൽ കയറി അദ്ദേഹത്തോട് ഔപചാരികമായി വിടപറയുക—കേവലം രണ്ടു മിനിറ്റ്നേരത്തെ ഒരു ജോലി—എന്നതൊഴിച്ചാൽ അയാൾക്ക് അവിടെ ചെയ്തുതീർക്കുവാനായി വേറെ ജോലിയൊന്നുമുണ്ടായിരുന്നില്ല. അയാൾക്ക് ആരെയും പ്രത്യേകമായി കണ്ട് യാത്ര പറയാനുമുണ്ടായിരുന്നില്ല. ഫാക്ടറി നിൽക്കുന്ന ടൗൺഷിപ്പിൽനിന്ന് അകലെയുള്ള പട്ടണത്തിൽ വളരെ പുരുക്കമായേ അയാൾ പോയിരുന്നുള്ളു. ഔദ്യോഗികമായി മേലേക്കിടയിലുള്ള ഗവൺമെൻറുദ്യോഗസ്ഥന്മാരെ ചിലപ്പോഴൊക്കെ കാണേണ്ട ആവശ്യം അയാൾക്കുണ്ടായിരുന്നുവെങ്കിലും ആരുമായും അയാൾക്ക് അടുത്ത ബന്ധങ്ങളുണ്ടായിരുന്നില്ല.

ജനറൽമാനേജരെന്ന നിലയിൽ ടൗൺഷിപ്പിലെ ഒന്നാമത്തെ ബംഗ്ലാവിലായിരുന്നു, അയാൾ താമസിക്കേണ്ടിയിരുന്നത്. രണ്ടുകൊല്ലംമുമ്പ് പൊതുമേഖലയിലെ ആ ക്ലേറൻ കമ്പനിയുടെ പുതിയ ഡിവിഷനിലേക്ക് ഗവൺമെൻറിൽനിന്ന് നിയോഗിക്കപ്പെട്ടു വന്നപ്പോൾ ജനറൽ മാനേജരുടെ ബംഗ്ലാവിൽ താമസിക്കില്ല എന്നൊന്നും അയാൾ തീരുമാനിച്ചിരുന്നില്ല. തനിക്ക് മുമ്പുള്ള ജനറൽ മാനേജർമാരെപ്പോലെ അയാളും അവിടെ താമസിക്കുവാൻതന്നെയാണ് ഉദ്ദേശിച്ചിരുന്നത്. വീട് ഒന്ന് ഒരുങ്ങിക്കിട്ടുവാനും അയാളുടെ സാധനങ്ങൾ ബോംബെയിൽനിന്ന്—അവിടെയായിരുന്നു അയാൾ അതിനുമുമ്പ് ജോലി ചെയ്തിരുന്നത്—സാവകാശത്തിൽ കൊണ്ടുവരാനുള്ള ഒരു ഇടവേളയും വേണ്ടിമാത്രമാണ് അയാൾ ഗസ്റ്റ്ഹൗസിലെ മുറികളിലൊന്നിൽ താമസം തുടങ്ങിയത്. അത് ആദ്യം തികച്ചും താൽക്കാലികമായ ഒരു ഏർപ്പാടു മാത്രമായിരുന്നു.

അയാളുടെ ഭാര്യയും കുട്ടികളും വിശ്വസിച്ചിരുന്നതും അങ്ങനെതന്നെയായിരുന്നു. പുതിയ സ്ഥലത്തേക്കു വരാൻ വേണ്ടി അവരൊക്കെ ആകാംക്ഷയോടെ കാത്തുനിൽക്കുകയായിരുന്നു.

പക്ഷേ, അവിടെഎത്തിയ ഏതാനംദിവസങ്ങൾക്കുള്ളിൽത്തന്നെ ജനറൽ മാനേജരുടെ ബംഗ്ലാവിലേക്കു മാറേണ്ടതില്ലെന്നും കുടുംബത്തെ ബോംബെയിൽ നിന്ന് കൊണ്ടുവരേണ്ടതില്ലെന്നും അയാൾ തീരുമാനിച്ചു.

ഇത്തരം ഒരു തീരുമാനത്തിലെത്തുവാൻ അയാൾക്ക് അയാളുടേതായ കാരണങ്ങളുണ്ടായിരുന്നു.

അയാൾക്കു വേണമെങ്കിൽ അവിടെ വരാതെ കഴിക്കാമായിരുന്നു. അതുവരെ ജോലി ചെയ്തിരുന്ന ദിക്കിൽ തുടരുകയോ വേറെ എവിടത്തേക്കെങ്കിലും ഒരു മാററം വാങ്ങുകയോ ചെയ്യാമായിരുന്നു. അങ്ങനെയാണ് അയാളുടെ ഗുണകാംക്ഷികളും അടുത്ത സുഹൃത്തുകളും ഉപദേശിച്ചതും. അവർ പറഞ്ഞു: ദൽഹിയിൽ ചെന്ന് ഇതു മാററൂ. വേറെ എവിടെയെങ്കിലുമായിക്കോട്ടെ; ഇതുവേണ്ട. ഇത് ഇന്നേവരെ നഷ്ടത്തിലേ നടന്നിട്ടുള്ളൂ എന്നുമാത്രമല്ല...

അവരോടൊക്കെ അപ്പോൾ അയാൾക്ക് ഒന്നേ ചോദിക്കാനുണ്ടായിരുന്നുള്ളൂ: നഷ്ടത്തിൽ നടക്കുന്ന ഒരു കമ്പനിയുടെ ഉത്തരവാദിത്വം ഏറെറടുക്കാനും ആരെങ്കിലും വേണ്ടേ? അതിനെ ശരിയാക്കിയെടുക്കാൻ പററുമോ എന്ന് ആരെങ്കിലുമൊന്നു ശ്രമിക്കണ്ടേ? അല്ലെങ്കിൽപ്പിന്നെ പൊതുമേഖലയിൽ ഇപ്പോൾത്തന്നെ മുടങ്ങിക്കിടക്കുന്ന എത്രയോ കോടിരൂപ......

പക്ഷേ, അയാളുടെ സ്നേഹിതന്മാർ പറഞ്ഞു! ഈ കുരിശ് നീ തന്നെ വഹിക്കണമെന്നുണ്ടോ? വേറെയാരെങ്കിലും പോകട്ടെ, താൻ വളരെ കാലമായല്ലോ ഈ ജോലി തുടങ്ങിയിട്ട്—കമ്പനികളുടെ നഷ്ടം നികത്തിയെടുക്കുന്ന ഈ ജോലി. പിന്നെ, ഒന്നു മനസ്സിലാക്കണം - ഇത് നിന്റെ സ്ഥലമല്ല. അവിടത്തെ ഭാഷ പോലും നിനക്ക് വശമില്ല. അവിടത്തെ താപ്പാനകളെയും പെരുച്ചാഴികളെയും നന്നാക്കിയെടുക്കാൻ നീ ശ്രമിച്ചാൽ......

അയാൾ അവരോട് ഒന്നും പറഞ്ഞില്ല. അയാളുടെ മനസ്സിൽ അപ്പോൾ ഒരു പദപ്രയോഗമാണ് തറച്ചുനിന്നത്—'താപ്പാനകളും പെരുച്ചാഴി'കളും. ഡെൽഹിയിലെ വകുപ്പ് സെക്രട്ടറിയും അങ്ങനെ തന്നെയാണ് പറഞ്ഞത്—താപ്പാനകളും പെരുച്ചാഴികളും—! ഇന്ത്യയുടെ വിഭജനത്തെത്തുടർന്ന് പഞ്ചാബിൽ നിന്നും ഓടിപ്പോരേണ്ടിവന്ന തികച്ചും പരുക്കനും സത്യസന്ധനുമായ ആ ഉദ്യോഗസ്ഥൻ പറഞ്ഞു: "ആ കള്ള റാസ്കൽസിന്റെ പിടിയിൽനിന്ന് ഈപുതിയ ഡിവിഷനെയെങ്കിലും രക്ഷിക്കാൻ കഴിയുമോ എന്നു നോക്കാനാണ് ഞാൻ നിങ്ങളെ അങ്ങോട്ടയയ്ക്കുന്നത്. എനിക്ക് നിങ്ങളിൽ വിശ്വാസമുണ്ട്. പിന്നെ നിങ്ങൾക്ക് വ്യക്തിപരമായ എന്തെങ്കിലും വിഷമങ്ങളുണ്ടെങ്കിൽ ഞാൻ നിർബ്ബന്ധിക്കില്ല. അതു നിങ്ങൾക്കും അറിയാമല്ലോ."

വകുപ്പു സെക്രട്ടറി പെട്ടെന്ന് നിറുത്തി. അദ്ദേഹം കസാലയിൽ ഇരിക്കുകയായിരുന്നില്ല, മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കുകയായിരുന്നു. അദ്ദേഹത്തിന്റെ നെററിയിലെ നീലഞരമ്പുകൾ എഴുന്നുനിൽക്കുകയും പുരികങ്ങൾ വളയുകയും ചെയ്യുന്നുണ്ടായിരുന്നു. ദീർഘകായനായ ആ മനുഷ്യന്റെ മനസ്സിൽ എന്തോ ഉണ്ടെന്ന്—ഒരുപക്ഷേ തന്നോട് പറയാൻ കഴിയാത്തത്—അയാൾക്കു തോന്നി.

അയാൾ പറഞ്ഞു.

"സർ, ഞാൻ പോകാം. എനിക്ക് വിഷമമില്ല."

അയാൾ അപ്പോൾ അഭിമാനം കൊണ്ടു വീർപ്പുമുട്ടുകയായിരുന്നു. അയാളുടെ മനസ്സു നിറയെ, കൊല്ലങ്ങൾക്കുമുമ്പ് ബിഹാറിലെ ഒരു ഫാക്ടറിയിൽ ഈ വകുപ്പ് സെക്രട്ടറിയുടെ — അന്നദ്ദേഹം ഒരു ഡെപ്യൂട്ടി ജനറൽമാനേജർ മാത്രമായിരുന്നു—കീഴിൽ എത്രയും പ്രതികൂലമായ സാഹചര്യങ്ങളിൽ ജോലി ചെയ്ത ദിവസങ്ങളുടെ പ്രകാശപൂർണ്ണമായ ചിത്രങ്ങളായിരുന്നു.

സെക്രട്ടറി നടക്കുന്നതു നിറുത്തി അയാളെ സൂക്ഷിച്ചുനോക്കി. അദ്ദേഹം പറഞ്ഞു

"നിങ്ങൾ പോകുമെന്ന് എനിക്കറിയാമായിരുന്നു. നിങ്ങളുടെ സ്ഥാനത്ത് ഞാനായിരുന്നെങ്കിൽ ഞാനും പോകുമായിരുന്നു." കുറെ നേരം എന്തോ ഓർത്ത് അദ്ദേഹം ഒന്നുംപറയാതെനിന്നു. പിന്നീട് തന്നോടെന്നപോലെ പതുക്കെ പറഞ്ഞു: "ഞാൻ ഇതിനുമുമ്പും ശ്രമിച്ചിട്ടുള്ളതാണ് ഈ തൊഴുത്തൊന്നു വൃത്തിയാക്കാൻ. പക്ഷേ, സാധിച്ചില്ല. ഞാനും നിങ്ങളെപ്പോലെ ഒരുദ്യോഗസ്ഥൻ മാത്രമാണ്. എന്റെ മുകളിലും ആൾക്കാരുണ്ട്."

അദ്ദേഹം നിറുത്തി. എന്നിട്ട് തെല്ലു നേരത്തെ മൗനത്തിനു ശേഷം ചോദിച്ചു:

"നിങ്ങൾക്കു മനസ്സിലാകുന്നുണ്ടോ?"

അയാൾ ഉവ്വെന്നു തലയാട്ടി.

സെക്രട്ടറി വീണ്ടും പറഞ്ഞു:

"എനിക്ക് ഈയിടെയായി വലിയ മടുപ്പുതോന്നുന്നു, ജോലി വേണ്ടെന്നു വച്ചാലോ എന്നുപോലും തോന്നുന്നു. ഒന്നും നേരെ ചൊവ്വേ ചെയ്യാൻ കഴിയുന്നില്ല. ആളുകളുടെ ഇടപെടൽ...അല്ലെങ്കിൽ ഞാനെന്തിന് ഇതൊക്കെ നിങ്ങളോടു പറയണം? അതിനല്ലല്ലോ ഞാൻ നിങ്ങളെ വിളിച്ചത്. ഏതായാലും പുതിയ ജോലിയിൽ വൈകാതെചേരുക. നിങ്ങൾ ഇപ്പോൾ അവിടെ പോകുന്നത് ഒരു ജനറൽ മാനേജരുടെ നിലയിലാണെന്നതു ശരിതന്നെ. പക്ഷേ, ആർക്കു പറയാൻ കഴിയും നാളെ നിങ്ങൾ അവിടത്തെ ഡയറക്ടറും ചെയർമാനുമാകില്ലെന്ന്? ആകുമെന്നുതന്നെ ഞാൻ വിശ്വസിക്കുന്നു."

പിന്നീട് എന്തോ ഓർത്തിട്ടെന്നപോലെ അദ്ദേഹം പറഞ്ഞു: "അല്ലെങ്കിൽ ഭാവിയെക്കുറിച്ച് നമ്മൾ എന്തിന് വേവലാതിപ്പെടണം? ഇപ്പോൾത്തന്നെ വേണ്ടത്ര ചെയ്യാനുണ്ടല്ലോ. ഭാവി എന്തുമാകട്ടെ, നമുക്ക് നമ്മുടെ പ്രവൃത്തി ചെയ്യാം, അല്ലേ—?"

ഇന്ന്, രണ്ടുകൊല്ലങ്ങൾക്കുശേഷം, വിശേഷിച്ചൊന്നും ചെയ്യാൻ കഴിയാതെ, ഏതാണ്ടൊരു പരാജിതനെപ്പോലെ അവിടെനിന്നു പോകേണ്ടിവന്ന ഈ സന്ദർഭത്തിൽ അയാൾ അതൊക്കെ ഓർത്തുപോയി.

കാലമെത്തുന്നതിനു മുമ്പേ സർവ്വീസിൽനിന്ന് പിരിഞ്ഞുപോകേണ്ടിവന്ന താൻ എന്നും ബഹുമാനിച്ചുപോന്നിരുന്ന, സത്യസന്ധനായ ആ വകുപ്പു സെക്രട്ടറിയെക്കുറിച്ചും അയാൾ ഓർത്തു.

എവിടെയായിരിക്കാം അദ്ദേഹം ഇപ്പോൾ—?

ഒടുവിൽ കേട്ടത് പഞ്ചാബിലെ തന്റെ ഗ്രാമത്തിൽ 'ഒന്നും ചെയ്യാതെ അടങ്ങിക്കഴിയുന്നു'വെന്നാണ്.

അയാൾ ദുഃഖത്തോടെ ഓർത്തു: എന്തൊരു വിധി! ജീവിതത്തിൽ ഒരിക്കലും തിരിച്ചുകിട്ടാനിടയില്ലാത്ത, വളരെ അമൂല്യമായ എന്തോ ഒന്ന് എന്നന്നേക്കുമായി നഷ്ടപ്പെട്ടതുപോലെ അയാൾക്കു തോന്നി.

ഫാക്ടറിയിൽ നിന്ന് രാവിലെ എട്ടുമണിക്കുള്ള സൈറൺ മുഴങ്ങിയപ്പോഴും അയാൾ അവിടെയിരുന്ന് ആലോചിക്കുകയായിരുന്നു—തന്നെപ്പററിയും ഈ രണ്ടു കൊല്ലങ്ങൾക്കിടയിൽ താനുമായി ഇടപഴകാനിടവന്ന ആളുകളെക്കുറിച്ചുമൊക്കെ. സാധാരണയായി എട്ടുമണിക്കു മുമ്പായി അയാൾ ഓഫീസിലെത്താറുണ്ടായിരുന്നു. പക്ഷേ, ഇന്ന് അയാൾക്ക് ഓഫീസിൽ പോകേണ്ട ആവശ്യമുണ്ടായിരുന്നില്ല. അയാൾക്ക് ചെയ്തുതീർക്കേണ്ടതായ വേറെ ജോലികളുമുണ്ടായിരുന്നില്ല. അതുകൊണ്ട് അയാൾ അവിടെ വെറുതെയിരുന്നു. പിന്നീട്, കുറേക്കഴിഞ്ഞപ്പോൾ അയാൾ മുറിയിലേക്കു പോയി.

മുറിയിൽ മേശപ്പുറത്ത് അയാളും ഭാര്യയും കുട്ടികളും കൂടിയെടുത്ത ഒരു ഫോട്ടോയുണ്ടായിരുന്നു. കൊല്ലങ്ങൾക്കു മുമ്പ് മുസ്സൂറിയിലെ ഡാക് ബംഗ്ലാവിന്റെ പുൽത്തകിടിയിൽ വച്ചെടുത്തതായിരുന്നു അത്. അയാൾ ആ ഫോട്ടോ കൈയിലെടുത്തു വെറുതെ നോക്കിനിന്നു. മെററൽ ഫ്രെയിമിലുറപ്പിച്ച ആ ഫോട്ടോയ്ക്ക് ഒരു മങ്ങലുമേററിട്ടുണ്ടായിരുന്നില്ല. അയാൾക്ക് എല്ലാം ഇന്നലെ കഴിഞ്ഞപോലെ തോന്നി.

അയാൾ പലതുമോർത്ത് നെടുവീർപ്പിട്ടു.

ആ ഫോട്ടോയൊഴികെ അയാളുടെ ബാക്കിയെല്ലാ സാധനങ്ങളും കാലത്തുതന്നെ പാക്ക്ചെയ്തുകഴിഞ്ഞിരുന്നു. സാധനങ്ങളെന്നു പറയുവാൻ അയാൾക്ക് വളരെയൊന്നുമുണ്ടായിരുന്നില്ല. ഏതാനും വസ്ത്രങ്ങൾ, പുസ്തകങ്ങൾ, പിന്നെ നാളെ എന്നെങ്കിലും അയാൾക്ക് വ്യക്തിപരമായ വിശദീകരണങ്ങൾ നൽകുവാൻ ബാദ്ധ്യത വരുത്തിവച്ചേക്കാവുന്ന ഫയലുകളുടെ കോപ്പികൾ—തീർന്നു. ഇവയുടെ കൂടെ ആ ഫോട്ടോയും രാവിലെതന്നെ അയാൾ സൂട്ട്കെയ്സിൽ എടുത്തുവച്ചുണ്ടായിരുന്നു. സത്യത്തിൽ അയാൾ



അങ്ങനെ വയ്യാൻ തുനിഞ്ഞതുമായിരുന്നു. പക്ഷേ, പിന്നീട് 'വേണ്ട, അതു് അവിടെത്തന്നെ നില്ക്കട്ടെ, ഇനിയും സമയമുണ്ടല്ലോ' എന്നു് അയാൾ വിചാരിച്ചു.

അയാളുടെ ഭാര്യ ഒരുതവണ അവിടെ വന്നിട്ടുണ്ടായിരുന്നു. പക്ഷേ കുട്ടികൾ വന്നിട്ടുണ്ടായിരുന്നില്ല. അവരെല്ലാവരും അവിടെ വരാനും താമസിക്കാനും ആഗ്രഹിച്ചവരായിരുന്നു. സാധാരണയായി മാററം പോകുന്ന ദിക്കുകളിൽ അയാൾ കുടുംബത്തെയും കൂട്ടാറുണ്ടായിരുന്നു, അയാൾക്കു് ബോംബെയിൽ സ്വന്തമായി വീടുണ്ടായിരുന്നുവെങ്കിലും അയാളുടെ കുട്ടികൾക്കു് പഠിക്കുവാൻ അവിടെ കൂടുതൽ അനുകൂലമായ സാഹചര്യങ്ങളുണ്ടായിരുന്നുവെങ്കിലും പോകുന്ന ദിക്കുകളിലൊക്കെ അയാൾ അവരെയും കൂട്ടാറുണ്ടായിരുന്നു. അവർക്കും ഇതു് വളരെ ഇഷ്ടമായിരുന്നു. കുട്ടികളുടെ, തുടർച്ചയില്ലാതെ വന്നുപോകുന്ന വിദ്യാഭ്യാസത്തെക്കുറിച്ചു് ആരെങ്കിലും സൂചിപ്പിച്ചാൽ അയാൾ പറയുമായിരുന്നു "അല്ലെങ്കിൽ ഇതൊക്കെത്തന്നെയല്ലേ വിദ്യാഭ്യാസം—? ഇങ്ങനെ ഇന്ത്യ മുഴുവൻ സഞ്ചരിക്കുന്നതും പുതിയ സ്ഥലങ്ങൾ കാണുന്നതും പുതിയ ആളുകളുമായി ഇടപഴകുന്നതുമൊക്കെ..."

പക്ഷേ, എന്നിട്ടും അയാൾ അവരെ അവിടെ കൊണ്ടുവന്നില്ല. ഭാര്യ ചോദിച്ചപ്പോഴൊക്കെ അയാൾ പറഞ്ഞു: വരട്ടെ; വരട്ടെ...അയാൾ വളരെ പതുക്കെമാത്രം മുന്നോട്ടു നീങ്ങുകയായിരുന്നു. പറയാൻ കഴിയാത്ത—ഒരു പക്ഷേ, തികച്ചും ജന്തുസഹജമായ—ഒരുൾക്കാഴ്ചയ്ക്കു് വശംവദനായാണു് അന്നയാൾ പെരുമാറിയതു്. അതുകൊണ്ടു് ഒരു തവണ ഭാര്യ ചോദിച്ചപ്പോൾ അയാൾ പറഞ്ഞു:

"ഇവിടെ എനിക്കു് അധികമൊന്നും നിലനില്പുണ്ടാകുമെന്നു തോന്നുന്നില്ല. ഏറിയാൽ ഒരുകൊല്ലം. അല്ലെങ്കിൽ..."

അപ്പോൾ ഭാര്യ പറഞ്ഞു:

"എന്നാൽ പിന്നെ ഇപ്പോൾത്തന്നെ പോകുവാൻ ശ്രമിച്ചുകൂടേ?"

അയാൾ പറഞ്ഞു:

"ഇല്ല; അതില്ല. ഞാനായിട്ടു് ഇവിടെനിന്നു് ഓടിപ്പോകുന്ന പ്രശ്നമേയില്ല."

പിന്നീടു് ഭാര്യ അയാളോടു് ആ വിഷയത്തെക്കുറിച്ചു് സംസാരിച്ചതേയില്ല.

അയാൾ ആ ഫോട്ടോയെടുത്തു് സൂട്ട് കെയ്സിൽ ഫയലുകൾക്കിടയിലായി വച്ചു.

സൂട്ട്കെയ്സിൽ ഫയലുകളുടെ മുകളിലായി ഒരു പഴയ തടിച്ച കടലാസ്സഞ്ചിയുണ്ടായിരുന്നു. അയാൾ എന്തോ ഞെട്ടലോടെയെന്നോണം ഓർത്തിട്ടെന്നപോലെ ആ സഞ്ചി വെളിയിലെടുത്തു. കടലാസ്സഞ്ചിയിൽ ഏതാനും വെട്ടിയെടുത്ത പത്രക്കുറിപ്പുകളായിരുന്നു. അയാൾ വെറുതെയൊന്നു് അവയിലൂടെ കണ്ണോടിച്ചശേഷം മടുപ്പോടെ അവ കീറി വെയ്സ്റ്റ്പേപ്പർ കുട്ടയിലിട്ടു. എന്നിട്ടു് സ്വയം പതുക്കെ പറഞ്ഞു: ഞാനെന്തിനു് ഈ കാലമത്രയും ഇതും പേറി...

എന്തോ ഒരു ഭാരം തന്നിൽനിന്നകന്നതു പോലെ അയാൾക്കു് അപ്പോൾ തോന്നി.

സങ്കല്പത്തിൽമാത്രം ജീവിച്ചിരുന്ന തൊഴിലാളികളിൽനിന്നു് ഗസ്റ്റ്ഹൗസും പരിസരങ്ങളും വൃത്തിയാക്കിയതിനു് എഴുതിവാങ്ങിയ രസീതുകളായിരുന്നു അവ. കള്ളരേഖകളുണ്ടാക്കി ദീർഘകാലം കമ്പനിയെ വഞ്ചിച്ചതിനു് സ്റ്റുവേർഡിന്റെ പേരിൽ അയാൾക്കു് നിയമപരമായ നടപടികൾ എടുക്കാമായിരുന്നു. അതിനുതന്നെയായിരുന്നു അയാൾ ആദ്യം മുതിർന്നതും. പക്ഷേ പേഴ്സനൽ മാനേജർ അയാളോടു പറഞ്ഞു: ഇതു തെളിയിക്കുവാൻ കഴിയുമെന്നു തോന്നുന്നുണ്ടോ—? വിഷമമായിരിക്കില്ലേ...? പിന്നെ സത്യത്തിൽ ഇവിടെ എന്താണു നടന്നതെന്നു് ഉറപ്പായി പറയാനും നമുക്കു് കഴിയില്ലല്ലോ. അതുകൊണ്ടു് എനിക്കു തോന്നുന്നതു്...

അയാൾ പേഴ്സനൽ മാനേജരെ സൂക്ഷിച്ചുനോക്കി. പേഴ്സനൽ മാനേജരും അയാളെ തറപ്പിച്ചു നോക്കുകയായിരുന്നു.

അയാൾ വിചാരിച്ചു: പുതുതായിവന്ന എന്നെ ഒരു പക്ഷേ ഇയാൾ അളക്കുകയായിരിക്കും. സാരമില്ല, അളക്കട്ടെ.

പിന്നീടു് അയാൾ വാച്ചിലേക്കു് നോക്കിക്കൊണ്ടു് പറഞ്ഞു: "സമയമില്ല, എനിക്കു ഹെഡ്ഡാപ്പീസിലേക്കു് പോകേണ്ടതുണ്ടു്, നിങ്ങൾ സി. ബി. ഐ. ക്കു് ഒരു ഡ്രാഫ്റ്റ് തയ്യാറാക്കിക്കൊണ്ടുവരൂ. കേസ് നിൽക്കുമോ ഇല്ലയോ എന്നൊക്കെ നമുക്കു് പിന്നീടുനോക്കാം..."

പേഴ്സനൽ മാനേജർ മുറിയിൽനിന്നു പോയി. അയാൾ അല്പസമയത്തിനുള്ളിൽത്തന്നെ തിരിച്ചുവരികയും ചെയ്തു. പക്ഷേ അയാളുടെ കൈയിൽ സി. ബി. ഐ. ക്കു് കൊടുക്കാനുള്ള ഡ്രാഫ്റ്റുണ്ടായിരുന്നില്ല.

പേഴ്സനൽ മാനേജർ വളരെ ക്ഷീണിതനായി കാണപ്പെട്ടു.

അയാൾ പതുക്കെ പറഞ്ഞു:

"സർ, ഈ വിഷയത്തിൽ കൂടുതലായൊന്നും ഇപ്പോൾ ചെയ്യേണ്ട എന്നാണു് എനിക്കു തോന്നുന്നതു്. ഒരു കേസ് വരികയാണെങ്കിൽ വേറെയും പലരും ഇൻവോൾവ്ഡ് ആയെന്നു വരും. അതുകൊണ്ടു്..." അയാൾ പറഞ്ഞു:

"എനിക്കു മനസ്സിലാകുന്നില്ല."

പേഴ്സനൽ മാനേജർ പറഞ്ഞു:

"സർ, സ്റ്റുവേർഡ് പറയുന്നതു് അയാൾ വെറും ഒരു പകരണം മാത്രമായിരുന്നു എന്നാണു്. വേറെ പലർക്കും വേണ്ടിയാണു് അയാൾ..."

"ഇത്രവേഗത്തിൽ നിങ്ങൾ സ്റ്റുവേർഡിനെക്കണ്ടു് ഈ വിവരം തിരക്കി, അല്ലേ?"

പേഴ്സനൽമാനേജരുടെ മുഖംവിളറി.

അയാൾ വീണ്ടും ചോദിച്ചു:

"അപ്പോൾ ആർക്കുവേണ്ടി ഇതൊക്കെ ചെയ്തു എന്നാണു് സ്റ്റുവേർഡ് പറയുന്നതു്?"

പേഴ്സനൽ മാനേജർ അറച്ചുനിന്നു.

അയാൾ പറഞ്ഞു:

"പറയൂ, നിങ്ങളുണ്ടോ?"

പേഴ്സനൽ മാനേജർ നിഷേധഭാവത്തിൽ തലയാട്ടി.

"ജനറൽ മാനേജരുണ്ടോ?"

"ഉണ്ടു്."

"ഡെപ്യൂട്ടി ജനറൽ മാനേജരുണ്ടോ?"

"ഉണ്ടു്."

"മതി. ഇനി എനിക്കു് കേൾക്കേണ്ട. പക്ഷേ, ഒന്നുകൂടി ചോദിച്ചോട്ടെ. ഈ പണം നേരിട്ടു് അയാൾ അവർക്കൊക്കെ കൊടുക്കുകയായിരുന്നോ, അല്ല..."

പേഴ്സനൽ മാനേജർ പറഞ്ഞു:

"അയാൾ പറയുന്നതു് ഈ തുകകൊണ്ടു് അവരുടെയൊക്കെ ഗസ്റ്റ്ഹൗസിലെ പുറംചിലവുകൾ..."

അയാൾ അദ്ഭുതത്തോടെ ചോദിച്ചു:

"ഗസ്റ്റ്ഹൗസിലെ പുറംചെലവുകളോ...എന്തു പുറംചെലവുകൾ?"

പേഴ്സനൽ മാനേജർപറയാൻമടിച്ചു.

അയാൾ ചോദിച്ചു: "ഇതിൽ സ്ത്രീകൾ പെടുമോ—?"

പേഴ്സനൽമാനേജർഒന്നുംപറഞ്ഞില്ല.

"മദ്യം പെടുമോ—?"

അതിനും പേഴ്സനൽ മാനേജർ ഒന്നും പറഞ്ഞില്ല.

അയാൾക്കു് മനസ്സിലായി.

അയാൾ മടുപ്പോടെ പറഞ്ഞു:

"പാവം സ്റ്റുവേർഡ്! എനിക്കയാളോടു് സഹതാപം തോന്നുന്നു."

പേഴ്സനൽ മാനേജർ സംശയിച്ചു നിന്നപ്പോൾ അയാൾ പറഞ്ഞു:

"നിങ്ങൾക്കു പോകാം—ഡ്രാഫ്റ്റ് തൽക്കാലം വേണ്ട."




പേഴ്സനൽ മാനേജർ പോയപ്പോൾ അയാളോർത്തു:

ദൈവമേ, ഇതെന്തു സ്ഥലം—!

ഇതു് അയാൾ അവിടെ താമസിക്കാൻ തുടങ്ങിയ ആദ്യദിവസങ്ങളിലായിരുന്നു. പക്ഷേ, അന്നു് അയാളനുഭവിച്ച മനഃപ്രയാസം പിന്നീടൊരിക്കലും—പാക്കു് വാങ്ങുന്നതിലും ഗന്ധകം കടത്തുന്നതിലുമൊക്കെ ഉയർന്ന ഉദ്യോഗസ്ഥന്മാർ നടത്തുന്ന ലക്ഷക്കണക്കിന്റെ വെട്ടിപ്പുകൾ മനസ്സിലാക്കാൻ സന്ദർഭങ്ങൾ ലഭിച്ചപ്പോൾപ്പോലും—അയാൾക്കുണ്ടായിരുന്നില്ല.

എങ്കിലും ഈ കാര്യത്തെക്കുറിച്ചു് അയാൾ പിന്നീട് ആരോടും പറഞ്ഞില്ല. ഭയന്നിട്ടായിരുന്നില്ല. ഭയത്തിന്റെ പ്രശ്നം അയാൾക്കു് ഒരിക്കലുമുണ്ടായിരുന്നില്ല. താൻ ജോലി ചെയ്യാൻ വന്ന സ്ഥാപനത്തിലെ സ്ഥിതി ഇതാണെന്നു് വന്ന ഉടനെതന്നെ മററുള്ളവരോടു പറയുവാൻ അയാൾക്കു് വിഷമമുണ്ടായിരുന്നു.

കോളേജിൽ നിന്നു് സർവീസിലേക്കു് നേരിട്ടു തിരഞ്ഞെടുക്കപ്പെട്ടതിനു ശേഷം ഇന്ത്യയുടെ പല ഭാഗങ്ങളിലുമായി അയാൾ ജോലിനോക്കിയിരുന്നു. ചെറുതും വലുതുമായ ഒട്ടേറെ സ്ഥാപനങ്ങളിൽ. അഴിമതിയില്ലാത്ത ഒരു സ്ഥലവും അയാൾ കണ്ടിരുന്നില്ല. അത്തരം സ്ഥലം ഒരിക്കലും ഒരിടത്തും—ഭാവനയിലല്ലാതെ—ഉണ്ടാവുകയില്ലെന്നും അയാൾക്കറിയാമായിരുന്നു. പക്ഷേ, ഇതുപോലെ ഒരന്ധകാരം—ഇടതൂർന്ന അന്ധകാരം വേറെ എവിടെയും അയാൾ കണ്ടിരുന്നില്ല.

അയാൾ ഇത്ര പ്രതീക്ഷിച്ചിരുന്നില്ല!

ആദ്യമൊക്കെ അയാൾക്കുണ്ടായ വിഷാദം, ഇതിനെതിരായി ഒരു ചെറുവിരൽ പോലും ആരും ഈ കമ്പനിയിൽ ഉയർത്തുന്നില്ലല്ലോ എന്നതായിരുന്നു. വിരൽ ഉയർത്തിയാലുണ്ടാവുന്ന വിഷമങ്ങളെക്കുറിച്ചു അയാൾ അജ്ഞനായിരുന്നില്ല. എങ്കിലും, എപ്പോഴെങ്കിലും, മനഃസാക്ഷിയുടെ പ്രേരണയ്ക്കു് വശംവദനായി... ഒരിക്കൽമാത്രം...അങ്ങനെയായിരുന്നു അയാൾ ആദ്യമൊക്കെ ആശിച്ചിരുന്നതു്.

പക്ഷേ, ഇന്നു്, രണ്ടുകൊല്ലത്തെ അവിടത്തെ ജീവിതത്തിനുശേഷം ഏതാണ്ടൊരു പരാജിതനെപ്പോലെ അവിടെനിന്നു മടങ്ങിപ്പോകുന്ന ഈ സന്ദർഭത്തിൽ, അയാളോർത്തു. എങ്ങനെ എനിക്കു് ആളുകളിൽനിന്നു് അതു് പ്രതീക്ഷിക്കാൻ കഴിയും?

അപ്പോൾ അയാളുടെ മനസ്സിലുണ്ടായിരുന്നതു് സ്റ്റോഴ്സ് ഡിപ്പാർട്ട്മെൻറിലെ മേലധികാരിയുടെ അനുഭവമായിരുന്നു.

അയാൾ ആ ഉദ്യോഗസ്ഥനെ കണ്ടിട്ടില്ലായിരുന്നു. പറഞ്ഞുകേട്ടതും ഫയലിൽനിന്നു് മനസ്സിലാക്കിയതുമായിരുന്നു. ഉദ്യോഗസ്ഥൻ പ്രാപ്തനും സത്യസന്ധനും ആളുകളെ ഭയപ്പെടാത്തവനുമായിരുന്നു. അതുകൊണ്ടു് അയാൾ ആ ഡിപ്പാർട്ട്മെൻറിൽവന്നയുടനെ കമ്പനിക്കു സാധനങ്ങൾ വാങ്ങുന്ന വകയിൽ ഓരോ കൊല്ലവുമുണ്ടാകുന്ന കോടിക്കണക്കിനുള്ള നഷ്ടം ഇല്ലായ്മചെയ്യുന്നതിനുള്ള ഒരു ശ്രമത്തിലേർപ്പെട്ടു. അയാളുടെ കൈയിൽ എല്ലാം തെളിവുകളുമുണ്ടായിരുന്നു. ആളുകളെയും ഇടപാടുകളെയും സംബന്ധിക്കുന്ന എല്ലാ വിവരങ്ങളും. ഇതൊക്കെവച്ചു് അയാൾ മേലുദ്യോഗസ്ഥന്മാർ മുഖേന—ഈ ഉദ്യോഗസ്ഥന്മാരിൽ ചിലരെക്കുറിച്ചും അയാൾ തന്റെ റിപ്പോർട്ടിൽ പരാമർശിച്ചിരുന്നു—ഒരു ദീർഘമായ റിപ്പോർട്ട് കമ്പനിയുടെ ചെയർമാനുതന്നെ അയച്ചു. ഇതിനു് ഒരു മറുപടിയും കിട്ടാഞ്ഞപ്പോൾ, അയാളെ വിളിപ്പിച്ചു് എന്താണു് സംഗതി



എന്നു ഒന്നു ചോദിക്കുകപോലും ചെയ്യാഞ്ഞപ്പോൾ, അയാൾ റിമൈൻഡറുകൾ അയച്ചു. പക്ഷേ, അങ്ങനെ അധികം റിമൈൻഡറുകൾ അയയ്ക്കുവാനൊന്നും അയാൾക്കു് ഇടവരികയുണ്ടായില്ല. അതിനു മുമ്പായിത്തന്നെ ജോലിയും മാനവും നഷ്ടപ്പെട്ടു് അവിടെനിന്നു് അയാൾക്കു പോകേണ്ടിവന്നു.

തന്റെ കീഴിലുണ്ടായിരുന്ന ഒരു ഹരിജൻ ജീവനക്കാരനെ മർദ്ദിച്ചു എന്നായിരുന്നു ഈ ഉദ്യോഗസ്ഥന്റെ പേരിലുണ്ടായിരുന്ന കേസ്—!

എന്തൊരു ക്രൂരമായ പരിഹാസം! അയാളോർത്തു: ഉദ്യോഗസ്ഥൻ പഠിക്കുന്ന കാലത്തു് ദേശീയപ്രസ്ഥാനത്തിൽ പങ്കെടുത്തതിനു് ജയിലിൽപ്പോയ ആളുമായിരുന്നു. അയാളാണു് ഹരിജനെ മർദ്ദിച്ചു എന്ന ആരോപണത്തിനു് വിധേയനായി പിന്നീടു്...

ആ ട്രാജഡിയെക്കുറിച്ചു് ഓർത്തപ്പോൾ തന്റെ ജീവിതത്തിലാണു് അതുസംഭവിച്ചതെന്നു് അയാൾക്കുതോന്നുകയുണ്ടായി,

അയാൾ അകലെ ചക്രവാളത്തിന്റെ സീമയിൽ പുകപരത്തിക്കൊണ്ടിരിക്കുന്ന ഫാക്ടറിയുടെ ചിമ്മിനികളും നോക്കി ചിന്താധീനനായിരുന്നു.

മുറിയുടെ വാതിൽക്കൽ ആരോ പതുക്കെ മുട്ടി.

അയാൾ പറഞ്ഞു: വരൂ...

അയാളുടെ സെക്രട്ടറിയായിരുന്നു.

സെക്രട്ടറി പറഞ്ഞു:

"സർ, കാർ വന്നിട്ടുണ്ടു്. ചെയർമാനെ കണ്ടതിനുശേഷമല്ലേ..."

അയാൾ പറഞ്ഞു:

"അങ്ങനെയാണു് ഞാൻ ആഗ്രഹിക്കുന്നതു്. ഞാൻ വരുന്ന വിവരം അറിയിക്കുകയും ചെയ്തിട്ടുണ്ടു്. ഇനി വല്ല തിരക്കിലും പതിവുപോലെ അദ്ദേഹം പെടുകയാണെങ്കിൽ..."

സെക്രട്ടറി അപ്പോൾ എന്തോ പറയുവാൻ ഭാവിച്ചു. പക്ഷേ, സെക്രട്ടറിയെ തടഞ്ഞുകൊണ്ടു് അയാൾ തുടർന്നു:

"ഇല്ല; ഇന്നു കാത്തുനിൽക്കുന്ന പ്രശ്നമില്ല. എന്റെ ട്രെയിൻ ഒന്നരമണിക്കാണു്, എനിക്കു് അതിനുമുമ്പേ എയർപോർട്ടിൽ എത്തിയേ പററൂ."

അയാൾ റിസപ്ഷനിൽ വിളിച്ചു തന്റെ സൂട്ട് കെയ്സുകൾ കാർപോർച്ചിലെത്തിക്കുവാൻ പറഞ്ഞു:

ഊണുകഴിക്കുന്ന കാര്യം സെക്രട്ടറി ഓർമ്മിപ്പിച്ചപ്പോൾ അയാൾ പറഞ്ഞു:

"പ്ലെയിനിൽ എന്തെങ്കിലും കിട്ടുമല്ലോ—അതുമതി."

താഴെ, ഫോയറിൽ അയാളെ യാത്രയയ്ക്കാനായി ഏതാനുംപേർ കാത്തുനിൽക്കുന്നുണ്ടായിരുന്നു. അധികംപേരും ഗസ്റ്റ് ഹൗസിലെ ജീവനക്കാർ തന്നെയായിരുന്നു. പിന്നെ കമ്പനിയിൽ നിന്നു വന്ന ചിലരുമുണ്ടായിരുന്നു.

അവരാരും അവിടത്തെ വലിയ ഉദ്യോഗസ്ഥന്മാരായിരുന്നില്ല.

അവരിൽ പലരേയും അയാൾക്കു് നേരിട്ടു പരിചയവുമുണ്ടായിരുന്നില്ല.

എല്ലാവരോടും അയാൾ യാത്ര പറഞ്ഞു.

കാറിൽ കയറുമ്പോൾ എന്തോ ഓർത്തിട്ടെന്നപോലെ അയാൾ പറഞ്ഞു: ഞാൻ ഇനിയും വരും.

അയാളുടെ ശബ്ദത്തിൽ വാശിയുടെയോ വിദ്വേഷത്തിന്റെയോ സ്പർശനമേ ഉണ്ടായിരുന്നില്ല.

സെക്രട്ടറി അയാളുടെകൂടെ എയർപോർട്ടുവരെ പോകുന്നുണ്ടായിരുന്നു. കാർനീങ്ങിയപ്പോൾ സെക്രട്ടറി ഒരു പ്രധാന ഫയലിനെക്കുറിച്ചു് അയാളെ ഓർമ്മിപ്പിച്ചു. അയാളുടെ ഭാവിയെ സാരമായി ബാധിച്ചേക്കാവുന്ന ഒന്നായിരുന്നു അതു്. ആദ്യമൊക്കെ സെക്രട്ടറി സംസാരിച്ചുകൊണ്ടിരുന്നപ്പോൾ അയാൾ എന്തെങ്കിലും പറയുന്നുണ്ടായിരുന്നു. പിന്നീടു് മൂളുക മാത്രം ചെയ്തു. പക്ഷേ, കുറെ കഴിഞ്ഞപ്പോൾ സെക്രട്ടറി കണ്ടു—അയാൾ അനങ്ങാതെ കണ്ണടച്ചു കിടക്കുകയായിരുന്നു.

പക്ഷേ, അയാൾ ഉറങ്ങുകയായിരുന്നില്ല. സ്വപ്നം കാണുകയായിരുന്നു. കോളേജിൽനിന്നു് നേരിട്ടു് റിക്രൂട്ട് ചെയ്യപ്പെട്ട ഒരെൻജിനീയറെന്ന നിലയിൽ താൻ ജോലിയാരംഭിച്ച ആ ആദ്യനാളുകളെക്കുറിച്ചു് സ്വപ്നം കാണുകയായിരുന്നു

## കഥ




**സേതു**



ഒരൊഴിവു ദിവസം രാവിലെയാണ് രാമചന്ദ്രൻ മരിച്ചത്.

ഒരു കാര്യവുമുണ്ടായിരുന്നില്ല. വെറുതെയൊരു ഹാർട്ടററാക്ക്. അവന്റെ ജനനം പോലെതന്നെ അനാവശ്യമായ ഒരു മരണം. ആ സമയത്ത് തൊട്ടടുത്ത മുറിയിലിരുന്ന് ഞങ്ങൾ കുറെപ്പേർ അമ്പത്താറു കളിക്കുകയായിരുന്നു. അന്നേരം കുട്ടനാണ് ഓടിവന്നു പറഞ്ഞത് അപ്പുറത്ത് നമ്മുടെ രാമചന്ദ്രൻ സാറ് മറിഞ്ഞുവീണ് ബോധമില്ലാതെ കിടക്കണു എന്ന്. ഞാൻ ഒരു നാലു തൊട്ടൊക്കെ വിളിച്ച് അങ്ങനെ ജയിക്കുമെന്നുള്ള നിലപാടിലായിരുന്നു അപ്പോൾ. അതുകൊണ്ട് ഞാൻ പറഞ്ഞു: "നിക്കെടാ, ഈ കൈയൊന്ന് കഴിഞ്ഞോട്ടെ." "പോരാ, സാർ. കൊഴപ്പമാണ്." കുട്ടൻ ആകെ പരിഭ്രമിച്ചിരുന്നു. അവൻ കരയുമെന്നു തോന്നി. എന്തായാലും ആ കൈ ഒരുവിധത്തിൽ തീർത്തിട്ട് ഞങ്ങൾ ഓടിച്ചെന്നു, രാമചന്ദ്രന്റെ മുറിയിലേക്ക്.

അവിടെ രാമചന്ദ്രൻ എന്ന മെഡിക്കൽ റെപ്രസന്റേററീവ് വിയർപ്പിൽ കുതിന്ന് നിലത്തു കുഴഞ്ഞുകിടക്കുന്നതാണു കണ്ടത്. മുറിയിലാകെ വിയർപ്പിന്റെ, ഹാർട്ടററാക്കിന്റെ, എരിഞ്ഞുപോയ മോട്ടോറിന്റെ ഗന്ധം. നാഡി പിടിച്ചു നോക്കിയിട്ട്, നെഞ്ചത്തു കൈ വച്ചു നോക്കിയിട്ട് കരുണൻ പറഞ്ഞു, തീർന്നുവെന്ന്. പറഞ്ഞുകഴിഞ്ഞ ഉടനേ കരുണനുതന്നെ തോന്നി ഇത്ര നിസ്സാരമായൊരു പാച്ചിൽ പാടില്ലായിരുന്നുവെന്ന്. പത്തുമുപ്പത്തഞ്ചുകൊല്ലം ശ്വാസം വലിച്ചുജീവിച്ച ഒരാളെ അത്രയെളുപ്പത്തിൽ പറഞ്ഞൊതുക്കാമോ? അതുകൊണ്ട് ഇത്തിരി മാററിപ്പറഞ്ഞു— "തീർന്നു, ഇനി രക്ഷയില്ലെടാ." എന്ന്.

രാമചന്ദ്രൻ തീർന്നുവെന്ന് ഞങ്ങൾക്കുമൊക്കെ തോന്നി. ആ കിടപ്പുതന്നെ ഒരു പിശകാണ്. അങ്ങനെയിങ്ങനെയൊന്നും കിടക്കുന്ന ആളല്ല രാമചന്ദ്രൻ. രണ്ടുകാലിൽ നടക്കുന്ന ഒരു ജീവിയായിട്ടേ ഞങ്ങൾ അയാളെ അധികം കണ്ടിട്ടുള്ളു.

അതുകൊണ്ട് ഉടനെ ഡോക്ടർക്ക് ഫോൺചെയ്തു. രാമചന്ദ്രൻ മരിച്ചുവെന്ന് തീർത്തു പറയാൻ ഞങ്ങൾക്കാർക്കും അധികാരമില്ലല്ലോ. ഞങ്ങളുടെപക്കൽ രാജാധികാരം പതിച്ചുതന്ന രജിസ്റ്റർ നമ്പറുകളില്ല. ഇനി അച്യുതൻനായർ ഡോക്ടർവന്ന് രാമചന്ദ്രൻ മരിച്ചിട്ടില്ല എന്നു പറഞ്ഞാൽ അതിന്റെ അർത്ഥം രാമചന്ദ്രൻ മരിച്ചിട്ടില്ലയെന്നുതന്നെ.

അതുകൊണ്ട് ഞാൻ കരുണനെ താക്കീതുചെയ്തു, അറിയാത്ത കാര്യങ്ങൾ പറയരുത്. ഓരോരുത്തർക്കും അവരവരുടേതായ നിയോഗങ്ങളുണ്ട്. കളംമാറി ചവിട്ടരുത്. നീയ് കണക്കുപുസ്തകങ്ങൾ മാത്രം കൈകാര്യംചെയ്യുന്നവനാണ്. ഊരാകെ ചുററി, ഈ ദേശവും പരദേശവും ചുററി, കണക്കുപുസ്തകങ്ങൾ ചികഞ്ഞുനോക്കി തെററുകൾ കണ്ടുപിടിക്കുകയും തെററുകാരെ കൂട്ടിൽ കയററുകയുമാണ് നിന്റെതൊഴിൽ.

മനുഷ്യശരീരത്തെക്കുറിച്ച് നിനക്കെന്തറിയാം? കരിഞ്ഞ മോട്ടോർ റീവൈൻഡ് ചെയ്യാൻ ഡോക്ടർക്ക് കഴിഞ്ഞെങ്കിലോ? അല്ലെങ്കിൽത്തന്നെ മണമടിച്ചുവെന്നുവച്ച് മോട്ടോർ കരിഞ്ഞുവെന്ന് മാലോകരോട് വിളിച്ചു കൂവാൻ നിനക്കെന്തധികാരം?

കരുണൻ അതിനോട് തീരെ യോജിച്ചില്ല. കണക്കുകൾ തെറ്റിയാൽ ചിലപ്പോൾ വെട്ടിത്തിരുത്താൻ പറ്റിയേക്കും. താഴെ പച്ചമഷിയിൽ നീട്ടി വലിച്ചൊരു ഒപ്പിട്ടാൽ മതി. അതുപോലെയാണോ മനുഷ്യജീവിതം? ഹാർട്ട് നിന്നാൽ നിന്നുവെന്നുതന്നെ അതിന്റെ അർത്ഥം. അതിൽ രണ്ട് അഭിപ്രായത്തിന്റെ കാര്യമില്ല. തർക്കത്തിന്റെ പ്രശ്നമില്ല. പ്രാഥമികമായ സത്യം പലപ്പോഴും മെഡിക്കൽ സത്യത്തേക്കാൾ ഭയങ്കരമായിരിക്കും.

ഞാൻ പിന്നീട് തർക്കിക്കാൻ പോയില്ല. കരുണനും രാമചന്ദ്രനും നന്നേ അടുപ്പമുള്ളവരാണല്ലോ. ഏകദേശം ഒരേതരം തൊഴിൽ ചെയ്യുന്നവർ. രാമചന്ദ്രൻ നടന്ന് മരുന്നുവിൽക്കുന്നു. കരുണൻ നടന്നു കണക്കുകൾ പരിശോധിക്കുന്നു. ആ നിലയ്ക്ക് കരുണന് രാമചന്ദ്രനെപ്പററി ഒരു തെറ്റായ കമന്റ് പാസ്സാക്കേണ്ട കാര്യമൊന്നുമില്ല. തീർന്നുവെന്ന് പറഞ്ഞത് മറെറാരു തരത്തിലുള്ള അഭിപ്രായം പറയാനില്ലാത്തതുകൊണ്ടാണ്.

അല്പം കഴിഞ്ഞപ്പോഴേക്കും പഴയൊരു മോറിസ് മൈനറിൽ അച്യുതൻ നായർ ഡോക്ടറെത്തി. പട്ടാളത്തിൽ നിന്ന് അടുത്തുൺ പററിയ ഡോക്ടർ. വലിയ ആൾ. ഒരുപാട് മരണങ്ങൾ കാണാൻ ഭാഗ്യമുണ്ടായ മഹാൻ. ചട്ടിത്തൊപ്പിയും, കാക്കി അരക്കാലുറയും, വാക്കിങ്സ്റ്റിക്കും, മുറിമീശയും.

വണ്ടി ഒരു മൂലയിൽ ഒതുക്കി നിറുത്തിയിട്ട് ഡോക്ടർ മുററത്ത് അങ്ങോട്ടുമിങ്ങോട്ടും മൂന്നാലു ചാല് നടന്നു. ഒന്നു രണ്ടിടങ്ങളിൽ മുട്ടുകുത്തിനിന്ന് പരിശോധിച്ചു. ഡോക്ടറുടെ കൂർത്ത കണ്ണുകൾ വെള്ളമണലിൽ എന്തോ തിരയുകയായിരുന്നു.

"എന്തേ ഡോക്ടർ?" ഞാൻ പുറകെ ചെന്നു.

"കാലടിപ്പാടുകൾ നോക്കുവായിരുന്നു." ഡോക്ടർ പിറുപിറുത്തു.

"ങേ—?"

"അതെ, പോത്തിന്റെ തന്നെ," ഡോക്ടറുടെ മുഖത്ത് കനത്ത ഗൗരവമായിരുന്നു. "അതിനെക്കാൾ കണിശമായ ലക്ഷണങ്ങളൊന്നും മെഡിക്കൽ സയൻസിലില്ലതന്നെ."

അല്പം കഴിഞ്ഞ് തെല്ലൊരു ആഹ്ലാദത്തോടെ തലയാട്ടിക്കൊണ്ട് ഡോക്ടർ ചൂണ്ടിക്കാട്ടി.

"ഓ നോക്കൂ, അവിടന്നാണ് വന്നത്. തെക്കോട്ടുതന്നെ പോയിരിക്കുന്നു. തിരിച്ചുപോയപ്പോഴുള്ള കുളമ്പടികൾക്ക് ആഴം കൂടുതലുണ്ട്. അതിന്റെ അർത്ഥം—?"

അതിന്റെ അർത്ഥം? ഞങ്ങൾ മുഖത്തോടുമുഖം നോക്കി.

"മടങ്ങുമ്പോൾ പുറത്തൊരു ഭാരമുണ്ടായിരുന്നു എന്നതു തന്നെ," ഡോക്ടർ മുറിമീശ തടവിക്കൊണ്ട് പറഞ്ഞു.



അല്പം കഴിഞ്ഞ് തലകുലുക്കി, തന്നോടുതന്നെ എന്തോ പിറുപിറുത്ത് അച്യുതൻ നായരു് ഡോക്ടർ അകത്തേക്കു കയറി.

മുറിയിൽ കാലുകുത്തിയപാടേ മൂക്കുവിടർത്തി മണംപിടിക്കാൻ തുടങ്ങി, നിന്നും ഇരുന്നും കുനിഞ്ഞുമൊക്കെ.

"മരണത്തിന്റെ ഗന്ധമുണ്ടോയെന്ന് നോക്കട്ടെ." ഡോക്ടർ ഞങ്ങളോട് പറഞ്ഞു. "പ്രകൃതിയുടെ തെളിവുകൾ നോക്കിയിട്ടേ മനുഷ്യശരീരത്തിൽ തൊടാവൂ."

തെല്ല് കഴിഞ്ഞ് തൃപ്തനായമട്ടിൽ അദ്ദേഹം എന്നോട് ചോദിച്ചു.

"പേഷ്യന്റിന്റെ ജന്മനക്ഷത്രം?"

ഞങ്ങൾക്കാർക്കും അതറിഞ്ഞുകൂടായിരുന്നു. സത്യത്തിൽ രാമചന്ദ്രനെക്കുറിച്ച് ഞങ്ങൾക്കൊക്കെ ഒന്നുമറിഞ്ഞുകൂടായിരുന്നല്ലോ.

ഡോക്ടർ കണ്ണടച്ചുനിന്ന് എന്തൊക്കെയോ കൂട്ടിക്കുറയ്ക്കുകയായിരുന്നു. ഒടുവിൽ വെളിപാടുണ്ടായി.

"എന്നെ വിളിക്കാൻ വന്നയാൾ ഈശാനകോണിൽ നിന്നാണ വന്നത്. അതുമാത്രം മതി നിമിത്തം. എന്നാലും ഒരൊററ തെളിവുകൊണ്ട് എങ്ങനെ വിശ്വസിക്കും? ഒരു ജന്മമല്ലേ ഒടുങ്ങുകയല്ലേ?"

ഞങ്ങൾക്ക് ഡോക്ടറോട് ബഹുമാനം തോന്നി. വലിയ ബിരുദമുണ്ടെങ്കിലും പട്ടാളത്തിൽ പണിയെടുത്തിട്ടുണ്ടെങ്കിലും പോത്തിലും, നിമിത്തങ്ങളിലും, ഗന്ധത്തിലുമൊക്കെ വിശ്വാസമുള്ള മഹാൻ!

അങ്ങേരു് നാഡിപിടിച്ചു നോക്കുമ്പോൾ, കുഴൽവച്ചുനോക്കുമ്പോൾ, എനിക്കൊരു കാര്യം ഉറപ്പായിരുന്നു. രാമചന്ദ്രന്റെ ഉടലിൽ എവിടെയെങ്കിലും ഇത്തിരി ഉയിരു് തപ്പിത്തടഞ്ഞ് നിൽപ്പുണ്ടെങ്കിൽ അച്യുതൻനായർ ഡോക്ടർ അതു ചികഞ്ഞ് കണ്ടുപിടിക്കും. വെട്ടിത്തുറന്ന് പറയുകയും ചെയ്യും. മുഖംനോക്കാതെ ചികിത്സിക്കുന്ന ആളാണല്ലോ.

വിധിപ്രകാരമുള്ള എല്ലാ തിരച്ചിലും കഴിഞ്ഞ് അച്യുതൻനായർ ഡോക്ടർ തെല്ലുനേരം കണ്ണടച്ച് നിന്നു. പിന്നെ പതുക്കെ രണ്ടു ചുവട് മുന്നോട്ടുവച്ച് കിഴക്കോട്ടു തിരിഞ്ഞു നിന്നു. തൊപ്പി കൈയിലെടുത്ത് തലകുനിച്ചു ധ്യാനിച്ചു. തൊപ്പി കക്ഷത്തിലാക്കി ഇരു കൈകളും കൂപ്പി തൊഴുതു.

എന്നിട്ട് ഔപചാരികമായി രാമചന്ദ്രന്റെ മരണം മാലോകരോട് പറഞ്ഞു.

വർഷങ്ങൾക്കുമുമ്പ് വടക്കൊരു കുഗ്രാമത്തിൽവച്ച് അവന്റെ ജനനം ഔപചാരികമായി പറഞ്ഞ വയററാട്ടിയുടെ മുഖവും ഇതുപോലെ നിർവ്വികാരമായിരുന്നോ?

എന്തായാലും എനിക്ക് അല്പം സമാധാനം തോന്നി. ഇനി തർക്കിക്കേണ്ട കാര്യമില്ലല്ലോ. ഇററ്സ് എ മെഡിക്കൽ ഡെത്ത്. ആക്ചേ്വലി അഭിപ്രായവ്യത്യാസമുണ്ടാകേണ്ട കാര്യമില്ല.

എന്നാലും ഞാൻ വെറുതെ ചോദിച്ചു.

"എന്താണ് ഡോക്ടർ മരണത്തിന് കാരണം?"

ഡോക്ടർ എന്റെ മുഖത്തേക്ക് ഒന്നാഞ്ഞുനോക്കിയിട്ട് മുരണ്ടു.

"ആ ചോദ്യത്തിന് പ്രസക്തിയില്ല, മിസ്റ്റർ."

ഡോക്ടർ ബാഗ് തുറന്ന് ഒരു വെള്ളിക്കൂജ പുറത്തെടുത്തു. അതിൽനിന്ന് കുറച്ചു വെള്ളം ഉള്ളംകൈയിൽവീഴ്ത്തി വിരലുകൾ മുക്കി മുറിയിലാകെ തളിച്ചു.

"ഇതോടെ എല്ലാംതീരുന്നു." ഡോക്ടറുടെ മുഖം ശാന്തമായിരുന്നു.

മുററത്ത് മോറിസ് മൈനർ ഇരമ്പിയപ്പോൾ ഞങ്ങൾ മുറിയിലേക്ക് തിരിച്ചുവന്നു.

എപ്പോഴാണ് രാമചന്ദ്രൻ മരിച്ചത്?

ഞാൻ ഓർക്കുകയായിരുന്നു. കുട്ടന്റെ നിലവിളി കേട്ട സമയത്ത് ഞാൻ കരുണന്റെ ആഢ്യൻ ജാക്കിയെ എന്റെ ഇരുപ്പ് പത്ത്കൊണ്ട് വെട്ടി ചീട്ടുകൾ വാരിയെടുക്കുകയായിരുന്നു. ഒരു നാലുത്തൊട്ട് ജയിക്കാനുള്ള ബദ്ധപ്പാടിലായിരുന്നു ഞാൻ. അപ്പോൾ ഇരുപ്പ് പത്ത് പൊക്കി ആഢ്യൻ ജാക്കിയെ വെട്ടുകയെന്ന കർമ്മത്തിൽ ഏർപ്പെട്ടിരിക്കുമ്പോഴായിരിക്കുമോ രാമചന്ദ്രൻ ചെറിയൊരു നിലവിളിയോടെ കുഴഞ്ഞ് വീണിരിക്കുക? അപ്പോഴായിരിക്കുമോ അവന്റെ ഹാർട്ട് നിന്നിരിക്കുക?

എന്തായാലും അവൻ പോയി.

ഇനി അടുത്ത ചടങ്ങുകൾ—ഞങ്ങളുടെ ആലോചന അങ്ങനെയായി.

"ആദ്യം ഇവനെയൊന്ന് നേരെ കിടത്താം ഇഷ്ടാ," ആണ്ടി പറഞ്ഞു. "ഊരാകെ ഔഷധങ്ങൾ വിതറി ഉയിരിന്റെ തുടിപ്പുകൾ നീട്ടാൻ മിനക്കെട്ട് നടന്നവന്റെ ഈ രണ്ടുംകെട്ട, തോററ, കെടപ്പ് കാണാൻ വയ്യ."

ബലംവച്ചു തുടങ്ങിയിരുന്ന ശരീരം നിവർത്തി ഞങ്ങൾ അവനെ തറയിൽ കിടത്തി. കുട്ടൻ പോയി ഒരു കയററുകട്ടിൽ കൊണ്ടുവന്നു. ശവത്തെ പൊക്കി കട്ടിലിലാക്കി.

സ്ററാൻഡിൽ രാമചന്ദ്രന്റെ ടൈ ഒരു കൊലക്കയർപോലെ തൂങ്ങിക്കിടന്നിരുന്നു. മേശപ്പുറത്ത് അവന്റെ വയറുന്തിയ ബാഗ് ചരിഞ്ഞ് കിടപ്പുണ്ടായിരുന്നു.

പകലിന് ചൂടുവച്ചുവരുന്നു. ഞാൻ ഒരു വെള്ളത്തുണിയെടുത്ത് രാമചന്ദ്രനെ പുതപ്പിച്ചു. ചുവന്ന പുള്ളിക്കുത്തുകളുള്ള ടൈയെടുത്ത് മീതെ നീളത്തിലിട്ടു. ബാഗെടുത്ത് കൈയിനടുത്തുവച്ചു.

അതോടെ ഏർപ്പാടുകൾ ഏതാണ്ടൊക്കെ ആയതുപോലെ എനിക്കു തോന്നി. എപ്പോഴും രണ്ടുകാലിൽ നടന്നിരുന്ന മെഡിക്കൽ റെപ്രസന്റേററീവ് നിയമപരമായി ഒരു ശവമായിക്കഴിഞ്ഞിരിക്കുന്നു. പേരില്ലാത്ത, ഊരില്ലാത്ത, ഉണ്മയില്ലാത്ത ശവം. അവനോടൊപ്പം അവന്റെ ടൈയും ബാഗുംകൂടി മരിച്ചുകഴിഞ്ഞിരിക്കുന്നു. വലിയ വലിയ ദിവ്യൗഷധങ്ങളുണ്ടാക്കുന്ന അവന്റെ കമ്പനിക്കാർ മിനക്കെട്ടാലും ഇനി അവനെ രണ്ടു കാലിൽ നടത്താൻ കഴിയില്ല. സെയിൽസ് പ്രൊമോഷന്റെ, ടാർഗെററുകളുടെ ലോകംവിട്ട് അവൻ യാത്രയായിക്കഴിഞ്ഞിരിക്കുന്നു.

വെള്ളത്തുണിക്കു പുറത്ത് മരവിച്ചു കിടക്കുന്ന കാലുകൾ ചൂണ്ടിക്കാട്ടി കരുണൻ പിറുപിറുത്തു.

"എത്ര നടന്ന കാലാണ്. തേഞ്ഞു തുടങ്ങിയിരിക്കുന്നു."

"അതിന് ഇനി നടക്കണ്ടല്ലോ ഇഷ്ടാ" ആണ്ടിമാഷ് പറഞ്ഞു. "പോത്തിന്റെ പൊറത്താവും യാത്ര."

അടുത്ത ചടങ്ങുകൾ എന്തൊക്കെയാണ്, എന്റെ ഉള്ളിൽ അതു മാത്രമായി വിചാരം.

"ഉയിരുള്ളപ്പോ നമ്മളുനോക്കി, ഉയിരു് പോയാൽ നോക്കേണ്ടത് ഊരുകാരും ചോരബന്ധമുള്ളവരും," കരുണൻ പറഞ്ഞു.

"അതെയതെ." കിടാവു് സമ്മതിച്ചു. "വീട്ടുകാരെ അറിയിക്കണം ആദ്യം.




അവരു് വന്നിട്ട് ബാക്കി കാര്യങ്ങള്."

"വിലാസംണ്ടോ?"

"പെട്ടീല് കാണുവായിരിക്കും."

കിടാവ് രാമചന്ദ്രന്റെ പെട്ടി തപ്പി നോക്കി. കുറെ ഫയലുകളും, പാംഫ്ലെററുകളും മാത്രം. പിന്നെ ലെററർ പാഡ്, വിസിററിങ് കാർഡുകൾ, ലിണ്ടൻ ആൻഡ് ബ്രണ്ടൻ എന്ന മരുന്നുകമ്പനിയുടെ പേരിൽ അച്ചടിച്ചവ.

രാമചന്ദ്രന് എപ്പോഴെങ്കിലും സ്വന്തമായൊരു മേൽവിലാസമുണ്ടായിരുന്നോ?

സംശയമാണ്. മരുന്നു കമ്പനിയുടെ ലെററർ പാഡുകളും വിസിററിങ് കാർഡുകളും വഴി അവരുടെ മറപററിയല്ലേ അവൻ ജീവിച്ചിരുന്നത്? ആ വിസിററിങ് കാർഡുകളില്ലായിരുന്നുവെങ്കിൽ ആ ടൈയും ബ്രീഫ്കെയ്സുകളുമില്ലായിരുന്നുവെങ്കിൽ അവന് എന്തു നിലനില്പാണുള്ളത്? ഒരുപക്ഷേ, അവനെ ആരും തിരിച്ചറിഞ്ഞുവെന്നുകൂടി വരില്ല.

നേരം കടന്നുപോവുകയാണ്...

എന്തൊക്കെയായാലും, ആർക്കെങ്കിലുമൊരു കമ്പി കൊടുക്കണ്ടേ?

"രാമചന്ദ്രൻ സീരിയസ്. സ്റ്റാർട്ട് ഇമ്മീഡിയററ്ലി."

അതൊക്കെയില്ലാണ്ട് എന്തു മരണം? എല്ലാത്തിനും ചില ചട്ടവട്ടങ്ങളൊക്കെയില്ലേ? കമ്പിയടിക്കാതെ ആരെങ്കിലും മരിച്ചിട്ടുണ്ടോ?

ഇതിനിടയിൽ കിടാവ് പെട്ടിക്കുള്ളിൽ നിന്ന് ഒരു കറുത്ത ഡയറി തപ്പിയെടുത്തിരുന്നു.

ഞങ്ങളെല്ലാം വലിയ ആശ്വാസത്തോടെ ഡയറിയുടെ താളുകളിൽ തിരയാൻ തുടങ്ങി. എവിടെയെങ്കിലും ഊരും വിലാസവും കുറിച്ചിടാതിരിക്കില്ല.

പെട്ടെന്ന് കിടാവിന്റെ ഒച്ചപൊങ്ങി.

"ന്റെ ഗുരുവായിരപ്പാ എന്താത്?"

ഞങ്ങൾ കണ്ണുമിഴിച്ചുനോക്കി. ഒരു പേജിൽ ഇന്നത്തെ തീയതിക്കു താഴെ കുറുകറുത്ത മഷിയിൽ കുറിച്ചിട്ടിരിക്കുന്നു.

കെ. രാമചന്ദ്രൻ.

ജനനം—27-12-1948.

മരണം—27-12-1981.

അതെ, രാമചന്ദ്രന്റെ കൈയക്ഷരം തന്നെ. സംശയമില്ല. ദുബായിക്കാരൻ ചങ്ങാതി കൊടുത്ത അതേ പേന.

രാമചന്ദ്രൻ അവന്റെ മരണം മുൻകൂട്ടി കണ്ടിരുന്നു.

രാമചന്ദ്രന് അവന്റെ ജന്മത്തിന്റെ നീളത്തെക്കുറിച്ച് നല്ല തിട്ടമായിരുന്നു.

ഊരാകെ വിശിയെറിഞ്ഞ് വിതച്ച ആന്റിബയോട്ടിക്കുകൾകൊണ്ട് പിറവികളും ഒടുക്കത്തിനും നടുവിലായി നീണ്ടുമലച്ച് കിടക്കുന്ന പാവം ശരീരത്തിന് അവിടവിടെയായി മുട്ട കൊടുത്ത് നിറുത്തുന്നവനായിരുന്നല്ലോ രാമചന്ദ്രൻ.

ഡയറിയിൽ വേറൊന്നുമില്ല, കാര്യമായിട്ട്.

കവറിന്റെ ഉൾചട്ടയിൽ സായിബാബയുടെ പടം ഒട്ടിച്ചു വച്ചിട്ടുണ്ട്. അതിനപ്പുറത്ത്, ഒന്നാംപുറത്ത് പേരും വിലാസവും കാർ നമ്പറും ടെലിഫോണും ഇൻകംടാക്സ് നമ്പറുമൊക്കെ കുറിച്ചിടാനുള്ള ഇടം ഒഴിഞ്ഞു കിടക്കുന്നു. ഒരു മൂലയിലായി കറുത്ത മഷിയിൽ നീട്ടിവലിച്ച് ഒപ്പിട്ടിട്ടുണ്ട്, കെ. രാമചന്ദ്രൻ. ഡയറിക്കകം മുഴുവൻ അവൻ അലഞ്ഞ നാടുകളിലെ ഡോക്ടർമാരുടെ പേരുകളും ഫോൺനമ്പറുകളുമാണ്. അവർക്കൊക്കെ മേൽവിലാസമുണ്ട്. പാവം രാമചന്ദ്രനു മാത്രം മേൽവിലാസമില്ല.

പിന്നെ.

ഏതോ രണ്ട് ഉൾത്താളുകൾക്കിടയിൽ ഒട്ടിപ്പോയ, പത്രത്തിൽനിന്ന് മുറിച്ചെടുത്ത ഒരു പരസ്യക്കഷണം.

ഇന്ന് വിവാഹിതരാകുന്നു.

താഴെ ഒരു ചെറുപ്പക്കാരന്റെയും പെൺകുട്ടിയുടെയും പടങ്ങൾ. പേന



കൊണ്ട് കോറി പെറുപ്പക്കാരന്റെ മുഖം വികൃതമാക്കിയിരിക്കുന്നു.

നേരം കടന്നു പോകുകയാണ്.

"ഇപ്പഹയൻ നമ്മളെ വെഷമിപ്പിക്കുമല്ലോ." വിയർത്തു കുളിച്ച് കിടാവ് എഴുന്നേററു. "എങ്ങിന്യാപ്പൊ അഡ്രസ്സ് കണ്ടു പിടിക്ക്യാ? ഞാൻ നോക്കീട്ടൊരു വഴീല്ലു. ഓന്റെ കമ്പനീലേക്ക് ഒരു കമ്പിയടിക്ക്യാ."

"മറുപടി കിട്ടണവരെ ഒരാഴ്ച ഇതിവിടെ കെടക്കട്ടെ, അല്ലേ?" കരുണനു് ശുണ്ഠിവന്നു.

"അതു് ശര്യാ. എന്നാ ഫോൺചെയ്യാലോ."

"ബോംബേലേക്കോ? നല്ല കാര്യായി. എന്നിട്ടവരു് കാക്കത്തൊള്ളായിരം ഫയല് തപ്പി—"

"നാളെ പത്രത്തില് പടോം കൊടുത്തു പരസ്യം ചെയ്യാലോ? ഒരു പഴയ പടം ഇവന്റെ മണിപ്പേഴ്സിലുണ്ട്."

"എന്നട്ടു എത്രൂസാ കാത്തിരിക്ക്യാ ഇഷ്ടാ."

"അല്ലാണ്ട് എന്താപ്പൊ ഒരു മാർഗ്ഗംന്നു് പറയൂ, മാഷേ."

അപ്പോഴേക്കും ആണ്ടി മരുന്നുകമ്പനിക്കാരുടെ കലണ്ടറിൽ കുറിച്ചിട്ട ഒരു ടെലിഫോൺ നമ്പരു് കണ്ടുപിടിച്ചു.

"ഇതൊന്നു് നോക്ക്യാലോ."

"വല്ല ഡോക്ടറുടേം ആയിരിക്കില്യാന്ന് എന്താ നിശ്ചം?"

"അതിനു് നോക്കണതിന് എന്താഷ്ടാ."

ആണ്ടി ഓടിപ്പോയി ഫോൺ വിളിച്ചു.

അതൊരു ടാക്സിസ്റ്റാൻഡായിരുന്നു. ഫോൺ എടുത്തതു ഒരു ഡ്രൈവറായിരുന്നു.

"എവിടന്നാണ് സേർ? വണ്ടിവേണോ സേർ?"

ആണ്ടി ഒന്ന് പരുങ്ങിയിട്ട് ചോദിച്ചു.

"നിങ്ങളാരെങ്കിലും രാമചന്ദ്രനെ അറിയുമോ?"

"ഏതു് രാമചന്ദ്രൻ?"

"മെഡിക്കൽ റെപ്പ്."

"അതാരാ സാറേ?"

"ടൈയും ബാഗുമൊക്കെയുള്ള ഒരാള്."

"പെലപ്പൊ ആൻറണി ആശാന് അറിയ്യായിരിക്കും. മൂപ്പരു് ട്രിപ്പ് പോയിരിക്ക്യാണ്. നാളേ വരുള്ളൂ."

ആണ്ടി തിരിച്ചുവന്നു.

"അതും രക്ഷയില്ല, കൂട്ടരേ..."

"പെലപ്പെ മുൻസിപ്പാൽററിക്കാർക്ക് അറിയായിരിക്കും," ആരോ പറഞ്ഞു.

അതു് ശരിയാണെന്നു് എനിക്കു തോന്നി. ഈ പട്ടണത്തിൽ ശ്വാസംവലിക്കുന്ന എല്ലാ ജന്തുക്കളുടേയും വിവരം അവർ അറിയേണ്ടതാണല്ലോ.

"ഞാൻ പോയിതിരക്കാം," കരുണൻ ഓടിയിറങ്ങിപ്പോയി.

അതേവരെ നിശ്ശബ്ദനായിരുന്ന, കൂട്ടത്തിൽ സീനിയറായ വാസേട്ടൻ പതുക്കെ എന്റെയടുത്തേക്ക് വന്നു. ഒച്ച താഴ്ത്തി, ഒരു രഹസ്യംപോലെ പറഞ്ഞു.

"അല്ലെടോ, നമുക്ക് ഈ ടൌണിലെ ഡോക്ടർമാരെയൊക്കെ ഒന്ന് വിളിച്ച് ചോയ്ക്കാം. വല്ല വിവരവും കിട്ട്യാലായി."

"ആയ്ക്കോട്ടെ, വാസേട്ടാ."

ഇനി അതായിട്ട് ബാക്കി വേണ്ട.

പകലിനു് മയംവച്ചു് വരികയാണ്. ഞങ്ങളാരും ഉമിനീരു് പോലും ഇറക്കാതെ കാത്തുനിൽപ്പാണ്.

വാസേട്ടൻ ഫോണിരിക്കുന്ന ഓഫീസുമുറിയിലേക്കു പോയപ്പോഴും ഞാൻ പ്രാർത്ഥിക്കുകയായിരുന്നു, ഇതെങ്കിലുമൊന്നു് ഒക്കണേ...അല്ലെങ്കിൽ എന്തു് കഠിനമായ അവസാനമായിരിക്കും രാമചന്ദ്രന്റെ ജീവിതത്തിനു്. ഉററും പേരുമറിയാതെ മുൻസിപ്പൽ ശ്മശാനത്തിൽ വെറും യാരോ ഒരാളായി ഒടുങ്ങുകയെന്നതു് എന്തു് ശിക്ഷയാണു്! ആരേയും സ്നേഹിക്കാത്ത, ആരേയും വെറുക്കാത്ത, ആരേയും സഹായിക്കാത്ത, ആരേയും ഉപദ്രവിക്കാത്ത പാവം രാമചന്ദ്രൻ അതൊന്നും അർഹിക്കുന്നില്ലല്ലോ.

വാസേട്ടൻ മടങ്ങിവന്നു, തൂങ്ങിയ മുഖവുമായി.

"ചിലരെയൊക്കെകിട്ടി ഫോണിൽ" വാസേട്ടൻ പറഞ്ഞു: "പക്ഷേ—"

എനിക്കു മനസ്സിലായി.

ഡോക്ടർമാർ പറഞ്ഞിരിക്കും.



ഏതു രാമചന്ദ്രൻ? എന്തു രാമചന്ദ്രൻ? ഓർമ്മവരുന്നില്ലല്ലോ. ചൗഗൻ ആൻഡ് ബ്രൗൺ കമ്പനി ഞങ്ങൾക്കറിയാം. പക്ഷേ, അതിന്റെ റെപ്പ്...അല്ലെങ്കിലും എങ്ങനെ ഓർക്കാനാണ്, മിസ്റ്റർ? അവർക്കൊക്കെ ഒരേ മുഖമാണല്ലോ.

കുറേക്കഴിഞ്ഞപ്പോഴേക്കും കരുണനും വന്നു, തൂങ്ങിയ മുഖവുമായി.

"ഇന്നു് ഒഴിവാണല്ലോ. അതു മറന്നുപോയി."

"അല്ലെങ്കിൽത്തന്നെ താൻ പോയപ്പഴാ ഓർത്തതു്. അവടെ പോകുന്നതു് അപകടാണ്. വല്ല ടാക്സോ മറേറാ കൊടുക്കാൻ ബാക്കിയുണ്ടെങ്കില്—"

"ബാക്കിയുണ്ടെങ്കില്—"

"ശവം അവരെടുത്തു കൊണ്ടുപോകും. അതാന്നെ, അത്രയ്ക്ക് കർശനമാണ് സർക്കാർ നിയമങ്ങൾ."

"നേരത്തെ അറിഞ്ഞിരുന്നെങ്കില് അവരു് മരണംപോലും തടയുമായിരുന്നു, വല്ല കുടിശ്ശികേം ബാക്കിയുണ്ടെങ്കില്—"

"സംശയല്ല്യാ."

സന്ധ്യയായി.

ഞങ്ങൾ വെറുതെ, വെറുതെ, കാത്തിരിക്കുകയായിരുന്നു. ഒരുപക്ഷേ, രാമചന്ദ്രനെ അടുത്തു് പരിചയമുള്ള ആരെങ്കിലും വന്നു് ചാടിയാലോ? അവന്നു് എത്രയോ ചങ്ങാതിമാർ കാണും ഈ പട്ടണത്തിൽ.

രാമചന്ദ്രനാകട്ടെ ഈ കോലാഹലങ്ങളൊന്നുമറിയാതെ വെള്ളത്തുണിക്കടിയിൽ ശാന്തനായി മയങ്ങുകയായിരുന്നു.

കുറേക്കഴിഞ്ഞപ്പോൾ കാത്തിരിപ്പിനു് അർത്ഥമില്ലെന്നു് തോന്നിത്തുടങ്ങി ഞങ്ങൾക്കു്. പക്ഷേ, ഒരു മുൻകൈയെടുക്കാൻ, ആരും തയ്യാറായില്ല. ഒരുനാൾ രാമചന്ദ്രന്റെ ഉടയവന്മാരോട് ഉത്തരം പറയേണ്ടവരാണല്ലോ ഞങ്ങളൊക്കെ.

രാവേറെ ചെന്നപ്പോഴേക്കും വലിയൊരു ഏടങ്ങേറിലായിക്കഴിഞ്ഞിരുന്നു ഞങ്ങൾ. രാമചന്ദ്രനെ തനിച്ചാക്കി മുറിയുടെ കതകു ചാരി ഞങ്ങളെല്ലാം വരാന്തയിലേക്കിറങ്ങി. അരമതിലിൽ കയറിയിരുന്ന് കാലാട്ടിക്കൊണ്ട് ഞങ്ങൾ തമ്മിൽ ചോദിച്ചു:

"ഇനിയെന്തു്?"

ആർക്കും ഉത്തരമുണ്ടായിരുന്നില്ല. ഇതിനിടയിൽ ആ ലോഡ്ജിലെ എല്ലാ മുറിയിലുള്ളവരും കൂടണഞ്ഞു കഴിഞ്ഞിരുന്നു. അങ്ങനെ ഞങ്ങൾ സാമാന്യം വലിയൊരു സംഘമായി കഴിഞ്ഞിരുന്നു.

ഒടുവിൽ വാസേട്ടനാണു പറഞ്ഞതു്.

"എന്തായാലും ഇത്ര്യാക്ക്യായി. ഇനി നേരം വെളുക്കട്ടെ. എത്രനേരാച്ചാ ഇങ്ങനെ കുത്തിരിക്ക്യാ."

ഞങ്ങൾ തലയാട്ടി.

മുറിയുടെ വാതിൽ ചേർത്തടച്ച് ഞങ്ങൾ പതുക്കെ അവരവരുടെ മുറികളിലേക്കു പിൻവാങ്ങി.

പക്ഷേ, ഞങ്ങളിൽ ചിലർമാത്രം പോകാതെ, തൊട്ടടുത്ത, വാസേട്ടന്റെ മുറിയിൽ ചുററിപ്പററിക്കൂടി. ഞാൻ, കരുണൻ, ആണ്ടിമാഷ്, പിന്നെ വേറെ ചിലരും. പേടിയായിട്ടല്ല, പക്ഷേ, എന്തോ തനിച്ച് എന്റെ മുറിയിലേക്കൊതുങ്ങാൻ മടി തോന്നി. വാസേട്ടന്റെ കട്ടിലിലും ചാരുകസേരയിലും നിലത്തുമൊക്കെയായി ഞങ്ങൾ ചുരുണ്ടുകൂടി. അങ്ങനെ മയങ്ങിപ്പോയി. ഒരു പകലത്തെ ക്ഷീണം മുഴുവൻ ഞങ്ങളുടെ തലയ്ക്കകത്തുണ്ടായിരുന്നു.

യാമങ്ങൾ കഴിഞ്ഞിരിക്കണം.

പിന്നെ, എപ്പോഴോ ഒരു ശബ്ദം കേട്ട് ഞാൻ ഞെട്ടിയുണർന്നു. ഉറക്കം കൺപോളകളെ അമർത്തുകയാണ്, തെരുവുവിളക്കിൽനിന്നുള്ള പാൽവെളിച്ചം മുറിയിലേക്കു വീണുകിടക്കുന്നു.

ഞാൻ കാതോർത്തു.

കതകു് തുറക്കുന്നതുപോലെ ഒരൊച്ച.

ഞാൻ അടുത്തുകിടക്കുന്ന കരുണനെ തോണ്ടിവിളിച്ചു.

"എന്താ, എന്താടാ...എന്നു് ചോദിച്ചുകൊണ്ട് കരുണൻ ചാടിയെഴുന്നേററു.

"എന്തോ ശബ്ദം. കതകു് തുറക്കുന്നതുപോലെ. അടുത്ത മുറിയിലാണെന്നു തോന്നുന്നു." എന്റെ തൊണ്ടവിറയ്ക്കുന്നുണ്ടായിരുന്നു.

"നിനക്കു് തോന്നിയതായിരിക്കും. കെടന്നോണ്ടു്." കരുണൻ കുത്തിയിരുന്നു് ഉടുമുണ്ടഴിച്ചു് പുതയ്ക്കാൻ നോക്കുകയായിരുന്നു.

"വാടാ, നമുക്കൊന്നു നോക്കാം," ഞാൻ വീണ്ടും പറഞ്ഞു:

ഞരായോടെ കരുണൻ കൺപോളകൾ തിരുമ്മി വേർപെടുത്താൻ നോക്കി.

അപ്പോഴേക്കും വാസ്വേട്ടൻ എഴുന്നേററ് ലൈററിട്ടു. ഞങ്ങൾ പുറത്തേക്കിറങ്ങി. നടുങ്ങിപ്പോയി.

രാമചന്ദ്രന്റെ മുറിയുടെ വാതിൽ തുറന്നുകിടക്കുന്നു. ലൈററ് കത്തിക്കിടപ്പുണ്ട്.

അകത്തേക്ക് കാലെടുത്തുവച്ചു.

''ഹെന്റമ്മേ....'' കരുണൻ ആദ്യം അലറി. പിന്നെ ഞാനും.

വാസ്വേട്ടന്റെ മുഖത്ത് ചോരയില്ലായിരുന്നു.

രാമചന്ദ്രന്റെ ശരീരം കാണാനില്ല. ബാഗ്ഗും ടൈയും കാണാനില്ല.

പത്തുക്കെപ്പത്തുക്കെ മുറികളിലെല്ലാം വെളിച്ചം തെളിഞ്ഞു. ആരൊക്കെയോ ഓടിയെത്തി മരവിച്ചുപോയ ഞങ്ങളെ കുലുക്കിയുണർത്തി.

''നമ്മള് കൂട്ടീട്ട് കൂടീല്യ...'' കിടാവിന്റെ ശബ്ദത്തിൽ വേദനയായിരുന്നു. ''ഓൻ ഓന്റെ വഴിക്കുപോയി.''

നേരം വെളുക്കുന്നതുവരെ ഞങ്ങൾ ആ ഇരിപ്പ് ഇരുന്നു. ഞങ്ങൾക്കു തമ്മിൽ തമ്മിൽ ഒന്നും ചോദിക്കാനോ പറയാനോ ഉണ്ടായിരുന്നില്ല. അതിന്റെയൊക്കെ അർത്ഥം എപ്പോഴേ നഷ്ടപ്പെട്ടു കഴിഞ്ഞിരുന്നു. വെളുപ്പാൻകാലത്തെ കുളിരിൽ ചൂളി, കൂനിക്കൂടി ഞങ്ങളങ്ങനെ ഇരുന്നു.

തിരക്കണമെന്നോ, അതിന്റെ പൊരുൾ തേടിപ്പോകണമെന്നോ ഒന്നും തോന്നിയില്ല.

ഒന്നും ഒന്നും തോന്നാതെ, ഒന്നും ആലോചിക്കാനില്ലാതെ ഞങ്ങളിരുന്നു.

പിന്നീട്, എട്ടോ ഒൻപതോ മണിയായിക്കാണണം, കുട്ടൻ ഓടിക്കിതച്ചുവന്നു. അണപ്പു കാരണം കുറേ നേരത്തേക്ക് അവന് മിണ്ടാനായില്ല.

''പാലത്തിന്റടീല്'' അവൻ വിക്കിവിക്കിപ്പറഞ്ഞു.

ആരുമൊന്നും ചോദിച്ചില്ല.

''പാലത്തിന്റടീല് ഒരു ശവം പൊന്തിയടുക്കണ്.''

''ങേ...''

''രാമചന്ദ്രൻ സാറിന്റ്യാത്രെ.''

ഞങ്ങൾ പുഴക്കരയിലേക്കോടി.

കരയിൽ കയററിക്കിടത്തിയിരിക്കുകയാണ്. ചുററും ഒരു ചെറിയ ആൾക്കൂട്ടം.

വെള്ളം കുടിച്ച് ചീർത്തിരിക്കുന്നു. കറുത്ത പാൻറ്സ്. വെള്ളഷർട്ട്. കഴുത്തിൽ ടൈ. കാലിൽ ഷൂസ്. വിരലുകൾ വീർത്ത ബാഗിൽ കൊരുത്തിരിക്കുന്നു...

പോസ്റ്റ്മോർട്ടം കഴിഞ്ഞ് റിസൾട്ട് കിട്ടിയപ്പോഴേക്കും ഉച്ച കഴിഞ്ഞിരുന്നു.

''ആത്മഹത്യതന്നെ.'' ഡോക്ടർക്ക് സംശയമുണ്ടായിരുന്നില്ല. ചുററും മിഴിച്ചു നിൽക്കുന്ന ഞങ്ങളെ തറച്ചു നോക്കിയിട്ട് അദ്ദേഹം ചോദിച്ചു: ''എന്താ സംശയമുണ്ടോ?''

ഞങ്ങൾ ഇല്ലെന്നു തലയാട്ടി. ഒരു പക്ഷേ, ആദ്യമായിട്ടായിരിക്കണം, ഞങ്ങൾക്കാർക്കും അക്കാര്യത്തിൽ ഒരു സംശയവും തോന്നിയില്ല.

എത്രയോ സ്വാഭാവികമായൊരു അന്ത്യമായിരുന്നു അത്.



# കോട-
# സ്വപ്നങ്ങളെ
# ഇഴയുന്ന പാമ്പുകൾ


## പി. ഭാസ്കരൻ


ഓടയാണെങ്ങും— ഒഴുക്കററ ജീവിതങ്ങൾ തൻ
വാടകൾ ചൂഴും കോടമ്പാക്കത്തിൻ പാർശ്വത്തിലെ
ഹോട്ടലിൻ മുറിയൊന്നിൽ മുറിസംഗീതക്കാരൻ
പാട്ടുപെട്ടിതൻ കട്ട തല്ലുന്നു; അരികിലെ
കൂട്ടുകച്ചോടക്കാരൻ കുഴികൾ നികത്തുന്നു
നാട്ടുകാർക്കജ്ഞാതമാം വാക്കുകൾ വാരിത്തൂവി.
പാട്ടിന്റെയീണത്തിന്മേലിണങ്ങിച്ചേരാത്തവർ
കൂട്ടുകൈവിലങ്ങുമായ് കുഴികൾ നികത്തുന്നു.
തലയാൽ പ്രയോജനം മറെറാന്നുമില്ലാത്തവർ
തലയാട്ടുന്നു ചുററും, താളക്കാർ കൈമണിക്കാർ.
പാട്ടുകൾ പറക്കുന്നു പുത്തൻപണത്തിൻ മഴ—
ച്ചാററലിൽ മലയാള മലർവാടത്തെത്തേടി,
ഈററുനോവറിയാതെ പിറന്നൊരീയൽക്കൂട്ടം
നോട്ടുകൾ കത്തിച്ചുള്ള വഹ്നിയിലെരിയുന്നു;
കേരള ചലച്ചിത്രശാലകൾ തോറും ചെന്നു
ഭൂരിപക്ഷവും ബോംബിൻ ചൂടിൽ വെന്തടിയുന്നു;
ബാക്കിയുള്ളവയെല്ലാം പാവമാം നിർമ്മാതാവിൻ
ബാഷ്പധാരയിൽ മുങ്ങി മുച്ചൂടും നശിക്കുന്നു.
ചിലപ്പോളൊന്നോ രണ്ടോ പ്രാണികൾ പ്രതിഭതൻ
മലർമാസത്തിൻ മധുവുണ്ടുകൊണ്ടുയരുമ്പോൾ
മുഗ്ദ്ധഷൾപ്പദങ്ങളായ് മുരളീരവവുമായ്
കല്പകാരാമത്തിങ്കൽപ്പറന്നു വിഹരിപ്പൂ.

കഥ

# ഒരു ക്ലാർക്കിന്റെ കുടുംബം



അയാൾ ഓഫീസിലേക്കു പോകുമ്പോൾ ഒരു അപകടമുണ്ടായി. അപകടം പറ്റിയതു് അയാൾക്കല്ല. ഒരു മോട്ടോർ സൈക്കിൾ യാത്രക്കാരനാണ്. വീട്ടിൽ നിന്നു ഓഫീസിലേക്കു രണ്ടു കിലോമീറ്റർ ദൂരമേയുള്ളു. മഴയില്ലെങ്കിൽ നടന്നു പോകും. ബസ്സിലാണെങ്കിൽ നാല്പതു പൈസ വേണം.

“പോകാനും വരാനും എമ്പതു പൈസ.” അയാളുടെ ഭാര്യ പറയും. “നടന്നു പോയാൽ മതി.”

ഭാര്യയും രണ്ടു മക്കളുമുള്ള ഒരു ക്ലർക്കിനു് എമ്പതു പൈസ അത്ര നിസ്സാരമൊന്നുമല്ലല്ലോ. അതുകൊണ്ടു് വയ്യാതെയായാലും നടക്കും. ദിവസേന നാലും നാലും എട്ടു കിലോമീറ്റർ. ചെരിപ്പിന്റെ അടി വേഗം തേഞ്ഞുപോകും. എന്നാലും നടക്കും. അങ്ങനെ എന്നും നടക്കുന്നതുകൊണ്ടാണ് ഇന്ന് ഈ ഭാഗ്യം കൈവന്നതു്. മോട്ടോർസൈക്കിൾ അപകടം കാണുവാനുള്ള ഭാഗ്യം.

അയാൾ കുട്ടികൾക്കു ടാറ്റാ പറഞ്ഞു് ഭാര്യയുടെ ചന്തിയിൽ ഒന്നു നുള്ളി നിരത്തിലിറങ്ങി. ഒരു പത്തുമിനിട്ടു നടന്നു കാണണം, പിറകിൽ ഒരു ഭൂകമ്പം ഉണ്ടായപോലെ. നിരത്തിന്റെ അരികിലേക്കു് ചാടി മാറി അയാൾ തിരിഞ്ഞു നോക്കി. ഒരു ബുള്ളറ്റ് മോട്ടോർ സൈക്കിളിന്റെ വരവാണ്. ചുവന്ന ടീ ഷർട്ടിട്ട ഒരു ചെറുപ്പക്കാരനാണ് അതോടിക്കുന്നതു്. മോട്ടോർ സൈക്കിൾ വായുവേഗത്തിൽ കടന്നുപോയപ്പോൾ പാതവക്കിലെ ആൽമരമാകെ വിറയാർന്നു. വിളക്കുതൂണും വിറച്ചതായി അയാൾക്കു തോന്നി.

ഹംസയുടെ ചായപ്പീടിക കഴിഞ്ഞപ്പോൾ അയാൾ പതിവുപോലെ മെയിൻ റോഡ് വിട്ടു് താറിട്ടിട്ടില്ലാത്ത നാട്ടുവഴിയിലേക്കു തിരിഞ്ഞു. ഓഫീസിലേക്കുള്ള കുറുക്കുവഴിയാണു് അതു്. അതിലൂടെ അല്പദൂരം നടന്നപ്പോൾ വിജനമായ പാതയിൽ മോട്ടോർ സൈക്കിൾ മറിഞ്ഞുവീണുകിടക്കുന്നതു കണ്ടു. അരികിൽത്തന്നെ ചുവന്ന ടീ ഷർട്ടിട്ട ചെറുപ്പക്കാരനും.

അയാൾ വേഗം അങ്ങോട്ടേക്കു് ഓടിച്ചെന്നു. ചെറുപ്പക്കാരന്റെ തലയുടെ ഒരു വശത്തുനിന്നു രക്തം പ്രവഹിക്കുന്നു. ബോധമില്ല എന്നു തീർച്ച. അബോധാവസ്ഥയിലായിരിക്കണം. അയാൾ ഒന്ന് അനങ്ങി. അല്പം മടങ്ങിക്കിടക്കുന്ന വലതുകാലിന്റെ അറ്റം ചെറുതായി ഒന്നു പിടഞ്ഞു.

അയാൾ നാലുപാടും ഒന്നു നോക്കി. അപകടം സംഭവിച്ചതു് ആരും അറിഞ്ഞിട്ടില്ല. ഏതു നിമിഷവും ആരെങ്കിലും ഇതുവഴി വന്നേക്കാം. പ്രത്യേകിച്ച് ഓട്ടോറിക്ഷകൾ. ഇപ്പോൾ എവിടെ നോക്കിയാലും ഓട്ടോറിക്ഷകളാണല്ലോ. ഇടവഴികളിലൂടെയും പാടങ്ങളിലൂടെയും പോലും ഓട്ടോറിക്ഷകൾ ഓടുന്നു. അയാൾ ഒന്നുകൂടി നാലുപാടും നോക്കിയശേഷം കുനിഞ്ഞു് ചെറുപ്പക്കാരന്റെ പാന്റ്സിന്റെ ഹിപ്പ് പോക്കറ്റിൽനിന്നു് വെളിയിൽ എത്തിനോക്കുന്ന മണിപ്പേഴ്സ് എടുത്തു് സ്വന്തം ബനിയന്റെ ഉള്ളിൽ ഒളിപ്പിച്ചു. അബോധാവസ്ഥയിൽ കിടക്കുന്ന ചെറുപ്പക്കാരൻ വാപൊളിച്ചു. വേദനകൊണ്ടോ വെള്ളത്തിനുവേണ്ടിയോ എന്നറിയില്ല. ഏതായാലും ഇനി അവിടെ നിൽക്കുന്നതു ശരിയല്ല എന്ന് അയാൾക്കു തോന്നി. അയാൾ തൊട്ടടുത്തു കണ്ടതായ ഇടവഴിയിൽ ഇറങ്ങി അപ്രത്യക്ഷനായി.

അല്പനേരം കഴിഞ്ഞപ്പോൾ ഇടവഴിയുടെ അറ്റത്തു്, പാടത്തിന്റെ കരയിൽ അയാൾ വീണ്ടും പ്രത്യക്ഷനായി. അയാളുടെ മുഖം അതീവ പ്രസന്നമായിരുന്നു. കാരണം പേഴ്സിൽ നൂറ്റിയറുപതു രൂപയോളം ഉണ്ടായിരുന്നു. എല്ലാം നോട്ടുകൾ. അല്പം ചില്ലറയും ഉണ്ടായിരുന്നു. അയാൾ അതും എണ്ണിനോക്കി. ഒരു രൂപ മുപ്പതു പൈസ.

പാടത്തിന്റെ കരയിലൂടെ മുണ്ടു മടക്കിക്കുത്തി ചൂളം വിളിച്ചുകൊണ്ടു് അയാൾ നടന്നു.

ഇനി അയാളുടെ പേരു് പറയാം. കെ. വി. കുറുപ്പ്. അതായതു് കെ. വിശ്വനാഥക്കുറുപ്പ്. ഓഫീസിൽ കെ. വി. കെ. എന്ന പേരിലാണ് അയാൾ അറിയപ്പെടുന്നതു്. ഭാര്യയുടെ പേരു് സൗദാമിനി, സിനിമയിൽ അതീവ കമ്പമാണ്. മക്കൾ സതീഷും രമേഷും. മൂത്തവനു പന്ത്രണ്ടു വയസ്സും ഇളയവനു് ആറും.

ഓഫീസിൽ അരമണിക്കൂർ വൈകിയാണ് അയാൾ എത്തിയതു്. സാധാരണയായി ആദ്യം എത്തുന്ന ആൾ. ഇന്ന് അവസാനമായി എത്തിയതു് അയാളത്രേ. മുറുക്കിച്ചുവപ്പിച്ച് ഒരു സിസറും വലിച്ചുകൊണ്ടാണ് വരവ്.

“കെ. വി. കെ.യ്ക്കെന്താണ് ഇത്ര സന്തോഷം?”

കൂട്ടുകാരിൽ ഒരാൾ ചോദിച്ചു. കെ. വി. കെ. ജനലഴികൾക്കിടയിലൂടെ പുറത്തേക്കു നീട്ടിത്തുപ്പി. സിസറിൽനിന്ന് ഒരു ദമ്മ് പുകയെടുത്തു് ചോദ്യകർത്താവിനെ നോക്കി ചിരിച്ചു. അന്നു മുഴുവൻ അയാൾക്കു ചിരിയായിരുന്നു.

ഉച്ചയ്ക്ക് അരദിവസത്തെ കല്പനയെടുത്ത് അയാൾ വീട്ടിലേക്കു പോയി.

“ഓഫീസില്ലേ? ആരെങ്കിലും ചത്തോ?”

പതിവില്ലാതെ ഉച്ചയ്ക്ക് ഭർത്താവ് കയറിവന്നതു കണ്ട് സൗദാമിനി ചോദിച്ചു.

“ചത്തു.”

“ആരാ?”

“ആർക്കറിയാം—ഒരു മോട്ടോർ സൈക്കിളുകാരൻ.”

“അതിനു ലീവോ?”

“ലീവ് തന്നതല്ല, എടുത്തതാണ്.”

അയാൾ ഭാര്യയെ നോക്കി വെളുക്കെ ചിരിച്ചു. കാര്യം മനസ്സിലായിട്ടില്ലെങ്കിലും അയാളുടെ സന്തോഷം കണ്ട് അവളും ചിരിച്ചു.

“നമ്മള് ഒരു മേറ്റിനിക്കു പോകുന്നു. രാത്രി ശാപ്പാട് വെളിയിൽ നിന്ന്.”

സൗദാമിനിക്ക് സ്വന്തം കാതുകളെ വിശ്വസിക്കുവാൻ കഴിഞ്ഞില്ല. ഒരു സിനിമ കണ്ട കാലം മറന്നിരിക്കുന്നു. വെളിയിൽ നിന്നു ഭക്ഷണം കഴിച്ചിട്ടാണെങ്കിൽ നാലോ അഞ്ചോ കൊല്ലങ്ങളായിക്കാണണം.

“വല്ല ഷോഡതിയും കിട്ടിയോ?”

“അതെന്തിനാ നീയറിയുന്നതു്? അപ്പം തിന്നാൽ പോരെ? കുഴിയെണ്ണണോ?”

സൗദാമിനി പിന്നീടൊന്നും ചോദിച്ചില്ല. ഭർത്താവിനു വേഗം ചോറുവിളമ്പി. ഉടുക്കുവാനുള്ള സാരിയും ബ്ലൗസും പുറത്തെടുത്തുവച്ച് കുട്ടികൾ സ്കൂളിൽ നിന്നു വരുന്നതു നോക്കിനിന്നു. അയാൾ വയർ നിറയെ ഉണ്ടതിനുശേഷം കസാലയിൽ ചാരിക്കിടന്ന് ഒരു സിസർ കൊളുത്തി. ഷർട്ടിന്റെ കീശയിൽ നിന്ന് സിസറിന്റെ പായ്ക്കറ്റ് വെളിയിൽ എത്തിനോക്കുന്നു. എത്ര കാലമായി ഒരു പായ്ക്കറ്റ് സിഗരറ്റ് ഒന്നിച്ച് വാങ്ങിയിട്ട്...

രണ്ടു മണിക്ക് കുട്ടികൾ വാടിത്തളർന്ന് പുസ്തകക്കെട്ടുകളുമായി കയറിവന്നു. പതിവില്ലാതെ ആ നേരം അച്ഛനെക്കണ്ട് അവർ അതിശയിച്ചു.

‘വേഗം കാലും മുഖവും കഴുകി ചോറ് തിന്നുവാ. നമ്മള് സിനിമയ്ക്ക് പോകുവാ”

കുട്ടികൾക്ക് വിശ്വാസം വന്നില്ല.

“നേരോ അച്ഛാ?”

“നേരു”

സിഗരറ്റിന്റെ പുക ഊതിപ്പറപ്പിച്ചുകൊണ്ട് അയാൾ പറഞ്ഞു

“അച്ഛന് ബോണസ്സ് കിട്ടിയോ?”

മൂത്ത മകൻ സതീഷ് ചോദിച്ചു. ബോണസ്സ് കിട്ടിയപ്പോഴാണ് അവസാനമായി സിനിമ കണ്ടതു്. മാസം നാലഞ്ചു കഴിഞ്ഞു.

“വർത്തമാനം പറയാതെ പോയി ചോറ് തിന്ന്.”

സൗദാമിനി പറഞ്ഞു. കുട്ടികൾ അടുക്കളയിലേക്ക് ഓടി.

കുട്ടികൾ അടുക്കളയിൽ ചോറു തിന്നുകയാണ്. ഭാര്യ കണ്ണാടിയുടെ മുമ്പിൽ ഇരുന്ന് ഒരുങ്ങുന്നു. അയാൾ ചാരുകസാലയിൽ കണ്ണടച്ചു കിടന്ന് ചെറുതായി ഒന്നു മയങ്ങുവാൻ നോക്കി. ഉടനേ ആ മോട്ടോർ സൈക്കിളുകാരന്റെ മുഖം കണ്ണുകൾക്കു മുമ്പിൽ തെളിഞ്ഞു. എവിടെയോ കണ്ടു പരിചയമുള്ള മുഖം. എവിടെയെന്ന് എത്ര ആലോചിച്ചിട്ടും പിടി കിട്ടുന്നില്ല. ഏതായാലും ആൾ ധനികനാണ്. മുഖം കണ്ടാൽ അറിയാം. പുത്തൻ മോട്ടോർസൈക്കിളാണ്. പിന്നെ വേഷമോ? ധനികനും തറവാട്ടുകാരനുമാണ് എന്നു തീർച്ച....

കുറച്ചുകൂടി പണം അവനു് എടുത്ത് മണിപ്പേഴ്സിൽ വയ്ക്കാമായിരുന്നില്ലേ? ഒരു നൂറോ അഞ്ഞൂറോ ഉറുപ്പിക... എങ്കിൽ സൗദാമിനിക്ക് ഒരു ചേല വാങ്ങിക്കൊടുക്കാമായിരുന്നു. സാധാരണ ബോണസ്സ് കിട്ടുമ്പോൾ ഒരു സാരി വാങ്ങുന്നതാണ്. ഈ പ്രാവശ്യം അതിനു കഴിഞ്ഞില്ല. അതിൽ അയാൾക്ക് അല്പം ദുഃഖമുണ്ടായിരുന്നു

കീശയിൽ നൂറ്റിയറുപതു് ഉറുപ്പികയുണ്ടല്ലോ. അറുപതുറുപ്പിക ചെലവാക്കാം. ബാക്കി നൂറിന് ഒരു ചേല വാങ്ങാം. അയാൾ മനസ്സിൽ കരുതി. പിന്നെ ഒരു അഞ്ചു് പായ്ക്കറ്റ് സിസർ ഒന്നിച്ച് വാങ്ങിവയ്ക്കണം. കൈയിലുള്ള പൈസ തീർന്നാൽപ്പിന്നെ സിഗരറ്റൊരു വലിയ ലക്ഷ്വറിയായിരിക്കും.

## എം. മുകുന്ദൻ

ബീഡി വലിക്കുന്നതു് അയാൾക്കിഷ്ടമല്ല. പ്രത്യേകിച്ച് ആരെങ്കിലും അതു് കാണുമോ എന്ന ഭയവും. കണ്ടാൽ നാണക്കേടല്ലേ? കെ. വിശ്വനാഥക്കുറുപ്പ് ബീഡി വലിക്കുവാനോ? അതുകൊണ്ട് കൈയിൽ കാശുള്ളപ്പോൾ മാത്രം സിഗരറ്റ് വാങ്ങിവലിക്കും. കാശില്ലെങ്കിൽ ഒന്നും വലിക്കുകയുമില്ല.

കുട്ടികളും ഭാര്യയും റെഡിയായിവന്നു. സൗദാമിനി നിറമുള്ള നൈലോൺസാരി ചുറ്റിയിരിക്കുന്നു. മുഖത്ത് നിറയെ പൗഡർ പൂശിയിട്ടുണ്ട്. കണ്ണുകൾ വാലിട്ടെഴുതുകയും... അവളെ കണ്ടപ്പോൾ അയാൾക്ക് എന്തെല്ലാമോ തോന്നി. കുറേ കാലമായി തോന്നാത്ത എന്തെല്ലാമോ.

“സൗദാമിനീ, ഒന്നകത്ത് വന്നാട്ടെ.”

അയാളുടെ മനസ്സ് കണ്ടിട്ടെന്നവണ്ണം അവൾ പറഞ്ഞു.

“പിള്ളേരുണ്ട്, രാത്രിയാവട്ടെ.”

“നശിച്ച പിള്ളേര്.”

അയാൾ പിറുപിറുത്തു. അതു കണ്ട് അവൾക്കു ചിരിവന്നു.

അയാൾ ഒരു സിസർകൂടി കത്തിച്ച് പുറത്തിറങ്ങി. കൂടെ ഭാര്യയും മക്കളും. നല്ല വെയിലുണ്ട്. ഈയം ഉരുക്കിയൊഴിച്ചതുപോലെ ചൂടുണ്ട്. പക്ഷേ, അവൾക്ക് നിലാവെളിച്ചത്തിൽ നടക്കുന്നതുപോലെ തോന്നി.

കവലയിൽ എത്തിയപ്പോൾ അവർ ഒരു ഓട്ടോറിക്ഷ പിടിച്ചു. ഒരു കരിവണ്ടിനെപ്പോലെ മൂളിക്കൊണ്ട് അതു തിയേറ്ററിലേക്ക് ഓടി. ഭർത്താവിന്റെയും കുട്ടികളുടെയും നടുവിലിരുന്ന് ഓട്ടോറിക്ഷയിൽ യാത്രചെയ്യുമ്പോൾ സൗദാമിനിയുടെ മുഖം അഭിമാനത്താൽ വികസിച്ചു. അപൂർവ്വമായി മാത്രം ലഭിക്കുന്ന ഭാഗ്യം.

“എന്തിനാ ഇത്ര മുന്തിയ ടിക്കറ്റ്?”

ബാൽക്കണി ടിക്കറ്റുമായി അയാൾ വന്നപ്പോൾ അവൾ പറഞ്ഞു.

“സുഖമായിരുന്നു കണ്ടുകളയാം. വെറുതെ കിട്ടിയ കാശല്ലേ?”



"വെറുതെയായി?"

അവരം അല്പം ഉച്ചത്തിൽ ചോദിച്ചു പോയി. അയാരം മറുപടി പറഞ്ഞില്ല. ഇളയ മകൻെറ കൈപിടിച്ചുകൊണ്ട് ആൾക്കൂട്ടത്തോടൊപ്പം അയാരം തിയേററിലേക്ക നടന്നു. വിളക്കുകരം അണയുകയും തിരശ്ശീലയിൽ പരസ്യങ്ങരം തെളിയുകയും ചെയ്തു. "വർണ്ണശബളമായ സാരികരംക്ക സന്ദർശിക്കുക— പി. സി. അബൂബക്കർ ആൻഡ് സൺസ്, സ്റ്റേഡിയം റോഡ്, ഫോൺ 2130. ഫുള്ളി എയർ കണ്ടിഷൻഡ്."

"സാരി വേണ്ടേ?"

അയാരം ഭാര്യയുടെ ചെവിയിൽ ചുണ്ടുകരം മുട്ടിച്ചു. അവരംക്ക ഇക്കിളി തോന്നി

"മേടിച്ചുതരുമോ?"

"ആലോചിക്കാം."

സൗദാമിനിക്ക് ഇതിൽക്കൂടുതൽ എന്തു സന്തോഷം? ഓട്ടോ റിക്ഷയിൽ യാത്ര. അബൂബക്കർ ആൻഡ് സൺസിൽ നിന്നു സാരി. സിനിമ. ഹോട്ടലിൽ ശാപ്പാട്...എന്നും ഇങ്ങനെ ആയിരിക്കണേ എന്ന് അവരം ദൈവത്തോട രഹസ്യമായി പ്രാർത്ഥിച്ചു.

ഇടവേളയിൽ അയാരം വെളിയിൽ ഇറങ്ങിവന്ന് ഒരു സിസർ വലിച്ചു. കുട്ടികരംക്ക് കൊറിക്കുവാൻ കടല വാങ്ങുകയും ചെയ്തു.

അടിയിടിപ്പടമായതുകൊണ്ട് കുട്ടികരം ആർത്തുചിരിച്ചുകൊണ്ടിരുന്നു.

സിനിമ വിട്ടശേഷം അവർ വീണ്ടും ഒരു ഓട്ടോറിക്ഷ പിടിച്ച് അബൂബക്കർ ആൻഡ് സൺസിലേക്ക പോയി. നൂററിയഞ്ച് ഉറുപ്പികയുടെ ഒരു മഞ്ഞസാരി വാങ്ങി. സൗദാമിനിക്ക് ഏററവും ഇഷ്ടപ്പെട്ട നിറമാണ് മഞ്ഞ.

"ബ്ലൗസ്പീസ് വേണ്ടേ?"

അയാരം തിരക്കി. പണം തികയുമോ എന്ന സംശയമുണ്ടായിരുന്നു. അതു മനസ്സിലാക്കിയിട്ടെന്നവണ്ണം അവരം വേണ്ടെന്നു പറഞ്ഞു.

"മാസം കൂടട്ടെ."

അയാരം വാഗ്ദാനം ചെയ്തു.

ഹോട്ടലിലേക്ക പോകുവാൻ കുട്ടികരം രണ്ടുപേരും അക്ഷമ കാട്ടി. കെ. വി. കെ. കുട്ടികളുടെ കൈപിടിച്ചുകൊണ്ട് ഹോട്ടൽ ഗംഗയിലേക്ക നടന്നു.

പൊറോട്ടയും കോഴിയിറച്ചിയുമാണ് ഹോട്ടൽ ഗംഗയിലെ സവിശേഷത.

"അതു മതിയോ?"

കുട്ടികരം അതെ എന്ന അർത്ഥത്തിൽ തലയാട്ടി. അവർ രണ്ടുപേരുടെയും വായിൽ വെള്ളം നിറഞ്ഞു.

"കൊതിയന്മാർ—"

കെ. വി. കെ. യ്ക്കു മക്കളുടെ കൊതി കണ്ട് ചിരിവന്നു. കുട്ടികളല്ലേ? കൂർക്കിൻെറ മക്കളാണെങ്കിലും അവർക്കും കാണില്ലെ മോഹങ്ങരം? പൊറോട്ടയും ഇറച്ചിയും തിന്നുവാനുള്ള മോഹം?

നിരത്തിലൂടെ ഹെഡ്ലൈററിൻെറ പ്രകാശം പരത്തിക്കൊണ്ട് ടൗൺബസ്സുകരം കടന്നുപോയി. ഓരോ ബസ്സ് പോകുമ്പോഴും തുറന്നിട്ട ജനലിലൂടെ ബസ്സിൻെറ വെളിച്ചം അവരുടെമേൽ വീണ് മുറിയിലൂടെ സഞ്ചരിച്ച് അപ്രത്യക്ഷമായിക്കൊണ്ടിരുന്നു.

വയർ നിറയെ ഇറച്ചിയും പൊറോട്ടയും തിന്ന് അതിനുമുകളിൽ ഏലത്തിൻെറ സൗരഭ്യമുള്ള സ്പെഷ്യൽ ചായയും കുടിച്ച് കെ. വി. കെ. യുടെ കുടുംബം ആനന്ദിച്ചു. അയാരം ഒരു സിഗറെററുകൂടി കത്തിച്ചു പുക പരത്തി. ഭർത്താവിനെ തൊട്ടുരുമ്മിയിരുന്ന് സൗദാമിനി ചോദിച്ചു:

"ഈ പണം എവിടുന്നാ കിട്ട്യേ?"

സിഗററിൻെറ പുകച്ചുരുളിനിടയിൽ പുഞ്ചിരിയോടെ അയാരം മോട്ടോർ സൈക്കിരം അപകടത്തെക്കുറിച്ച് വിസ്തരിച്ചു പറഞ്ഞു.

"മോട്ടോർ സൈക്കിളുകാരൻ വലിയ പണക്കാരനാ."

അയാരം ഉപസംഹരിച്ചു.

"അയാളുടെ കൈയിലെ വാച്ചും ഇങ്ങ് ഊരി എടുക്കാമായിരുന്നില്ലേ?" സൗദാമിനി ഭർത്താവിനെ കുററപ്പെടുത്തി. "നിങ്ങള് ആള ഒരു മണ്ടനാ."

സൗദാമിനി പറഞ്ഞത് ശരിയാണെന്ന് കെ. വി. കെ. യ്ക്കു തോന്നി.

അന്നേരം എല്ലാം ശ്രദ്ധയോടെ കേട്ടിരുന്ന രമേഷ് പറഞ്ഞു:

"അച്ഛന് ആ മോട്ടോർ സൈക്കിളും ഇങ്ങെടുക്കാമായിരുന്നില്ലേ?"

അങ്ങ് താഴെ ടൗണിലെ കെട്ടിടങ്ങളുടെ മേൽപ്പുരകരം ഇരുണ്ടിരുന്നു. നിരത്തിലൂടെ ഓടുന്ന ബസ്സുകരം തീപ്പെട്ടിക്കൂടുകരം പോലെ ചെറുതായി തോന്നിച്ചു. അങ്ങ് വളരെ താഴെ ഒരു കൈരേഖപോലെ നേർത്ത് കാണാവുന്ന നിരത്തിലൂടെ നാലു് ഇരുണ്ട ബിന്ദുക്കരംപോലെ കെ. വി. കെ. യും കുടുംബവും നീങ്ങിപ്പോയി. ക്രമേണ അവർ രാവിൻെറ കറുപ്പിൽ ഇഴുകിച്ചേർന്നു.







ഒ. എൻ. വി. കുറുപ്പ്

ഞങ്ങളുടെ കണ്ണനെയുമപഹരിച്ചു നിങ്ങരം,
ഞങ്ങളുടെ സർവസ്വമപഹരിച്ചു!
ചുട്ടെരിച്ചു നിങ്ങരം ഗോകുലം! ഞങ്ങളുടെ
പൈക്കളെയുമാട്ടിത്തെളിച്ചു!
ഉപ്പുതൊട്ടറിയിലെച്ചെറു മൺകലങ്ങരം വരെ-
യൊക്കെയും വന്നപഹരിച്ചു!
ഞങ്ങളുടെ കണ്ണിലെ കൃഷ്ണമണിയായവനെ,
ഞങ്ങരംക്കൊരുണ്ണിയുമുടയോനുമായവനെ,
ഞങ്ങളിലെ യുൺമയും ആരുയിരുമായവനെ,
ഞങ്ങളുടെ കണ്ണനെയുമപഹരിച്ചു, നിങ്ങരം
ഞങ്ങളുടെ സർവസ്വമപഹരിച്ചു!
ഞങ്ങളുടെ യമുനയുടെ തെളിമയും ശുദ്ധിയും
നിങ്ങളുടെ കൈയാൽ നശിച്ചു!
ഒന്നൊന്നുമറിയാതെ പൂക്കും കടമ്പിൻെറ
ചുണ്ടത്തെ രക്തം കുടിച്ചു!
ചില്ലകളിലുലയും ഘനശ്യാമഭംഗിയുടെ
ചിററാട ചീന്തിക്കളിച്ചു!
ഒടുവിലീ ഗോപകുലനാരികളെ, ഞങ്ങളുടെ
ഓമൽക്കിടാങ്ങരം തന്നമ്മമാരെ,

കറവപ്പശുക്കളായ് അറവിന്നുരുക്കളായ്
തെരുവിലൂടാട്ടിത്തെളിച്ചു!
നിങ്ങളുടെയരമനയടിച്ചു മെഴുകുന്നവർ;
നിങ്ങളുടെ കാലിത്തൊഴുത്തു കഴുകുന്നവർ;
നിങ്ങടെ വിരുന്നറകളിൽ പതിയിരിക്കുന്ന
ചെന്നായ്ക്കരംതൻ പല്ലിടുക്കിലരയുന്നവർ;
അവരുടെ കുലീനത കുടഞ്ഞെറിഞ്ഞു നിങ്ങരം;
അവരുടെ ചിലമ്പുകളടിച്ചുടച്ചു!
അവരോർത്തുപാടുന്ന കണ്ണൻെറ സാഹസിക-
കഥയാർന്ന ഗാഥകരം നിലച്ചു!
അതിലെഴുകുമീണങ്ങളപഹരിച്ചു നിങ്ങരം;
അവയിലശ്ലീലപദങ്ങരം കോർത്തു!
അരിയതൈർ കടയുന്ന താളംമറന്നു,
        നിജനടനം മറന്നു,
        നിജനടയും മറന്നൊടുവിൽ
അവരഭയമന്ത്രം മറന്നു!
അവരുടെ വിഷാദകരിമേഘങ്ങരം നിശ്ശബ്ദ-
മലയുന്നൊരീവന്യഭൂവിൽ
അവനെവിടെ? അശരണർക്കഭയകരനാം കണ്ണൻ-
അവനെവിടെ ഞങ്ങളുടെയിടയൻ?
ഒരു നടുക്കത്തോടെ, നെഞ്ചുരുക്കത്തോടെ,
ഒടുവിലീസത്യമറിയുന്നു:
ഞങ്ങളുടെയിടയനെയുമപഹരിച്ചു നിങ്ങരം!
ഞങ്ങളുടെ സർവസ്വമപഹരിച്ചു!
എന്നിട്ടു നിങ്ങരം മണിഹർമ്മ്യങ്ങരം തീർത്തു,
        മദരമ്യങ്ങളാം കനക-
        മഞ്ചങ്ങരം തീർത്തവിടെ
ഞങ്ങളുടെയിടയനിളവേല്ക്കാൻ!

("...ഇട്ടിരിക്കാൻ പൊൻതടുക്ക!
ഇരുന്നുണ്ണാൻ പൊൻതളിക...!")
ചുണ്ടോടണച്ച പുൽത്തണ്ടിനു പകരമൊരു
പൊന്നിൻെറ കുഴൽതന്നെ തീർത്തു!
നിറുകയിൽ മയിൽപ്പീലി മുടിയല്ല, കനകമയ-
തിരുമകുട,മതിൽ മണികരം മിന്നി.
കൈമണികരം കൊട്ടി,
മെയ്യഴകു കാട്ടി,
നിങ്ങളുടെ യന്തഃപുരത്തിലെയസംതൃപ്ത-
സൗന്ദര്യധാമങ്ങളാടി.
പൂതനകരം സുഖഭോഗ-
കാമനകരം പാടി,
ഞങ്ങളുടെയിടയൻെറ രാസരസകേളികരം;
പെൺമാതളപ്പൂവിലെ ഭ്രമരലീലകരം!

    ഞങ്ങളുടെയുണ്ണിയായ്,
    ഞങ്ങളിലെയുൺമയായ്,
    ഞങ്ങളുടെ ആരുയിരുമായതാരോ,
അവനെയീക്കുടിലുകരം വിളിക്കുന്നു, തീകത്തി-
യെരിയുന്ന, പുകയുന്ന, ചുടുചാരമാകുന്ന
കുടിലുകരം വിളിക്കുന്നു; മലിനയാം യമുനയുടെ
വിറയാർന്ന കൈ മാടിമാടി വിളിക്കുന്നു;
കരിയുന്ന കാടുകരം വിളിക്കുന്നു; കാട്ടുതീ-
യെരിയുന്ന കൊമ്പിലെ ചിറകുകരം കത്തുന്ന
പറവകരം വിളിക്കുന്നു; നിങ്ങരം വാണരുളുന്ന
പുരികളിലെ യിരുരംവീണ തെരുവിൻെറ മൂലയിൽ
തനതുയിരു പോററുവാൻ തനതു മാംസത്തിൻെറ
വിപണികളിലായ് വിററഴിക്കപ്പെടുന്നവർ
തെരുതെരെ വിളിക്കുന്നു രതിതാന്തസാരിയാം
മുനിയുടെ കുലത്തിൽ പിറന്നവർ തൻനെഞ്ചി-
ലുണരുന്ന മന്ത്രാക്ഷരങ്ങരം വിളിക്കുന്നു;
സഹികെട്ട സർവംസഹ വിളിക്കുന്നു: "നീ
തിരികെ വരികാരോമലുണ്ണീ,
നിസ്വരാം ഞങ്ങരം നിജകൃഷ്ണമണിയെന്നപോ-
ലിത്രനാരം പോററിയോരുണ്ണീ!
ഉയരെനിന്നുയരെനി-
    ന്നൊരുമുകിലലലിഞ്ഞു, നെ-
ഞ്ചുരുകുമീ ഞങ്ങളുടെ-
    യുടലിലേ,ക്കുയിരിലേ-
ക്കൊരു മാരിപെയ്തിറങ്ങുംപോൽ,
ഒരുകുളിരു് പെയ്തിറങ്ങുംപോൽ,
    വണ്ടുകരം തുളച്ച പുൽത്തണ്ടുകളിൽ,
                ഞങ്ങളിൽ,
    വീണ്ടുമൊരു കാററായ് വരു നീ!
വരു, ഞങ്ങരം പാടാൻ മറന്നൊരീണങ്ങളിൽ!
വരു, ഞങ്ങരം തേടും പ്രമാതമാർഗ്ഗങ്ങളിൽ!
തിരി കെടും ഞങ്ങളുടെ മൺചെരാതുകളിൽ നീ
വരു ഞങ്ങളാം ശൂന്യപാത്രങ്ങളിൽ!



# കഥ

## ഷൂട്ടിങ് ഷിഫ്റ്റ്

**വി. കെ. എൻ.**

ഭദ്രൻ വെളിച്ചപ്പാട് വാരംപ്പണിയിൽനിന്ന് വിരമിക്കുകയാണത്രെ. ഒന്നു രണ്ടു മൂന്നു കൊല്ലത്തിനുശേഷം.

ദേവീഭക്തരായ മലനാട്ടുമക്കളുടെ ആദ്ധ്യാത്മികജീവിതത്തിന്റെ ഒരവിഭാജ്യഘടകമായി അദ്ദേഹം വിലസാൻ തുടങ്ങിയിട്ട് അമ്പതുവർഷമാകുന്നു. കളർ ടെലിവിഷന്റെ ഏതുബട്ടൺ എപ്പോൾ തിരിച്ചാലും ഇഡിയററ് ബോക്സിന്റെ തിരയിൽ വെളിച്ചപ്പാടിനെ കാണാം. സംസ്ഥാനത്തെ പത്തുലക്ഷം പെട്ടികളിൽ നിരവനെ ഒരേസമയം. ശരാശരി അഞ്ചുപേർവീതം ഒരു പെട്ടിയിലെ കളി കാണുന്നെന്നു വയ്ക്കുക. അമ്പതുലക്ഷം ജനഹൃദയത്തിലേക്കാണ് ഭദ്രൻ അവിരാമം കടന്നുചെല്ലുന്നത്.

അറുപത്തെട്ട വയസ്സായി പൂജ്യപാദന്. പതിനെട്ട വയസ്സിൽ തുടങ്ങിയ ബ്രോഡ്‌വേ ഷോ ബിസിനസ്സാണ്. പദ്യത്തിൽ പറയുന്നതുപോലെ "അംഗാര പട്ടടത്തു് അരമണി കെട്ടി വിൽകിൻസൺ വാളുമുഖച്ചു"', ദാരികൻ തൊട്ട് ഫൂലൻ മൂർത്തിവരെയുള്ള എത്രയോ ദുഷ്ടശക്തികളെ ഇതിനകം വധിച്ചിരിക്കുന്നു. അരന്തുററാണ്ടുകൊണ്ട് 555 കാവുകരം തീണ്ടിയതാണ് രേഖ. ഈ സംഖ്യ ട്രേഡ് മാർക്കായുള്ള വിദേശത്തെ ഒരു സിഗരററു കമ്പനി ഇപ്പോൾ വെളിച്ചപ്പാടിനെ പുറകെ കൂടിയിരിക്കുകയാണ്. പെട്ടിയിലൊട്ടിക്കാൻ ഭദ്രാ[illegible] ആക്ഷൻ ഫോട്ടോ ഒന്നെങ്കിലും അവർക്കുവേണം. പ്രതിഫലം ഒരു പ്രശ്നമല്ല. വിദേശനാണയമായിത്തന്നെ കിട്ടും. എന്തുവേണമെന്ന് ഭദ്രൻ തീരുമാനിച്ചിട്ടില്ല. അററകൈയിന്, ഒരുപാധിയിന്മേൽ വെളിച്ചപ്പാട് പടം കൊടുത്തേക്കും.

നാണയം പൊതുമേഖലാ വ്യവസായത്തിൽ മുടക്കാൻ സർക്കാർ നിർബ്ബന്ധിക്കരുത്.

ഇക്കാലം മലയാളം ഭരിക്കുന്ന മന്ത്രിമാരിൽ മിക്കവരും ഭദ്രന്റെ ആരാധകരാണ്. ഇവരിൽ കിങ്‌മേക്കററായ ഒരാൾ പറയുന്നു.

രാഷ്ട്രീയം പയററാൻ ഭദ്രൻ വെളിച്ചപ്പാടാണ് എനിക്കു വഴി കാണിച്ചതു്. ഞാൻ കുടിപ്പള്ളിക്കൂടത്തിലായിരുന്നപ്പോൾ അദ്ദേഹം എന്റെ പ്രതിനായകനായിരുന്നു. അക്കാലം പതിനേഴിനുമേൽ പ്രായം ചെന്ന ദേവതമാർക്കെതിരെ ഭദ്രൻസാർ വെളിച്ചപ്പെടുന്നതുകണ്ട് ഞാൻ രോമാഞ്ചംകൊണ്ടിട്ടുണ്ട്. അനാഗത ശ്മശ്രുവായിരുന്നിട്ടും. അമ്പതുവർഷത്തിനുശേഷം ഇന്നും അതാണ് സ്ഥിതിവിശേഷം.

കളർടെലിവിഷൻ വന്നതോടെയാണ് വെളിച്ചപ്പാട് കോളടിച്ചതു്. അതില്ലി

വേറെ പലർക്കും ഇപ്പോഴും ഈ തോതു് സംഭവിച്ചുകൊണ്ടുമിരിക്കുന്നു.

എന്നാൽ ഭദ്രന്റെ നോക്കിനോ വാക്കിനോ വാളിനോ ഒരു കോട്ടവുമില്ല. എഴുപതിൽപരം കാവിലമ്മമാരുമായി പയററാനുള്ള കരാറ് ടെലിവിഷനുമായി ഒപ്പിട്ടിരിക്കുകയാണ്. ചാട്ടംപൂർത്തിയാക്കാൻ അല്പം സമയമെടുക്കും. നേരത്തേ പറഞ്ഞ ഒന്നു രണ്ടുമൂന്നു കൊല്ലത്തിന്റെ കാലയളവ് ഇവിടെയാണ് പ്രസക്തമാവുന്നതു്.

എന്നും തുടർന്നുകൊണ്ടിരിക്കുന്ന കാനേഷുമാരിയനുസരിച്ച് പരശുരാമക്ഷേത്രത്തിൽ ആയിരത്തിലൊന്നു കുറെ വെളിച്ചപ്പാടന്മാരുണ്ടെന്നാണ് ഗണിതം. എന്നാൽ വർഷത്തിൽ ശരാശരി രണ്ടായിരം വെളിപാട് ഒററയ്ക്കു നടത്തുന്ന കോമരം ഭദ്രൻ മാത്രമാണ്. നവരസങ്ങളിലുമുള്ള പയററ് അദ്ദേഹത്തിന്റെ കുത്തകയാണ്.

ഡെല്ലിയുടെ പ്രൊഡ്യൂസർമാർ പറയുന്നതു്, കോമരത്തിന്റെ നാട്യം മധ്യധരണ്യാഴിയാണെങ്കിലും അതു കാണാൻ ജനം ഏറെയുണ്ടെന്നാണ്. ഒരു ഷോ ഷൂട്ട്ചെയ്യാൻ ഒരുമണിക്കൂർ മതി. പ്രതിഫലം ആയിരം രൂപയും. സുഖവഴി.

സർവ്വാംഗം ഭരാമവും ചുകന്ന കണ്ണും കാതിൽ കടുക്കനും കോന്ത്രൻ പല്ലുമുള്ള ഭദ്രൻ ജന്മനാ കോമരത്താനാണ്. വേഷപ്പകർച്ചയുടെ ചുട്ടികുത്തൊന്നും ആവശ്യമില്ലെന്നർത്ഥം. ഉന്നതമായി ചിന്തിക്കുന്ന ഹീറോവിന് നാലു മല്മൽ മുണ്ടും ആറു കച്ചത്തോർത്തുമുണ്ടായാൽ ചിങ്ങത്തോട് ചിങ്ങം ഊക്കായി.

ന്നെ വാരം ഉറയിലിട്ടനേരം ഓർമ്മയില്ല. കാവിന്റെ മുററത്തും ക്യാമറയുടെ കൺമുമ്പിലുമായി തിരുപൂരമാണ്. ആനകുതിര പഞ്ചവാദ്യസമേതം.

ഭദ്രനെതിരായി കച്ചകെട്ടിയ സ്ത്രീകളിൽനിന്ന് അവരുടെ ഹരിതവർഷങ്ങൾ എന്നേ മാഞ്ഞുപോയിരിക്കുന്നു. എന്നാൽ നായകൻ ഇന്നും മാർക്കണ്ഡേയനാണ്, ടിയാന്റെ പുരാണമാണ്, കിളിപ്പാട്ടാണ്.

കൊട്ടംകുമാരി എന്ന രക്താതിസാരദേവത പുത്തിരി കത്തിച്ചുനിൽക്കുന്ന ഒരു താരമായിരുന്നു. ആദ്യകാലത്തു വെളിച്ചപ്പാടിന്റെ കാമുകിയായി അഭിനയിച്ച ടിയാൾക്ക് പില്ക്കാലത്ത് ഭദ്രന്റെ പെങ്ങളായും അമ്മയായും അമ്മൂമ്മയായും പോരടിക്കേണ്ടിവന്നിട്ടുണ്ട്. പഴച്ചി മുതൽ ഇക്കാവമ്മവരെ എത്രയോ ശിവകന്യകൾക്ക് ഇങ്ങനെ ഗതികേട് വന്നിട്ടുണ്ട്.

ബ്ളൂ ഫിലിമും കാബറെ നൃത്തവും കട്ടിച്ചാത്തനു കലശവും കമ്പമായ നഗരവാസികൾക്ക് ഭദ്രൻ പ്രിയങ്കരനല്ല. എങ്കിലെന്തു്? നേരത്തെ സൂചിപ്പിച്ചതുപോലെ നാട്ടിൻപുറത്തു് അദ്ദേഹം അജയ്യനാണ്. ഒരൊററ വെളിപാടിന്റെ



വിതരണത്തിൽനിന്നു പിരിയുന്ന തുകകൊണ്ട് വേറെ നിരവധി സംഭവങ്ങൾ ഷൂട്ട്ചെയ്യാം. ഒരു ലളിതസൂത്രമാണ് സംഗതി.

തന്റെ ആസ്തിയെപ്പററി വെളിച്ചപ്പാട് വിനയവാനാണ്. വാളുകൊണ്ടുള്ള വ്യവസായത്തിൽ, ഇന്ത്യയിലെ ഏററവും വലിയ പണക്കാരിൽ ഒരാളാണ് വെളിച്ചപ്പാടെന്ന് കാർഷികാദായ നികുതിക്കാർ പറയുന്നു. കൃഷിഭൂമി വെളിച്ചപ്പാടിന് എന്ന മുദ്രാവാക്യത്തിന്റെ ഉപജ്ഞാതാവായ ഭദ്രനവർകൾക്ക് കേരളത്തിലെ എല്ലാ താലൂക്കാസ്ഥാനങ്ങളിലും കൈവശമായി മൂന്നു പൂവ് ഭൂമിയുണ്ട്. കർണ്ണാടകത്തിലും ഉതകമണ്ഡലത്തും തേയിലത്തോട്ടങ്ങളുണ്ട്. വയനാട്ടിൽ ഇൻസ്റ്റന്റ് കാപ്പിയുണ്ട്.

എന്നിരുന്നാലും നാട്ടിൻപുറത്തുള്ള തന്റെ മുപ്പത്തെട്ടുസെന്റ് പുരയിടത്തിലാണ് മൂപ്പിലെ സ്ഥിരവാസം. നഗരങ്ങളേയും പഞ്ചനക്ഷത്ര ഹോട്ടലുകളേയും ചന്ദ്രികാ ചർച്ചിതമായ രാത്രികളേയും അദ്ദേഹം വെറുക്കുന്നു. അവിടത്തെ ധൂർത്തിനെതിരെ മുറുമുറുക്കുന്നു.

തങ്ങളുടെ മധുരസ്വപ്നമാണ് ഭദ്രൻസാർ എന്നു സംവിധായക യൂണിയന്റെ സെക്രട്ടറി ജനറൽ പറയുന്നു.

തൊഴിലിനോടു സത്യസന്ധത പുലർത്തുന്നയാളാണ് വെളിച്ചപ്പാട്. സെററിൽ വൈകില്ല. തളർന്നു വീഴുന്നതുവരെ അഭിനയിക്കും. ആർക്കും പ്രാപ്യനാണ്. ഏതുസമയത്തും കടന്നു ചെല്ലാം, സംസാരിക്കാം. പ്രവേശനഫീ ഒരു പൈസപോലുമില്ല.

തനിക്കൊപ്പം അഭിനയിക്കുന്ന നായികയുമായി ഒരിക്കൽപ്പോലും ശൃംഗരിക്കാത്ത ഒരേ കഥാപാത്രമാണ് ഭദ്രനെന്ന് നരഭോജിയായ ഒരു കാവിലമ്മ സാക്ഷ്യപ്പെടുത്തുന്നു.

വേണ്ടാത്തതു തോന്നിയാലുടൻ നോന്റെ ഭാര്യ പാറൂട്ടി കുറിച്ചുലുമായി മനസ്സിൽ തെളിയും, ഭദ്രൻ പറയുന്നു. ഒരു ഭഗോതിക്കും ഓളുടെ പവറില്ല.

രണ്ടു പെൺകുട്ടികളെ വെളിച്ചപ്പാടിനു ഇനാംകൊടുത്ത പാറൂട്ടി പറയുന്നു:

പൊട്ടനടിക്കുമ്പോൾ തുടങ്ങി പത്തുനാഴിക രാച്ചെല്ലുന്നതുവരെ പോട്ടംപിടിക്കണ യന്ത്രത്തിന്റെ മുമ്പിലാ കളി. ആഴ്ചയിൽ ഏഴുദിവസോം. ശാപ്പാടൊക്കെ അവിടെ. അട്ടരെ ഏതോ ഭാസിയാണത്രെ ഇക്കാര്യത്തിൽ ആചാര്യൻ.

വെളിച്ചപ്പാട് തല ചൊറിയുന്നു.

പാറൂട്ടി തുടരുന്നു.

നിത്യോം ഞാൻ ഓനോട് പറയും, ഈ തുള്ളലൊന്നു നിറുത്തി കുടുംബം നോക്കി നടത്തു്, പണ്ടാരക്കാലാ.

എന്നിട്ടു്?

ആരു കേൾക്കാൻ?

വെളിച്ചപ്പാട് ചിരിക്കുന്നു.

കഥാകൃത്ത് ചോദിക്കുന്നു.



വെളിച്ചപ്പാടിന് വീരഭദ്രസേവയുണ്ടോ?

കോമരം ഖണ്ഡിതമായി പറയുന്നു:

ഇല്ല, ഞാൻ മദ്യപിക്കില്ല.

മദ്യനിരോധപ്രസ്ഥാനത്തോട് യോജിപ്പുണ്ടോ?

വെളിച്ചപ്പാട് പൊട്ടിത്തെറിക്കുന്നു:

ഇല്ല. ആ കള്ളന്മാരെ ശരിപ്പെടുത്തണം.

ഏതു കള്ളന്മാരെ?

സർവ്വോദയക്കാരെ. തിരുവനന്തപുരത്തു് മദ്യം വില്പനനടത്തുന്ന പൊതുവിതരണ ഡിപ്പോവിനു മുമ്പിൽ സത്യഗ്രഹം നടത്തുന്ന ചിലരെക്കണ്ടില്ലേ? ഒന്ന് ഒരു ശ്ലീലപദം. മന്മഥൻ ലീലയെമെന്റാരുണ്ടോ എന്ന്. പിന്നൊന്ന് കഴിഞ്ഞ നൂററാണ്ടിൽ പിറന്ന ഒരു ഗാന്ധിഭക്തൻ. ഒരു പതിനഞ്ചു കൊല്ലംമുമ്പ് ഈയാളെ ഞാൻ ഡെൽഹിയിൽ കണ്ടിട്ടുണ്ട്. കൊണാട്ട്പ്ലേസിലെ നിരുലവൈൻ സ്റ്റോറിൽനിന്ന് ഫ്രോസൻ ബിയറും മേടിച്ച് പുറത്തുവരുന്ന വരവിന്.

അതു് ജി. രാമചന്ദ്രനെപ്പോലെ വേറൊരാളായാലും പോരേ?

മതി. പക്ഷേ, വടകര മന്നൻ സാക്ഷിയാണ്.

(ശേഷം 37-ാംപേജിൽ)

# ചോക്കുകൊണ്ടൊരു വൃത്തം

ഡോ: കെ. രാഘവൻപിള്ള

ബെർതോൾട് ബ്രെക്ടിന്റെ രണ്ടു നീതിനാടകങ്ങളിൽ (parables) ഒന്നാണ് ദി കോക്കേഷ്യൻ ചോക് സർക്കിൾ. മറ്റൊന്ന് സെസ്വാനിലെ നല്ല സ്ത്രീ. (The Good Woman of Sezuan). ബ്രെക്ടിന്റെ നാടകസിദ്ധാന്തങ്ങളും പ്രയോഗങ്ങളും നാടകചരിത്രത്തിൽ നവീനാദ്ധ്യായങ്ങൾ തുറന്നകാര്യം ഇന്നു പരക്കെ അറിയുന്നതാണല്ലോ. ബ്രെക്ടിന് നാടകം കർമ്മചോദകമാണ്. വിപ്ലവക്രിയയ്ക്ക് പ്രേക്ഷകനെ നാടകം പ്രചോദിപ്പിക്കണം. അത്തരം പ്രചോദനമാകട്ടെ നാടകം നാടകം മാത്രമാണെന്ന പ്രേക്ഷകബോധത്തെ ആശ്രയിച്ചിരിക്കുന്നു. നാടകവും പ്രേക്ഷകനുമായുള്ള അന്യവത്കരണം (alienation) ആണിത്. നാടകവുമായി പ്രേക്ഷകൻ താദാത്മ്യം (identification) പ്രാപിക്കുന്ന പ്രശ്നമേ ഇവിടെയില്ല. ബ്രെക്ട് പ്രചുരപ്രചാരത്തിൽ വരുത്തിയ മറ്റൊരു നാടകസങ്കേതം എപിക് തിയേറ്ററാണ്. സ്വന്തം തലക്കെട്ടുകളുള്ളതും സ്വയം ക്ഷമങ്ങളുമായ സംഭവപരമ്പരയാൽ നാടകം കൊരുത്തു ചേർത്തിരിക്കുന്നു ഈ രൂപത്തിൽ. നിയതസന്ധികളിൽ കൂടി വികാരമൂർച്ഛയിലേക്ക്, അല്ലെങ്കിൽ പിരിമുറുക്കത്തിലേക്ക് കയറിപ്പോകുന്ന യഥാസ്ഥിതിക നാടകത്തിന്റെ ചിത്രമല്ല ഇത്. സംഘഗാനം (chorus) നടന്മാർ പ്രേക്ഷകരോടും നേരിട്ടു സംസാരിക്കുന്നത്, ഗാനങ്ങൾ, സൂത്രധാരൻ—ഇവയെല്ലാം ബ്രെക്ടിന്റെ നാടകങ്ങളിൽ കാണാം. പൗരസ്ത്യ—നാടക സങ്കേതങ്ങളോടുള്ള കടപ്പാട് ഇവയിൽ ചിലതിലുണ്ട്. താഴെ കൊടുത്തിരിക്കുന്നത് ദ കോക്കേഷ്യൻ ചോക് സർക്കിളിന്റെ സംഗ്രഹമാണ്.

രണ്ടാം ലോകയുദ്ധംകൊണ്ടു തകർന്ന കോക്കസസ്സിലെ ഒരു ഗ്രാമം. രണ്ടു നാട്ടിൻപുറങ്ങളിൽനിന്നുവന്ന കുറെ ഗ്രാമീണരും ദൂരെയുള്ള വൻനഗരത്തിൽനിന്നു വന്ന ഒരു കൃഷിവിദഗ്ദ്ധനും അവിടെ എത്തിയിട്ടുണ്ട്. ആ ചർച്ച അവസാനിക്കുന്നതിനുമുമ്പ് അവർക്കും കൃഷിവിദഗ്ദ്ധനും വേണ്ടി ഒരു വിനോദപരിപാടി സംഘടിപ്പിക്കാനും ഗ്രാമവാസികൾ ഒരുങ്ങുന്നു. ഗായകൻ അർകേഡി. വാദ്യോപകരണങ്ങൾ വായിക്കുന്നവർ നാലുപേർ. ഈ ഗാനത്തിൽ കൂടിയാണ് നാടകം ഉരുത്തിരിയുന്നത്.

## രംഗം ഒന്ന്

### സ്വേച്ഛാധിപതിയുടെ വധം

കറുത്ത നിറമുള്ള ആട്ടിൻതോൽ കൊണ്ടുള്ള പുറംകോട്ടു അണിഞ്ഞ് ഗായകൻ തറയിൽ ഇരിക്കുന്നു. ചുറ്റും ഒരു സംഘം ശ്രോതാക്കൾ. കോറസ് ഗായകനോടൊപ്പം. ഈ പാട്ട് താൻ ഒരുപാടു പ്രാവശ്യം പാടിയിട്ടുണ്ടെന്ന ഭാവമാണ് ഗായകന്റെ മുഖത്ത്. അയാൾ കഥ ആലപിക്കാൻ തുടങ്ങുന്നു. ഓരോ രംഗത്തിന്റെ ആരംഭവും ആംഗ്യംകൊണ്ട് അയാൾ കാണിക്കും.

"നശിച്ച നഗരം"എന്ന പേർ വഹിക്കുന്ന ഒരു പട്ടണത്തെ ഒന്നാംഗാനം അവതരിപ്പിക്കുന്നു. പണ്ടു-പണ്ട് ആ നഗരം വാണിരുന്നത് ജോർജ് അബാഷ്‌വില്ലി എന്ന ഗവണ്ണർ ആയിരുന്നു. അയാളുടെ ഭാര്യ നടേല്ലാ. കൊച്ചു മകൻ മൈക്കൽ. ജോർജി കരുത്തനും ക്രൂരനുമായ ഭരണാധികാരിയാണ്. ഒരു ഈസ്റ്റർ ദിവസം. അഭ്യർത്ഥനകളുമായി വന്നിരുന്ന അനവധി ജനങ്ങളെ തള്ളിമാറ്റിക്കൊണ്ട് സ്വന്തം കുടുംബത്തോടുകൂടി ജോർജി പള്ളിയിൽ പോയി. പക്ഷേ, തിരിച്ചു വരുന്നതിനു മുൻപ് ഒരു പ്രഭുവിന്റെ നേതൃത്വത്തിൽ കടുത്ത ലഹള പൊട്ടിപ്പുറപ്പെട്ടു. ജോർജി വധിക്കപ്പെട്ടു. നടേല്ലാ പ്രാണരക്ഷാർത്ഥം നഗരത്തിൽനിന്നോടി. ഓടുന്നതിനു മുൻപ് ആകാവുന്നത്ര വസ്ത്രങ്ങൾ പൊതിഞ്ഞുകെട്ടിക്കൊണ്ടു പോകണമെന്നേ അവൾക്ക് താല്പര്യമുണ്ടായിരുന്നുള്ളു. ശിശുവായ മൈക്കേലിനെ ഉപേക്ഷിച്ച് അവൾ പോയി. മൈക്കേലിനെ വേലക്കാരിയായ ഗ്രൂഷ കാണുന്നു. ഗ്രൂഷ വലിയ മനഃക്ഷോഭത്തിലായി. രാജ്യാവകാശമുള്ള ഈ കുഞ്ഞിനെ പട്ടാളക്കാർ കണ്ടാൽ വധിക്കുമെന്ന് അവൾക്കറിയാം. തന്റെ കൈയിൽ കുഞ്ഞിനെ കണ്ടാൽ തന്നെയും വധിക്കും. തന്നെയുമല്ല, യുദ്ധം കഴിഞ്ഞ് അയാൾ വരുമ്പോഴേക്ക് താൻ അയാളെ കാത്തിരിക്കാമെന്നു കാമുകനായ സൈമൺ എന്ന പട്ടാളക്കാരന് ആ ഈസ്റ്റർ ദിവസം അവൾ വാക്കുകൊടുത്തതേയുള്ളു. ഗ്രൂഷയുടെ ഈ ഉൽക്കട സംശയങ്ങളെല്ലാം ഒരു നിമിഷമേ നിലനിന്നുള്ളു. തന്റെ ചുറ്റും എരിഞ്ഞുകൊണ്ടിരിക്കുന്ന യുദ്ധത്തിന്റെ തീയൊന്നും അറിയാതെ മോണകാട്ടി ചിരിച്ചുകൊണ്ടു കിടന്ന മൈക്കേലിനെ അവൾ വാരിയെടുത്തു കൊണ്ടോടി. "നന്മയുടെ കരുത്ത് അദ്ഭുതകരമാണ്" ഗായകൻ ആ രംഗം വ്യാഖ്യാനിക്കുന്നു. ഈ ഗായകന്റെ പാട്ടു കേട്ടുകൊണ്ടുതന്നെ കഥയിലെ ഗ്രൂഷ കുഞ്ഞിനെയും കൊണ്ട് ഓടുകയാണ്. ഒരു നിമിഷം ചരിത്രത്തിന്റെ ഈ മകുടം വർത്തമാന കാലത്തിന്റെ ഈ ഗാനാലാപം കേൾക്കാൻ രംഗത്തു നിൽക്കുന്നുമുണ്ട്. (കഥയുടെ കാലവും നാടകത്തിന്റെ കാലവും തമ്മിൽ നാടകകൃത്ത് പരിണയം നടത്തുന്നു.)

## രംഗം രണ്ട്

### വടക്കൻ പർവ്വതങ്ങളിലെ ഓട്ടം

ഗായകൻ കഥ തുടരുന്നു:

കുഞ്ഞിനെ ഇട്ട ഭാണ്ഡവും പുറത്തു തൂക്കി, ഒരു കൈയിൽ മറ്റൊരു ഭാണ്ഡവും മറേറ കൈകൊണ്ട് ഒരു വടിയുമൂന്നി ഗ്രൂഷയുടെ നീണ്ട യാത്ര. അവന് പാൽ വാങ്ങിക്കൊടുക്കാൻപോലും അവളുടെ കൈയിൽ ഒരു കാശില്ല. വൃദ്ധദമ്പതികൾ പാർക്കുന്ന ഒരു വീട്ടിന്റെ മുൻവശം കുട്ടിയെ കിടത്തിയിട്ട് ഗ്രൂഷ ഒളിച്ചുനിന്നു. അവൾ പ്രതീക്ഷിച്ചതുപോലെ ആ വീട്ടിലെ ഗൃഹനായിക കുട്ടിയെ കണ്ടു; എടുത്തു. എന്നാൽ ഗ്രൂഷയെ തേടി പിൻതുടർന്നുകൊണ്ടിരുന്ന പട്ടാളക്കാർ ഗൃഹനായികയെ വിരട്ടി. ഇതെല്ലാം കണ്ടുകൊണ്ടിരുന്ന ഗ്രൂഷ ഒരു പട്ടാളക്കാരന്റെ തലയ്ക്കിട്ട് ഒരടി കൊടുത്തിട്ട് മൈക്കേലിനെയും എടുത്തുകൊണ്ടോടി. ഇങ്ങേയറ്റം പൊട്ടിയ ഒരു പാലത്തിൽ കൂടി നടന്ന് അവൾ മഞ്ഞണിഞ്ഞ മലയ്ക്കപ്പുറം പോയി. പൊട്ടിയ പാലത്തിൽ കയറാനാകാതെ പട്ടാളക്കാർ ഇപ്പുറംനിന്ന് വിളിച്ചുകൂവി. ഗ്രൂഷ ഒരു ദീർഘനിശ്വാസത്തോടുകൂടി തന്റെ യാത്ര തുടർന്നു. വിവാഹിതനായ തന്റെ സഹോദരൻ താമസിക്കുന്ന വീട്ടിലെത്തി.

## രംഗം മൂന്ന്

### രോഗിയുടെ ഭാര്യ

അവളെക്കണ്ട് സഹോദരൻ ലാവ്റൻറി സന്തോഷിച്ചു. അയാളുടെ ഭാര്യയ്ക്കും സന്തോഷക്കുറവില്ല. എന്നാൽ ആ കുഞ്ഞിന്റെ കഥയോ? വലിയ അപവാദമാകുമല്ലോ—ലാവ്റൻറിയും ഭാര്യയും ഭയപ്പെട്ടു. ഏതായാലും അവളും മൈക്കേലും വീട്ടിലൊരൊഴിഞ്ഞ മുറിയിൽ കഴിയാൻ ലാവ്റൻറി സമ്മതിച്ചു. എത്രയും വേഗം അവൾക്ക് ഒരു കല്യാണം കഴിക്കതന്നെ വേണ്ടതെന്നായിരുന്നു അയാളുടെ വിചാരം. അതിന് അയാൾ ഒരു വരനെയും കണ്ടുപിടിച്ചു. സുഖക്കേടുപിടിച്ച് കിടക്കയിൽനിന്ന് എഴുന്നേല്ക്കാൻ കഴിയാതെ കിടന്ന ജെസ്സോപ്. രോഗിയുടെ അമ്മയ്ക്കാണെങ്കിൽ ബഹുസമ്മതം. കൈയിൽ കിട്ടിയ നാണയങ്ങൾ തള്ളയുടെ മനസ്സ് കുളിർപ്പിച്ചു. ഗ്രൂഷ തന്റെ പ്രിയപ്പെട്ട സൈമണെ ഓർമ്മിച്ചു. എങ്കിലും മൈക്കേലിനു വേണ്ടി അവൾ വിവാഹത്തിനു സമ്മതിക്കതന്നെ ചെയ്തു. കിടക്കയിൽനിന്നും എഴീക്കാതെ ജെസ്സോപ് ഗ്രൂഷയുടെ കഴുത്തിൽ മിന്നു കെട്ടി. വരണവും മരണവും ഒന്നിച്ചുനടക്കുമായെന്ന് വീട്ടുകാരും നാട്ടുകാരും ശങ്കിച്ചുനിൽക്കേ മെത്തയിലെ കൊതുകുവല നീക്കി ജെസ്സോപ് വെളിയിലിറങ്ങി. അയാളെ സംബന്ധിച്ചിടത്തോളം എല്ലാ രോഗവും പമ്പ കടന്നുകഴിഞ്ഞു. യുദ്ധം കഴിഞ്ഞുവെന്ന് വിരുന്നുകാരിൽ ആരോ പറയുന്നതുകേട്ട ആ യുദ്ധഭീരു ഇനി താൻ രോഗിയായി കിടന്നിട്ട് ആവശ്യമൊന്നുമില്ലെന്നു തീരുമാനിച്ചു സ്വയം രോഗവിമുക്തനാകുകയാണ് ഉണ്ടായത്. യുദ്ധം തീർന്നെന്ന വാർത്ത ഗ്രൂഷയെ ബാധിച്ചത് മറ്റൊരുവിധത്തിലാണ്. അവൾ സൈമണ് കൊടുത്തിരുന്ന വാഗ്ദാനം ഓർമ്മിച്ചു. സൈമണുവേണ്ടി കാത്തിരിക്കാമെന്ന് പറഞ്ഞവളാണല്ലോ താൻ.

യുദ്ധം തീർന്നു സൈമൺ വരികതന്നെചെയ്തു. ആ ഗ്രാമത്തിൽത്തന്നെ. ഒരു പുഴയുടെ രണ്ടു കരയ്ക്കുംനിന്ന് പ്രേമത്തിന്റെ മറ്റൊരു പുഴ അവരുടെ വാക്കുകൾ രചിച്ചു. ഗ്രൂഷയ്ക്ക് ഒരു കുട്ടിയോ? സൈമൺ നിരാശനായി. ആ വെള്ളിക്കുരിശ് പുഴയിലെറിയു—സൈമൺ ആവശ്യപ്പെട്ടു. പണ്ട് പരസ്പരം വരിച്ച ദിവസം താൻ തന്ന വെള്ളിക്കുരിശ്. എന്നാൽ അയാൾ പെട്ടെന്ന് ശാന്തനായി. ആ കുട്ടി തന്റേതല്ലെന്ന് അവൾ അയാളെ വിശ്വസിപ്പിച്ചു. എന്നാൽ ആ കഥ പറഞ്ഞുതീരുന്നതിനു മുൻപ് പട്ടാളക്കാർ അവിടെ എത്തി. മൈക്കലിനെ കൊണ്ടുപോകാൻ തങ്ങൾക്ക് ആജ്ഞ കിട്ടിയിട്ടുണ്ടെന്ന് അവർ പറഞ്ഞു. അവൾ തടഞ്ഞു. പക്ഷേ, അവർ മൈക്കേലിനെ കൊണ്ടുപോകതന്നെ ചെയ്തു. പിറകേ അവളും പോയി.

## രംഗം നാല്

### ഒരു വിചിത്ര ന്യായാധിപൻ

ആസ്ഡക് ഒരു ഗ്രാമപ്പഞ്ചായത്തിലെ ഗുമസ്തനാണ്. നഗരത്തിലെ മുൻ പറഞ്ഞ ലഹളയ്ക്കു ശേഷം ഒരു ദിവസം ഒരാൾ ആസ്ഡക്കിന്റെ കുടിലിൽ എത്തി. വയസ്സൻ. നിരാശ്രയൻ. ആസ്ഡക് അയാൾക്ക് ആഹാരവും അഭയവും നൽകി. അപ്പോൾ അവിടെ വന്ന പൊലീസുകാരിൽ നിന്ന് അയാളെ മറച്ചു. ഈയാൾ ഒരു ജന്മിയാണെന്നു തോന്നുന്നു. പൊലീസുകാരനെ ഏല്പിച്ചാലെന്ത് എന്ന് ആദ്യം ആസ്ഡക്കിനു തോന്നിയതാണ്. എന്നാലും വേണ്ടെന്നു തന്നെ തീരുമാനിച്ചു. മനുഷ്യത്വം മറ്റൊരുതരം മന്ത്രം അയാളുടെ ചെവിയിലോതി.

ഒടുവിൽ വൃദ്ധൻ സ്ഥലംവിട്ടു. അപ്പോഴാണ് ആസ്ഡക് അറിയുന്നത് ആരായിരുന്നു ആ വൃദ്ധനെന്ന്. മർദ്ദകനും ദ്രോഹിയുമായ ഗ്രാൻഡ് ഡ്യൂക്കായിരുന്നു അത്! ആ പാതകിയുടെ തണലിലായിരുന്നു, കൊല്ലപ്പെട്ട ഗവർണ്ണർ എല്ലാ ദുർഭരണവും നടത്തിയത്! ആസ്ഡക് ലജ്ജിച്ചുപോയി. അത്തരത്തിലുള്ള ഒരു മർദ്ദകനായിരുന്നല്ലോ താൻ അഭയം കൊടുത്തത്! ആസ്ഡക്കിനെ ഒരു കടുത്ത കുറ്റബോധം തളർത്തിക്കളഞ്ഞു. കോടതിക്കു കീഴടങ്ങി ഇതിനുള്ള ശിക്ഷ താൻ വാങ്ങേണ്ടതുതന്നെ എന്നായിരുന്നു അയാളുടെ തീരുമാനം. അയാൾ കോടതിയിലേക്കു ചെന്നു. അപ്പോൾ അവിടെയുണ്ട് ജഡ്ജി തലകീഴായി കിടക്കുന്നു. പഴയ ജഡ്ജിയെ പുതിയ ഭരണാധികാരികൾ തൂക്കിയിട്ടിരിക്കുകയാണ്. കോടതിയിൽ പട്ടാളക്കാരുമുണ്ട്. ഉടനെ അവിടെ പുതിയ ഭരണാധികാരി വന്നു. ഗവർണ്ണറെ വധിച്ച് ഭരണം പിടിച്ചെടുത്ത തടിയനായ പ്രഭു. അയാളുടെ അനന്തരവനെ അവിടെ ജഡ്ജിയാക്കാൻ വേണ്ടിയാണ് അയാൾ എത്തിയിരിക്കുന്നത്. ജഡ്ജിയാക്കിയാൽ മാത്രം പോരാ ആ തീരുമാനത്തിന് ജനങ്ങളുടെ സമ്മതി നേടുകയും വേണം. പുതിയ ജഡ്ജി എടുത്ത ആദ്യത്തെ കേസ് ആസ്ഡക്കിന്റേതായിരുന്നു. എന്നാൽ ആ കേസിലെ വിസ്താരം കഴിഞ്ഞപ്പോഴേക്ക് ആസ്ഡക് തന്നെ ജഡ്ജിയായിക്കഴിഞ്ഞു. പട്ടാളക്കാർ അയാളെ ജഡ്ജിയാക്കിയിട്ട് മറേറ ജഡ്ജിയെ വീട്ടിലയച്ചു.

ആസ്ഡക് ഒരു പ്രത്യേകതരം ജഡ്ജിയായിരുന്നു. അരപ്പിരിയൻ എന്ന് വെളിയിൽത്തോന്നും. എന്നാൽ നീതിമാനായിരുന്നു. പണം ഉള്ളവരിൽനിന്ന് പണം വാങ്ങാൻ അയാൾ മടിച്ചില്ല. അയാൾ ഉറച്ച പല തീരുമാനങ്ങൾ ആ ന്യായാധിപപീഠത്തിലിരുന്ന് രണ്ടു മൂന്നു വർഷത്തിനിടയ്ക്ക് എടുത്തു.

ഇതിനിടയ്ക്ക് രാജ്യത്തു വീണ്ടും അധികാരക്കൈമാറ്റമുണ്ടായി. പഴയ ഗ്രാൻഡ് ഡ്യൂക്ക് വീണ്ടും അധികാരത്തിൽവന്നു. തന്റെ അധികാരം പോയി താൻ ശിക്ഷിതനാകുമെന്ന് ആസ്ഡക് ഭയപ്പെട്ടു. അതുവരെ കസേരയിൽ ഇട്ട് ഇരിക്കാൻ ഉപയോഗിച്ച തടിച്ച നിയമപുസ്തകം നോക്കി അയാൾ പറഞ്ഞു: "ഇനിയും ഈ നിയമ പുസ്തകം നോക്കി അവർ എനിക്ക് എന്തു ശിക്ഷ തരുമോ! കൊലപാതകം ചെയ്ത വെറും പാവങ്ങളെ ഞാൻ വിട്ടയച്ചിട്ടുണ്ട്. ഇതിന് ഞാൻ വിലകൊടുക്കേണ്ടിവരും. ദാരിദ്ര്യത്തെ പിടിച്ചെഴുന്നേൽപിച്ച് നടന്നുപോകാൻ ഞാൻ സഹായിച്ചിട്ടുണ്ട്. പണക്കാരന്റെ പോക്കറ്റിൽ എന്റെ കണ്ണുകൾ പറന്നു ചെന്നിട്ടുണ്ട്. അതു വെറും നാറിത്തരമായിരുന്നു. ഇപ്പോൾ എനിക്ക് ഒളിക്കാൻ ഒരിടവുമില്ല. ഞാൻ എല്ലാവരെയും സഹായിച്ചിട്ടുള്ളതുകൊണ്ട് എന്നെ എല്ലാപേർക്കും അറിയാമല്ലോ!"

ഇങ്ങനെ ഭയന്നു സംഭ്രമിച്ചിരിക്കുമ്പോൾ കൊല്ലപ്പെട്ട ഗവർണ്ണറുടെ ഭാര്യ നടേല്ലാ അയാളുടെ മുൻപിൽ എത്തുന്നു.


ബെർതോൾട് ബ്രെക്ട്

ഒരു വേലക്കാരി തട്ടിക്കൊണ്ടുപോയ തന്റെ കുട്ടിയെ ബഹുമാനപ്പെട്ട ജഡ്ജി തിരികെ കൊടുപ്പിക്കണം. "എല്ലാം ശരിയാക്കാം, ശരിയാക്കാം" ജീവിതത്തിൽ കൊതിയോടുകൂടി ആസ്ഡക് പറഞ്ഞു.

## രംഗം അഞ്ച്

### ചോക്കുകൊണ്ട് വരച്ച വൃത്തം

മൈക്കേൽ എന്ന കുട്ടിയെ സംബന്ധിച്ച കേസ് വിസ്തരിക്കുന്ന കോടതി. ആസ്ഡക് ആയിരിക്കും ജഡ്ജി എന്ന് എല്ലാവരും കരുതി. എന്നാൽ ആസ്ഡക്കിനെ പട്ടാളക്കാർ അവിടെ കൊണ്ടുവരുന്നത് വിലങ്ങുവച്ചാണ്. അയാളെ അവർ തല്ലി. അണ്ടർവെയർ ഒഴികെ വസ്ത്രമെല്ലാം കീറിപ്പോയിരുന്നു. അയാളുടെ കോടതിയിലെ പ്രോസിക്യൂട്ടറായിരുന്ന ഷോവയുടെ കഥയും ഇതുതന്നെ. ആസ്ഡക്കിന്റെ രക്തത്തിനുവേണ്ടി ഒരുകൂട്ടർ മുറവിളികൂട്ടുന്നു. നീതിപൂർവമായ അയാളുടെ തീരുമാനങ്ങളിൽ പ്രതിഷേധിച്ചവർ. കോടതിയിൽ ഉണ്ടായിരുന്ന ഗവർണ്ണറുടെ ഭാര്യ ഇതുകണ്ട് പൊട്ടിച്ചിരിച്ചു. ആസ്ഡക് ഒരു കീറത്തുണികൊണ്ട് തന്റെ മുഖത്തെ ചോര തുടച്ചു. എന്നിട്ട് ഇങ്ങനെ പ്രസംഗിച്ചു:

"പ്രിയപ്പെട്ട പട്ടികളേ! നിങ്ങൾക്കെല്ലാം നമസ്കാരം. സംഗതികൾ എങ്ങനെയുണ്ട്? പട്ടികളായ നിങ്ങളുടെ ലോകം എങ്ങനെ? ഭേഷായിരിക്കുന്നു അല്ലേ? എനിക്ക് നക്കിത്തുടയ്ക്കാൻ ഒരു ഒരു ബൂട്ടുകൂടി എടുക്കാനുണ്ടോ? വീണ്ടും പരസ്പരം കടിച്ചു കീറിത്തുടങ്ങിയോ നായ്ക്കളേ! നിങ്ങൾ?"

ഒരു നൊടിയിടയിലാണ് ആസ്ഡക്കിന്റെ ഭാഗ്യം വീണ്ടും തെളിഞ്ഞത്. അധികാരം പിടിച്ചെടുത്ത ഗ്രാൻഡ് ഡ്യൂക്ക് പുതിയ നിയമനങ്ങൾ നടത്തിയിരിക്കുന്നു. ആ ലിസ്റ്റുമായി ഒരു കുതിരപ്പട്ടാളക്കാരൻ എത്തിയിരിക്കുകയാണ്.

"രാജ്യത്തിന് അത്യാവശ്യമായ വിലപ്പെട്ട ഒരു ജീവനെ രക്ഷിച്ച ആസ്ഡക് എന്നൊരു മനുഷ്യനെ നാം പുതിയ ജഡ്ജിയായി നിയമിച്ചിരിക്കുന്നു." ഗ്രാൻഡ് ഡ്യൂക്കിന്റെ ഉത്തരവു പ്രഖ്യാപിച്ചു.

ആസ്ഡക് വീണ്ടും ജഡ്ജി. കീറിയ അണ്ടർവെയറിൽനിന്ന് ജഡ്ജിയുടെ ഉടുപ്പിലേക്ക്. ആദ്യത്തെ കേസ് മൈക്കേൽ എന്ന കുട്ടിയെപ്പറ്റി. എന്നാൽ ജഡ്ജിക്ക് പഴയ സ്വഭാവംതന്നെ. കേസ്സിലെ കക്ഷിയായ ഗവർണ്ണറുടെ പത്നിയുടെ വക്കീലന്മാരുടെ കൈകൾ ജഡ്ജിയുടെ പോക്കറ്റിലേക്ക് ഇഴഞ്ഞു. തലയിലെ മാണിക്യം അവിടെ ഇടാൻ. പാവം ഗ്രൂഷയും കോടതിയിലുണ്ട്. ജഡ്ജിയുടെ വാക്കും പെരുമാറ്റവും അവളെ ചാട്ടവാറുകൊണ്ടടിച്ചു. അവളും അവൾക്ക് തോന്നിയ ഭാഷയിൽ ബഹുമാനപ്പെട്ട കോടതിയെ തെറിവിളിച്ചു. സൈമണും അവളോട് ചേർന്നു. കോർട്ടലക്ഷ്യം—കോടതി രണ്ടുപേർക്കും ഫൈനടിച്ചു. ഇതിനിടയ്ക്ക് നാല്പതുവർഷമായി ഭാര്യാഭർത്താക്കന്മാരായിരുന്ന വൃദ്ധദമ്പതികൾ കോടതിയെ സമീപിച്ചു. കോടതി ആ കേസും കേട്ടു.

ഒടുവിൽ മൈക്കേലിനെക്കുറിച്ചുള്ള വിധി സമയമായി. അവനെ കോടതിയിൽ കൊണ്ടുവരാൻ കല്പന. ചോക്കുകൊണ്ട് ഒരു വൃത്തം വരച്ച് മൈക്കേലിനെ അതിനകത്തു നിറുത്താൻ കോടതി കല്പിച്ചു. "കുട്ടിയുടെ അമ്മ ഏതെന്ന് തീരുമാനിക്കാൻ കോടതിക്കു കഴിഞ്ഞിട്ടില്ല. അതിനാൽ മൈക്കേലിന് ഒരമ്മയെ കൊടുക്കാൻ കോടതി തീരുമാനിച്ചു. രണ്ടു സ്ത്രീകളും ഈ വട്ടത്തിന്റെ രണ്ടു വശത്തും നിന്ന് കുട്ടിയുടെ കൈക്കു പിടിച്ച് ബലം പ്രയോഗിച്ച് കുട്ടിയെ അതിനു വെളിയിലാക്കാൻ ശ്രമിക്കിൻ!" കോടതി രണ്ടു സ്ത്രീകളോടും പറഞ്ഞു. "അവനെ വെളിയിൽ വലിച്ചിടാൻ കഴിയുന്ന സ്ത്രീ അവന്റെ അമ്മയായിരിക്കും."

ഗവർണ്ണറുടെ ഭാര്യ മൈക്കേലിനെ വലിച്ചുവെളിയിലിട്ടു. ഗ്രൂഷ ഒട്ടും ബലം പ്രയോഗിച്ചില്ല.

"ഞാൻ അവനെ വളർത്തിയവളാണ്. അവനെ ഞാൻ വലിച്ചുകീറണോ?" അവൾ വിളിച്ചുപറഞ്ഞു.

"യഥാർത്ഥ അമ്മ ആരെന്ന് കോടതി കണ്ടുപിടിച്ചിരിക്കുന്നു. ഗ്രൂഷേ, നീ കുട്ടിയെ കൊണ്ടുപോകൂ." ആസ്ഡക് കല്പിച്ചു.

അന്ന് കോടതി പിരിയും മുൻപ് ഒരു വിവാഹമോചനം കൂടി ആസ്ഡക് വിധിച്ചു. വൃദ്ധദമ്പതികളുടെ വിവാഹമോചനമല്ലായിരുന്നു അത്. ഗ്രൂഷയെ അവളുടെ ഭർത്താവായ ജസ്സോപ്പിൽനിന്ന് ആ വിധി മോചിപ്പിച്ചു. "ഈ വിധി ശരിയല്ല." കോടതിയിലെ പ്രോസിക്യൂട്ടർ പറഞ്ഞു.

"ഇത് തെറ്റായ വിവാഹമോചനമോ, പ്രോസിക്യൂട്ടർ!" ആസ്ഡക് ചോദിച്ചു. "പാസ്സാക്കിയ ഒരുത്തരവ് ഞാൻ ഒരിക്കലും റദ്ദാക്കാറില്ല." അയാൾ ഉറപ്പായിപ്പറഞ്ഞു. "വൈകിട്ടത്തെ സല്ക്കാരത്തിന് നിങ്ങൾ രണ്ടുപേരും വരണം." സൈമണെയും ഗ്രൂഷായെയും അയാൾ ക്ഷണിച്ചു.

"ഓ, ഒരുകാര്യംകൂടി" അയാൾ അവരുടെ നേർക്ക് വിരൽചൂണ്ടി. "ഒരു കോടതിയലക്ഷ്യത്തിന്റെ പിഴയൊടുക്കാനുണ്ടല്ലോ നിങ്ങൾ."

സൈമൺ കുറേ നാണയങ്ങൾ പോക്കറ്റിൽ നിന്നെടുത്തു. ജഡ്ജി ആസ്ഡക് ഒരു മടിയുമില്ലാതെ അതു പോക്കറ്റിലാക്കി.

"മൈക്കേലിനെ ഞാൻ വളരെ സ്നേഹിക്കുന്നു."

കോടതിയിൽ നിന്ന് തിരികെ പോകുമ്പോൾ സൈമൺ പറഞ്ഞു.

"അന്ന് ആ ഈസ്റ്ററിന്റെ ദിവസം നമ്മുടെ വിവാഹനിശ്ചയം കഴിഞ്ഞതുകൊണ്ടാണ് എനിക്ക് അവനെ കിട്ടിയത്. അവൻ പ്രേമത്തിന്റെ സന്താനമാണ്." ഗ്രൂഷ മൈക്കേലിനെ തലോടി.

ജഡ്ജി ആസ്ഡക്കിനെ പിന്നീട് ആ ദിക്കിൽ ആരും കണ്ടിട്ടില്ല. എവിടെപ്പോയി എന്ന് ആർക്കും അറിഞ്ഞുകൂടാ. എന്നാൽ അയാളുടെ നീതിനിഷ്ഠയുടെ കഥകൾ ആ നാടിന്റെ ഇതിഹാസങ്ങളായി. ആളുകളുടെ ചുണ്ടുകളിൽ അവ രൂപംകൊണ്ടു.

പഴമക്കാരുടെ വാക്കുകൾ ശ്രദ്ധിക്കൂ:
അർഹിക്കുന്നവനു വേണം അനുഗ്രഹം നൽകാൻ.
അമ്മയെപ്പോലെ സ്നേഹിക്കുന്നവർക്ക് അരുമക്കുഞ്ഞുങ്ങൾ
എങ്കിലേ കുട്ടികൾ വളരുവല്ലോ!
നല്ല വണ്ടിക്കാർക്ക് വണ്ടികൾ
എങ്കിലേ വണ്ടികൾ ഓടുവല്ലോ!
നിലം നനയ്ക്കുന്നവന് താഴ്വരകൾ
എങ്കിലേ മരങ്ങൾ കായ്ക്കുവല്ലോ!

ഈ പാട്ടിനോടുകൂടി നാടകം അവസാനിക്കുന്നു.

●

ഈ നാടകം നാടകമായിത്തന്നെ കാണാനോ വായിക്കാനോ പറ്റാതെ ഇതിനെക്കുറിച്ചുള്ള ഏതു വ്യാഖ്യാനവും വായനക്കാർക്ക് അല്പം അയഥാർത്ഥമാകും. എന്നിരുന്നാലും ഇതിന്റെ ചില ലക്ഷണങ്ങൾ ചൂണ്ടിക്കാണിക്കട്ടെ. ഒന്നാമത് നാടകം ഉരുത്തിരിയാൻ ഉപയോഗിക്കുന്ന ഗ്രാമീണസദസ്സുതന്നെ. ആ സദസ്സാകട്ടെ കരിഞ്ഞുപോയ ജനജീവിതത്തിൽ പച്ചില പൊട്ടിപ്പുറപ്പെടുവിക്കാൻ വഴിയാരാഞ്ഞുകൊണ്ടു കൂടിയ സദസ്സാണ്. അവിടെ അഭ്യുദയാന്വേഷികളായ ഗ്രാമീണരുണ്ട്; അവരെ ഉപദേശിക്കാനുള്ള വിദഗ്ധനുമുണ്ട്. സോഷ്യലിസ്റ്റ് രാഷ്ട്രങ്ങളിലെ ജനജീവിതത്തിന്റെ പുനരുദ്ധാരണത്തിന്റെ രണ്ടു ഘടകങ്ങൾ ജനങ്ങളുടെ ഉത്സാഹവും വിദഗ്ധരുടെ ഉപദേശവുമാണല്ലോ.

ബ്രെക്തിന്റെ നാടകങ്ങളിൽ കോറസിനുള്ള സ്ഥാനം ഇവിടെയും കാണാം. ഗ്രീക്ക നാടകങ്ങളുടെ നാടകീയ ദർശനത്തെ നിഷേധിച്ച ബ്രെക്ത് അതിലെ കോറസിനെ സ്വീകരിച്ചിട്ടുണ്ട്. അതുപോലെതന്നെ നാടകം ഉരുത്തിരിയാനൊരു മാധ്യമമായി സ്വീകരിച്ചിരിക്കുന്ന ഗാനമേളയും. സംഭാഷണം കൂടാതെ അതിന് അന്യമായ ഗാനവും ദൃശ്യകലാംശവും നാടകത്തിൽ അന്തർഭവിക്കുന്ന പ്രവണത ഇരുപതാം ശതകത്തിന്റെ ഉത്തരാർദ്ധത്തിൽ യൂറോപ്യൻ നാടകത്തിലേറെക്കാണാം. സംഗീതനാടകം, ഗദ്യനാടകം, മണിപ്രവാളശാകുന്തളം, മലയാളശാകുന്തളം എന്നെല്ലാം കടുത്ത പാതിവ്രത്യമുള്ള ശേഖരങ്ങളായി നാടകത്തെ വിഭജിക്കുന്ന പ്രവണതയുള്ള നമുക്ക് നാടകരൂപത്തിന്റെ അതിർത്തിരേഖകൾ ഇങ്ങനെ മാഞ്ഞുപോകുമ്പോൾ

അതുൾക്കൊള്ളാൻ വിഷമത തോന്നും. എങ്കിലും നാടകകൃത്തിന്റെ വീക്ഷണമനുസരിച്ചും അയാൾ കൈകാര്യം ചെയ്യുന്ന യാഥാർത്ഥ്യത്തിന് അനുഗുണമായും നിലവിലിരിക്കുന്ന രൂപത്തിന്റെ പോരായ്മയനുസരിച്ചും നാടകരൂപത്തിൽ പുതുമകൾ വന്നുകൊണ്ടിരിക്കുക തന്നെ ചെയ്യും.

ബ്രെക്ടിന്റെ ഈ നാടകത്തിലെ ഭരതവാക്യമായ ഗാനവും ശ്രദ്ധിക്കണം. ഇത്തരം ഭരതവാക്യം എല്ലായ്പോഴും നാടകകൃത്ത് രൂപം കൊടുത്ത ആദ്യപാഠത്തിൽ കാണണമെന്നില്ല. ഈ നാടകത്തിൽ ആദ്യപാഠത്തിൽത്തന്നെ അതുണ്ട് എന്നതു വാസ്തവംതന്നെ. എന്നാൽ ബ്രെക്ടിന്റെതന്നെ മറ്റൊരു ഗുണപാഠനാടകമായ "സെസ്വാനിലെ നല്ല സ്ത്രീ"യിലെ ഭരത വാക്യം (epilogue) നാടകാവതരണത്തിനുശേഷമുണ്ടായ നിരൂപകാഭിപ്രായത്തെ മാനിച്ച് പിന്നീട് എഴുതിച്ചേർത്തതാണെന്നു കാണുന്നു. നോവൽ തുടങ്ങിയ സാഹിത്യരൂപങ്ങളിൽ നിന്ന് ഭിന്നമായി നാടകത്തിനുള്ള ഒരു ലക്ഷണവും ഇവിടെ കാണാം. ഓരോ നാടകത്തെ പ്രേക്ഷകലോകം വീണ്ടും വീണ്ടും രചിച്ചുകൊണ്ടിരിക്കുന്നു എന്നതാണത്. ഒരുവേള ഏററവും കൊമ്പനായ നാടകകൃത്തിന്റെയും നാടകം ഒരു ഡ്രാഫ്റ്റ് മാത്രമാണെന്നു പറയുന്നത് കടന്നകൈയാണെങ്കിലും നാടകത്തിന്റെ ടെക്സ്റ്റ്, ലിഖിതരൂപം അഭിനയത്തിന്റെ ഫലമായി മാററാൻ നാടകകൃത്തിന് സൗകര്യമുണ്ടാകാം.

ബ്രെക്ടിന്റെ ഈ നാടകത്തെ ഒരു 'നീതിപാഠനാടകം' എന്നാണ് വർണ്ണിച്ചു കാണുന്നത്. എന്താണ് ഇതിലെ നീതിപാഠം? അതുതന്നെ ഒടുവിൽ കൊടുത്തിരിക്കുന്നത്. സെസ്വാനിലെ നല്ലവളായ വേശ്യയ്ക്കു നന്മയ്ക്കുള്ള അവാർഡ് മൂന്നു ദേവന്മാർ കൊടുക്കുന്നതുപോലെ, ഇവിടത്തെ ആസ്ഡക് എന്ന ജഡ്ജിയും ചില യാഥാസ്ഥിതികമായ തെററുകൾ എല്ലാം ചെയ്യുന്നെങ്കിലും, അയാൾക്കു നന്മയുടെ മറ്റൊരു തരം മനസ്ഥിതിയുണ്ട്. പാവങ്ങളുടെ പാതകങ്ങൾ മറക്കുക, സ്നേഹത്തിന് ജന്മദത്തക്കാൾ മൂല്യം കല്പിക്കുക. എന്നിങ്ങനെയാണ് അയാൾ വില കല്പിക്കുന്ന മൂല്യലോകം. അതിനാൽ സ്രഷ്ടാ അമ്മയേക്കാൾ അമ്മയാകുമ്പോൾ അയാൾ അതംഗീകരിക്കുന്നു. സോളമന്റെ മുമ്പിൽ പെററമ്മയുടെ മുലകളിലാണ് വാത്സല്യം ചുരന്നു വന്നത്; ബ്രെക്ടിന്റെ നാടകത്തിൽ പോററിയ അമ്മയാണ് സ്നേഹമത്സരത്തിൽ ജയിക്കുന്നത്. മെൻഡലിസവും ലൈസൻകോ സിദ്ധാന്തവും തമ്മിൽ ഇവിടെ ഇടഞ്ഞു് മാർക്സിസ്റ്റ് ചിന്താപദ്ധതിക്കനുസരിച്ച് രണ്ടാമത്തേതുതന്നെ ജയിക്കുകയാണോ?

ഒരു നീതികഥാനാടകമായ ഈ കൃതിയിൽ ബ്രെക്ടിന്റെ പ്രസിദ്ധമായ മാർക്സിസ്റ്റ് വിപ്ലവാഭിനിവേശം അത്രയ്ക്ക് രൂപം പ്രാപിച്ചിട്ടുണ്ടെന്നു പറയുക വയ്യ. ആസ്ഡക്കിനെപ്പോലെയുള്ള ഒരു കഥാപാത്രത്തിനെ സൃഷ്ടിച്ച് യാഥാസ്ഥിതികനീതിക്കതീതമായ മാനുഷികനീതിക്ക് ബ്രെക്ട് ഇവിടെ ശബ്ദം കൊടുത്തിരിക്കുന്നു. ചിട്ടപ്പടിയുള്ള നന്മതിന്മകളെ അപഹസിച്ച് മനുഷ്യത്വമാണ് ഏററവും വലിയ ഗുണം എന്ന വീക്ഷണം ആവിഷ്കരിക്കുന്ന യൂറോപ്യൻ നാടകങ്ങളുടെ പരമ്പരയിൽ പെടുന്നു, ഈ നാടകം. തന്റെ പുറം ഒരു പകർച്ചവ്യാധിയെപ്പോലെ വളർന്നുവന്ന 'കാമോന്മുഗബാധ'യിൽ നിന്ന് വ്യക്തിത്വശക്തി കൊണ്ട് ഒഴിഞ്ഞുനിന്ന യോനസ്കോവിന്റെ ബെരിംഗരെപ്പോലെ മറ്റൊരു രീതിയിൽ സ്വന്തം വ്യക്തിത്വമുണ്ട്, ബ്രെക്ടിന്റെ ആസ്ഡക് ജഡ്ജിക്ക്.

ഇങ്ങനെയാണെങ്കിലും ഈ നാടകത്തിന്റെ രാഷ്ട്രീയാംശങ്ങളെ കണ്ടില്ലെന്നു ഭാവിക്കുന്നതിലും അർത്ഥമില്ല. സ്വേച്ഛാധിപതിയോടുള്ള എതിർപ്പും അയാളുടെ വധവും ആദ്യം തന്നെ സംഭവിക്കുന്നല്ലോ. പുതിയ ഭരണാധിപതിക്ക് അനന്തരവനെ ജഡ്ജിയാക്കാനുള്ള വെമ്പൽ നോക്കുക. അതുമാത്രമല്ല, ആ തീരുമാനത്തിന് ജനത്തിന്റെ പിൻതുണയുണ്ടെന്നും വരുത്തണം. സ്വന്തം തീരുമാനങ്ങളെ ജനകീയവത്കരിക്കാനുള്ള വ്യഗ്രത ഏതു് സ്വേച്ഛാധിപതിയാണ് കാണിക്കാതിരുന്നിട്ടുള്ളത്! ബലപ്രയോഗത്തിലൂടെ അധികാരസ്ഥാനങ്ങൾ മാറുന്നതും ഈ നാടകത്തിൽ കാണുന്നുണ്ട്. ഇങ്ങനെ രാഷ്ട്രീയകാര്യസംക്രമണം കാണാമെങ്കിലും ആത്യന്തികമായി ഈ നാടകം അയാഥാസ്ഥിതിക സന്മാർഗ്ഗത്തിന്റെയും, മനുഷ്യസ്വഭാവത്തിന്റെയും, മാനുഷിക നന്മയുടെയും വ്യാഖ്യാനമാണ്.]

●

## പയററിനു പിമ്പ്

(31-ാം പേജിൽ നിന്നു തുടർച്ച)

അതു കൊണ്ടെന്താണ്?

ഒന്നുമില്ല. എന്നാലും എന്തിനാണീ കാപട്യം?

അങ്ങനെ പറഞ്ഞാൽ...?

ഗാന്ധിക്കേതന് വേറെ തൊഴിൽ ഇല്ലാതെയാണെന്നു സമാധാനിക്കാം. അശ്ലീലപദത്തിനോ? നാട്ടുകാരുടെ കോളേജില് പ്രവേശനത്തിനും ശിപാർശക്കും മാഷന്മാരുടെ നിയമനത്തിനും കൈക്കൂലിവാങ്ങുന്നതിനെതിരായ സത്യഗ്രഹം കത്തിയിരുന്നോടേ? നാട്ടുകാരുടെ ഒരു പഴയ താപ്പാനയല്ലേ ചങ്ങാതി?

ഭദ്രൻ സായ്‌വ് എന്താണ് പറഞ്ഞു വരുന്നത്?

ഇവനൊക്കെ സ്വകാര്യ മദ്യരാജാക്കന്മാരുടെ ഏജൻറന്മാരാണ്. അവർക്കു പണമുണ്ടാക്കാനു പൊതു വിതരണ ഡിപ്പോ പൂട്ടിക്കുക. മനുഷേൻ വ്യാജമദ്യം കഴിച്ചു ചത്തോട്ടെ. അവനെന്തു പോയി? ഇവന്മാരെ...വേണ്ട, ഞാൻ പറയാൻ തൊടങ്ങ്യാൽ...

കോമരം ഒന്നടങ്ങിയപ്പോൾ ചോദിച്ചു:

വെളിപാടിനുള്ള കരാർ പൂർത്തിയാക്കിയാൽ പിന്നെന്താണ് കണ്ടിരിക്കുന്നത്?

ഒന്നും തീരുമാനിച്ചിട്ടില്ല.

രാഷ്ട്രീയത്തിൽ രംഗപ്രവേശം നടത്തുന്നോ?

എന്നു പറഞ്ഞാൽ...

പുതിയ പാർട്ടി?

അല്ല.

ഇടതോ വലതോ മുന്നണിയിൽ മന്ത്രിപ്പണി?

അല്ല.

ഇവിടെ ചീഫ് സെക്രട്ടറിയെ മാററിയതിനെക്കുറിച്ച് എന്തു പറയുന്നു?

പുതിയ പട്ട പഴയ കുപ്പിയിൽ

ഛേ...ഷ്! എന്നിട്ട് ഭാവി പരിപാടി പറഞ്ഞില്ലല്ലോ. രാജ്യസഭയിൽ പോകാനാണോ വായു?

ഭദ്രൻ വെളിച്ചപ്പാട് ചിരിച്ചു.

പുറമെ, വിന്ധ്യനപ്പുറത്തെ ദേവീലാലന്മാരേയും സ്വതന്ത്രന്മാരേയും യഥാകാലം അടിച്ചിരുത്തണം. കാലുമാററിവയ്ക്കാനും. പാകത്തിൽ ഗവർണർ ജനറലാകാൻ പററുമോ എന്നു മൂപ്പിലമ്മയുടെ മൂത്തും വന്നിട്ടുണ്ട്.

പോകുന്നോ?

ഉരുക്കുമനുഷ്യൻ വലതുകൈമടക്കു മസിലുരുട്ടുന്നു.

ഒന്നും തീരുമാനിച്ചിട്ടില്ല.

●














**ആ**ൽത്തറയിൽ സ്വാമിജി പത്മാസനത്തിലിരുന്നു. അമ്പതു വർഷങ്ങൾക്കു ശേഷം വരികയാണിവിടെ. ഇന്നലെ രാത്രി കവലയിൽ ബസ്സിറങ്ങി. ഇരുട്ടായിരുന്നു. കൂട്ടിനാരുമുണ്ടായിരുന്നില്ല. എങ്കിലും വഴിനടന്നിവിടെയെത്താൻ ബുദ്ധിമുട്ടായില്ല. ഇരുട്ടിലൊന്നും കണ്ടില്ലെങ്കിലും ഉള്ളിൽക്കരുതി, ഇക്കണ്ടകാലമെല്ലാം കഴിഞ്ഞിട്ടും ഇവിടെ വലിയ മാറ്റങ്ങൾ ഉണ്ടായിട്ടില്ലെന്ന്.

മാറ്റം തനിക്കുതന്നെ. ശരീരത്തിനും മനസ്സിനും. നരച്ച താടിമീശകൾ. തലമുടി ജടയായിത്തീർന്നിരിക്കുന്നു.

ആൽത്തറയിലെത്തുമ്പോൾ അമ്പലം ഉറങ്ങിക്കഴിഞ്ഞിരുന്നു. മണ്ഡലക്കാലത്ത് ഇത്രനേരത്തേ അമ്പലം ഉറങ്ങുകയോ! ഓ.. ഇതു ബുധനാഴ്ചയാണ്. വ്യാഴാഴ്ചയും ഞായറാഴ്ചയുമാണു തിരക്ക്. മണ്ഡലം പ്രമാണിച്ച് അമ്പലത്തിൻെറ പരിസരത്തിലുയർന്നിരുന്ന ചായക്കടകളും ഉറക്കത്തിലായിരുന്നു. കൈയിലുള്ള ഭാണ്ഡം തലയണയായുപയോഗിച്ച് അല്പമൊന്നു ചുരുണ്ടുകിടന്നു. പുലർച്ചയ്ക്കെഴുന്നേററു; പത്മാസനസ്ഥനായി.

പത്മാസനത്തിലിരിക്കുമ്പോൾ മനസ്സ് ശൂന്യമാകാറുണ്ട്. ഒന്നുമില്ലായ്മയെന്ന അവസ്ഥാവിശേഷം. ഇന്ന് അതുണ്ടായില്ല. മനസ്സുനിറയെ ദേവിയായിരുന്നു. ദേവകി എന്ന ദേവി. അതിസുന്ദരി.

മനസ്സ് പുറകോട്ടു പായുന്നു. അമ്പതു വർഷം മുമ്പുള്ള ദേവിയാണ് ഓർമ്മയിലെത്തുന്നതു. ചാമത്തുരുത്തിയില്ലത്തെ വൃഷളിപ്പെണ്ണായ ദേവകി...വൃഷളിയായാലെന്ത്? മുഖം മഹാലക്ഷ്മിയുടേതു്. കൊങ്കകൾ കണ്ടാൽ സഹിക്കില്ല.

ഇന്നവളുണ്ടോ? ഉണ്ടെങ്കിൽ, വയസ്സ് അറുപത്തേഴ് കഴിഞ്ഞിട്ടുണ്ട്. ആ പ്രായത്തിലവളെ സങ്കല്പിക്കാൻ പ്രയാസം തോന്നി. ഇല്ല...അങ്ങനെയെന്തിന് സങ്കല്പിക്കണം? അമ്പതുവർഷം മുമ്പുള്ള രൂപം ധ്യാനിച്ചിരിക്കാം. അപ്പോൾപ്പിന്നെ എന്തിനിവിടെ വന്നു? അവളെ കാണാൻതന്നെയല്ലേ? ആ മോഹം ഭ്രാന്തോളമെത്തുന്ന വിഡ്ഢിത്തമല്ലേ? പണ്ട് അവളെ വഞ്ചിച്ചു. പിന്നെ നാടുവിട്ടു. ഇന്നവൾ മരിച്ചിട്ടുണ്ടാവും. അപ്പോൾ...?

സ്വാമിജി കണ്ണിറുക്കിയടച്ചു.

കാശിയിൽച്ചെന്ന് ശരീരമുപേക്ഷിക്കണമെന്ന് തീരുമാനിച്ചതിനുശേഷമാണ് ഇവിടെ വരാൻ തോന്നിയതു്; അവളെക്കാണാൻ, മാപ്പുപറയാൻ. എങ്കിലേ സമാധാനത്തോടെ മരിക്കാനാകൂ, എന്നു തോന്നി. അവൾ ഇന്നില്ലായിരിക്കാം എന്ന് ബുദ്ധി തന്നെയുപദേശിക്കാത്തതെന്തു്?

മുമ്പിലാരോ നില്ക്കുന്നതായിത്തോന്നി. കണ്ണുതുറന്നു. മാലകോർക്കുന്ന വാര്യരുകുട്ടിയാണ്. കിളുന്ത്. കെട്ടിയിടത്തോളം മാല കൈത്തണ്ടിൽ കുരുങ്ങിക്കിടക്കുന്നു. മൂക്കിനുതാഴെ സ്വർണ്ണനിറമുള്ള പതുപ്പൻ രോമം. കടപ്പാമുററം വാര്യത്തെ സന്തതിയാവണം. ഇവൻെറ അപ്പൂപ്പൻ ശങ്കുവാര്യരെ പരിചയമുണ്ടായിരുന്നു. കുടിയൻ. കഥകളിപ്പദം ഭ്രാന്തായി ചൊല്ലുന്നവൻ.

"എന്താ വാര്യരുട്ടീ?" സ്വാമിജി ചോദിച്ചു.

"ഒന്നൂല്ല."

"പേരു്?"

"ബാലൻവാര്യര്."

"ഉം..." സ്വാമിജി മൂളി. പിന്നെ താടിമീശകൾ തടവി. മുകളിലേക്ക് നോക്കിയിരുന്നു. ആലിലകൾക്കിടയിലൂടെ സൂര്യപ്രകാശം ചിതറിവരുന്നു. ചെടപിടിച്ച തലമുടിയിൽ വിരലോടിച്ചുകൊണ്ട് സ്വാമിജി ചോദിച്ചു: "കടപ്പാമുററം വാര്യത്തെ കുട്ടിയാണല്ലേ?"

വാര്യരുകുട്ടി അന്ധാളിച്ചുനിന്നു...സ്വാമിജി ഇതറിഞ്ഞതെങ്ങനെയെന്നദ്ഭുതപ്പെടുമ്പോലെ.

സ്വാമിജി ഭാണ്ഡമെടുത്തു. അമ്പലക്കുളത്തിലേക്കു നടന്നു. വാര്യരുകുട്ടി തെല്ല് ശങ്കയോടെ പിന്തുടർന്നു.

അമ്പലക്കുളത്തിൽ സ്വാമിജി ഒന്നു മുങ്ങിപ്പൊങ്ങി. കിഴക്കോട്ടു തിരിഞ്ഞുനിന്ന് ആചമനംചെയ്തു. ഭഗവാനെ വിളിച്ചു—

കേശവ, നാരായണ, മാധവ, ഗോവിന്ദ, വിഷ്ണു, മധുസൂദന, ത്രിവിക്രമ, വാമന, ശ്രീധര, ഹൃഷീകേശ, പത്മനാഭ, ദാമോദര...

പിന്നെ ഗണപതിയെ സ്തുതിച്ചു.

പടവിലിരുന്ന് പ്രാണായാമം ചെയ്തു. രണ്ടു കൈകൾക്കുമിടയിൽ ഗ്രഹിച്ച ഉപവീതം വലംതുടയിൽ പ്രതിഷ്ഠിച്ചു.

"മമോപാത്ത സമസ്തദുരിത ക്ഷയധ്വാരാ ശ്രീപരമേശ്വര പ്രീത്യർത്ഥം..."

പ്രാതഃസന്ധ്യാവന്ദനത്തിലേക്ക് സ്വാമിജി കടന്നപ്പോൾ വാര്യരുകുട്ടി കേളുനായരുടെ ചായക്കടയിലേക്ക് നടന്നു.

പുട്ടും കടലയും തയ്യാറാക്കുന്ന തിരക്കിലായിരുന്നു കേളുനായർ.

"എന്താ വാര്യരുട്ടീ?"

"വല്യോരു സ്വാമിജി വന്നിരിക്കുന്നു."

"മനയ്ക്കലെ കൊമ്പൻെറത്രേം വരുമോ?"

ഒരു ഗോഷ്ഠികാണിച്ചുകൊണ്ട് വാര്യരുകുട്ടി ഓടിയകന്നു. മാലയെത്തിക്കാൻ വൈകിയിരിക്കുന്നു.

സന്ധ്യാവന്ദനം കഴിഞ്ഞ് മടങ്ങിയ സ്വാമിജി കേളുനായരുടെ ചായപ്പീടികയിൽക്കയറി.



കേളുനായർ സ്വാമിജിയെ വന്ദിച്ചു. ഇരിക്കാൻ ഒരു പഴയ സ്ററൂൾ നീക്കിയിട്ടുകൊടുത്തു.

"പുട്ടും കടലയുമാകാം," സ്വാമിജി അറിയിച്ചു.

"ഇവിടെ ശുദ്ധോം വൃത്തീമൊന്നുമില്ല..."

"എന്തോന്നാ നായരേ, ഈ ശുദ്ധോം വൃത്തീം? എത്ര കുളിച്ചാലും എത്ര കഴുകിയാലും കുടലിലെപ്പോഴും കുറെ അമേധ്യവും മൂത്രസഞ്ചിയിലല്പം മൂത്രവും, കക്ഷത്തിനടിയിൽ ലേശം വിയർപ്പും കാണും. എന്താ?"

"അങ്ങനെ ചിന്തിച്ചാൽ..."

"അങ്ങനെ ചിന്തിച്ചാൽ മതി. ഉം... പുട്ടും കടലയും വിളമ്പിക്കോളൂ."

കേളുനായർ അനുസരിച്ചു.

പുട്ടും കടലയും കഴിക്കുമ്പോൾ സ്വാമിജി ആരോടെന്നില്ലാതെ പറഞ്ഞു. "മുറിച്ചുണ്ടൻ ഗോപാലൻനായരുടെ പുട്ടും കടലയും തന്നെ— അതേ സ്വാദ്."

കേളുനായർ അമ്പരന്നുനിന്നു. "സ്വാമിജി! ഇവിടെ.. ഇവിടെ മുമ്പ്... അല്ല... വന്നിട്ടുണ്ടോ ആവോ?"

"ഉം... പണ്ട് പണ്ട്. വന്നിട്ടുണ്ടെന്നല്ല, പോയിട്ടുണ്ടെന്നുവേണം പറയാൻ."

"എൻറപ്പൂപ്പനെപ്പററിയാ സ്വാമിജി പറഞ്ഞതു്..."

"മുറിച്ചുണ്ടൻ?"

"അതെ."

"അപ്പോ...നാം അടുത്തിരിക്കുന്നു. എന്താ പേരു്?"

"കേളു."

"മുറിച്ചുണ്ടനിപ്പോ...?"

"മരിച്ചിട്ട് കാലം കുറെയായേ!"

"പഴയ കഥകളൊക്കെ ഓർമ്മവരുന്നു. പലതും ചോദിക്കാൻ തോന്നുന്നു."

ആയിക്കോളൂ, എന്ന മട്ടിൽ കേളുനായർ നിന്നു.

ദേവകിയെപ്പററി എങ്ങനെയാ ചോദിക്കുക—സ്വാമിജി ആലോചിച്ചു. അല്പം വളച്ചു കെട്ടാം.

"ചാമത്തുരുത്തിയില്ലത്തിൻെറ യോഗക്ഷേമത്തെപ്പററി അറിയാൻ മോഹമുണ്ട്."

"ക്ഷയിച്ചു. തകർന്നു. ഭൂനിയമങ്ങളൊക്കെ വന്നപ്പോ..."

"ഉം...മനസ്സിലാകുന്നു." സ്വാമിജി ചായഗ്ലാസ് കൈയിലെടുത്തു. തുടർന്നു ചോദിച്ചു. "പണ്ടിവിടെ ഒരു ഉലഹന്നൻ മാപ്പിളയുണ്ടായിരുന്നല്ലോ...മഹാപ്രഭു?"

"കേട്ടിട്ടുണ്ട്, സ്വാമിജി. പള്ളിയുടെ ഭിത്തിയിലാ ഉലഹന്നൻമാപ്പിളയെ അടക്കംചെയ്തതു്. കർദ്ദിനാൾപോലും വന്നിരുന്നു. മാപ്പ്ളയുടെ കുടുംബത്തിൻെറ ഐശ്വര്യം കുറഞ്ഞിട്ടില്ല. മക്കളും മക്കടെ മക്കളുമൊക്കെ വല്യ ബിസിനസ്സുകാരാ!"

സ്വാമിജി കുറേക്കൂടി ചായകുടിച്ചു.

"വാരിക്കാട്ടു മഠക്കാരിപ്പോഴുമുണ്ടോ കേളു?"

"എനിക്ക് ഓർമ്മവയ്ക്കുംമുമ്പേ നശിച്ചു. വിററുംതിന്നും നശിച്ചെന്നാ കേട്ടിട്ടുള്ളതു്." പെട്ടെന്ന് ചായഗ്ലാസ് സ്വാമിജിയുടെ കൈയിൽനിന്നും വഴുതിത്താഴെ വീണു. ഉടഞ്ഞു.

സ്വാമിജി എഴുന്നേററു; ഭാണ്ഡത്തിൽ കൈയിട്ടുപരതി മുഷിഞ്ഞ നോട്ടുകളെടുത്തുനീട്ടി.

"ഞാൻ വാങ്ങില്ല, സ്വാമിജി."

"വച്ചോളൂ, കേളൂ...ങാ ... അല്ലെങ്കിൽ പോകുമ്പോൾ കണക്കുതീർക്കാം."

സ്വാമിജി ആൽത്തറയിലേക്കു നടന്നു.

അപ്പോൾ...വാരിക്കാട്ടുമഠം നശിച്ചുപോയിരിക്കുന്നു...തൻെറ മഠം. സ്ഥാണുനാഥയ്യർ അഥവാ താണു എന്ന തൻെറ മഠം. അമ്പതുകൊല്ലംമുമ്പ് എന്തൊരു പ്രതാപമായിരുന്നു! ഉലഹന്നൻമാപ്പിളപോലും തൻെറ പാട്ടാവിൻെറയും അച്ഛൻെറയും മുമ്പിലിരിക്കുമായിരുന്നില്ല. ഇപ്പോൾ മഠത്തിൻെറ പൊളിഞ്ഞ തറയും തൂണുകളും മാത്രം കാണുമായിരിക്കാം.

അതു കാണാനല്ലല്ലോ വന്നതു്.

ദേവകി...ദേവി.

അവളെപ്പററി എങ്ങനെ തിരക്കാൻ?

മരിച്ചിട്ടുണ്ടാകുമോ?

മാപ്പു പറയാൻ സാധിക്കുമോ?

മഹാലക്ഷ്മിയുടെ മുഖം.

ക്ഷേത്രജനങ്ങളുടെ പ്രവാഹം ആരംഭിച്ചുകഴിഞ്ഞിരുന്നു. വഴിവാണിഭക്കാരുടെ ഒച്ചയും വിളിയും അവിടെയുമിവിടെയും ഉയർന്നു...അതിലൊന്നും ശ്രദ്ധിക്കാൻ സ്വാമിജിക്ക് തോന്നിയില്ല.



മനസ്സ് പിറകോട്ടോടുന്നു.

അമ്പതു വർഷങ്ങൾക്കുമുമ്പ് ഇരുപതുകാരനായ താൻ ദേവകിയെക്കണ്ടു. മോഹിച്ചു. അടുത്തു. അവൾക്കിങ്ങോട്ടും വല്ലാത്ത അഭിനിവേശമുണ്ടായിരുന്നു. ഒടുവിലവൾ ഗർഭിണിയായി. അവൾ ഭയന്നില്ല. ആരോടുമവൾ കാര്യം പറഞ്ഞില്ല. വിരണ്ടതു് താനാണ്. പാട്ടായും അപ്പായും അമ്മയും വിവരമറിഞ്ഞാൽ തൂങ്ങി മരിക്കും, തീർച്ച. ദേവിയുടെ അച്ഛൻ തെമ്മാടിയാണ്. എന്നെങ്കിലും കാര്യമറിയാതിരിക്കുമോ? തന്നെ അയാൾ കൈവയ്ക്കും. രണ്ടുമാസം ഗർഭമുള്ളപ്പോൾ ദേവി ചോദിച്ചു: "കൊച്ചുസ്വാമി എന്നാ എനിക്കു പുടവ തരുന്നതു്?" അവളെ പുണർന്നുകൊണ്ട് എന്തോ സമാധാനം പറഞ്ഞു. അടുത്തദിവസം ഒളിച്ചോടി.

ആ ഓട്ടം അമ്പതുകൊല്ലങ്ങളായി തുടരുന്നു.

കുററബോധത്തിൽനിന്നുള്ള പലായനം.

കള്ളവണ്ടികയറി. കടത്തിണ്ണകളിലുറങ്ങി. ഹോട്ടലുകളിൽ അരിയാട്ടി. പോക്കററടിച്ചു. കള്ളുകുടിയും കഞ്ചാവുവലിയും ശീലിച്ചു. ജയിലുകളിൽ കിടന്നു. അടിയും തൊഴിയും കൊണ്ടു. വ്യഭിചരിച്ചു. വേദം പഠിച്ചു. മന്ത്രവാദിപമഞ്ഞു നടന്നു. ശ്മശാനങ്ങളിൽ രാത്രികൾ കഴിച്ചുകൂട്ടി. താടിമീശകൾ വളർന്നു. ദേഹം മെലിഞ്ഞു. നരച്ചു. തലമുടി ജടയായി മാറി. മഹാക്ഷേത്രങ്ങൾ സന്ദർശിച്ചു. കനൽചാട്ടം നടത്തി. ശരീരത്തിൽ ശൂലങ്ങളും ആണിയും കുത്തിക്കയററി. വർഷങ്ങൾ ഉരുണ്ടുരുണ്ടുപോയി. അപ്പോഴെല്ലാം ദേവിയെ ഓർമ്മിച്ചിരുന്നു. അവളെ നശിപ്പിച്ചുവെന്ന ബോധം മനസ്സിനെ വേദനിപ്പിച്ചുപോന്നു.

മലയാററൂർ രാമകൃഷ്ണൻ

കാശിയിൽപ്പോയി ഗംഗയുടെ ഒഴുക്കിൽപ്പെട്ട് മരിക്കാനുറച്ചപ്പോഴാണ് ഇവിടെ വരാനും ദേവിയെക്കണ്ട് മാപ്പു ചോദിക്കാനും തോന്നിയതു്.

അവൾ ഉലഹന്നൻ മാപ്പിളയെപ്പോലെയും മുറിച്ചുണ്ടൻ ഗോപാലൻനായരെപ്പോലെയും തൻെറ മഠത്തിലെ വല്യസ്വാമിമാരെപ്പോലെയും മരിച്ചിട്ടുണ്ടാവും.. തീർച്ച.

അമ്പതാണ്ടുമുമ്പ് ചാമത്തുരുത്തിയില്ലത്തിൽ വൃഷളിയായിരുന്ന ദേവകിയെന്ന സുന്ദരിപ്പെണ്ണ് ഇന്നെവിടെയാണ്—എവിടെയാണ്—എവിടെയാണ്, എന്ന് ചെണ്ടകൊട്ടി ചോദിക്കാൻ പററുമോ?

വന്നസ്ഥിതിക്ക് ഞായറാഴ്ച ദർശനം കഴിഞ്ഞിട്ട് മടങ്ങാം.. ഇവിടെ വന്നതുതന്നെ പ്രായശ്ചിത്തമാണെന്ന് കാശീവിശ്വനാഥൻ സമ്മതിച്ചു കൂടായ്കയില്ല.

കേളവും വാര്യരുകട്ടിയും ഇടയ്ക്കിടെ ആൽത്തറയിൽ വന്നു പോയിരുന്നു. സ്വാമിജി ഒരു വാർത്തയായി മാറി.

സ്വാമിജിയെ കണ്ടു വന്ദിക്കാൻ വ്യാഴാഴ്ചയും വെള്ളിയാഴ്ചയും ശനിയാഴ്ചയും ആളുകൾ വന്നു. മെല്ലെമെല്ലെ വർദ്ധിച്ചുവന്നു.



അവരുടെ എണ്ണം. ഒരക്ഷരംപോലും സംസാരിക്കാതെ കണ്ണടച്ചിരുന്ന സ്വാമിജിയുടെ കാൽ തൊട്ടുവന്ദിക്കാൻ ഏറെ തിരക്കുണ്ടായതു് ഞായറാഴ്ചയാണ്.

ഇന്നു സന്ധ്യയ്ക്കു് ദർശനം കഴിഞ്ഞു് ബസ്സുകയറുകതന്നെ....എന്നും ദർശനം കഴിക്കാമായിരുന്നു. എങ്കിൽ അല്പംകൂടി സമാധാനം കിട്ടിയേനെ എന്നു് സ്വാമിജിക്കു തോന്നി. ഈ കാത്തിരിപ്പിൽ കിട്ടിയതു് ലേശം ദിവ്യത്വമാണു്. എത്ര പേരാണു് കാലുതൊട്ടതു്!

സ്വാമിജി ഉദ്ദേശിച്ചതല്ല നടന്നതു്. കാശി വിശ്വനാഥനു് ഹിതമായി തോന്നിയതു് മറ്റൊന്നാണു്.

ഉച്ചപ്പൂജയ്ക്കല്പംമുമ്പു്, സൗന്ദര്യത്തിന്റെ നിഴലാട്ടം വിട്ടുമാറാത്ത ഒരു പ്രൗഢ വാല്യക്കാരന്റെ അകമ്പടിയോടെ ആൽത്തറയിൽ സ്വാമിജിയെക്കണ്ടു വന്ദിക്കാനെത്തി.

സ്വാമിജിയുടെ ശരീരത്തിൽ ഞെട്ടലിന്റെ ഓളങ്ങളുണ്ടായി.

മുമ്പിൽ നിൽക്കുന്നതു് ദേവിയല്ലേ?

മുത്തശ്ശിയല്ല. അറുപത്തേഴു് വയസ്സോളമായിട്ടില്ല. ഏറിയാൽ നാല്പതു്.

പ്രൗഢ തൊഴുതുനിന്നു. പിന്നെ സ്വാമിജിയുടെ കാൽച്ചുവട്ടിൽ വെറ്റിലയും വെള്ളിരൂപയും വച്ചു.

"ദേവീ!" സ്വാമി വിളിച്ചു.

പ്രൗഢയ്ക്കു് ആദ്യം മനസ്സിലായില്ല.

"അംബയെ വിളിച്ചതല്ല. നിന്നെത്തന്നെയാ വിളിച്ചതു്. നീ എനിക്കു് മാപ്പ തരണം." സ്വാമിജി പറഞ്ഞു.

ദേവി തരിച്ചുനിന്നു. സ്വാമിജിയെ തുറിച്ചുനോക്കി. ഒരു സീൽക്കാരംപോലെയാണവൾ വിളിച്ചതു്. "കൊച്ചു സ്വാമീ!"

"ദേവീ! എനിക്കു മാപ്പു തരുമോ?"

ദേവിക്കു ചിരി വന്നു.

"ഉം...കൂടെപ്പോന്നോളൂ...മാപ്പിനെപ്പറ്റി പിന്നെപ്പറയാം."

വാര്യരുകട്ടിയും കേളുനായരും ക്ഷേത്രജനങ്ങളും വഴിവാണിഭക്കാരും നോക്കിനിൽക്കേ, സ്വാമിജി ഭാണ്ഡവുമെടുത്തു് ഒരാട്ടിൻകുട്ടിയുടെ അനുസരണയോടെ ദേവിയെ പിന്തുടർന്നു.

ദേവിയും സ്വാമിജിയും ഒരു വലിയ ബംഗ്ലാവിന്റെ മുമ്പിലെത്തി.

"ഇതിവിടത്തെവകയാണു്..." ബംഗ്ലാവിലേക്കു് സ്വാമിജിയെ നയിച്ചുകൊണ്ടു് ദേവി പറഞ്ഞു. ഉച്ചയായി. ദേവി അവണപ്പലകയും തൂശനിലയും കൊണ്ടുവന്നു.

കുശാലായി ഭക്ഷണം കഴിച്ചുകൊണ്ടിരുന്ന താണുസ്വാമിയോടു് ദേവി കഴിഞ്ഞ അമ്പതുവർഷങ്ങളുടെ കഥ പറഞ്ഞു.

താണു ഒളിച്ചോടിയപ്പോൾ ദേവി വിവാഹത്തിനു് തിടുക്കംകൂട്ടി. മൈതീൻ ഹാജിയുടെ പലചരക്കുകടയിൽ സാധനങ്ങളെടുത്തു കൊടുക്കുന്ന കേശവൻകുട്ടിയെ കിട്ടിയേമതിയാവൂ എന്നു് അവൾ നിർബ്ബന്ധിച്ചപ്പോൾ അവളുടെ അച്ഛൻ ആ കല്യാണം നടത്തി. എട്ടാംമാസത്തിൽ പെറു. ആൺകുട്ടി. നേരത്തേ എത്തിയ കുട്ടി, എന്നേ ആളുകൾ കരുതിയുള്ളു. ആർക്കും ശങ്കയുണ്ടായില്ല.

"പട്ടരിൽ പൊട്ടനില്ലെന്നതു് നേരാ! അവൻ, മാധവൻ, ഇപ്പൊ ഡെപ്യൂട്ടി കളക്ടറാ..." ദേവി പറഞ്ഞു.

"അപ്പൊ, നീ എനിക്കു മാപ്പുതന്നു എന്നാണോ?"

"മാപ്പോ! എന്തോന്നു് മാപ്പു്? ഈ ബംഗ്ലാവുണ്ടാക്കിയതു് മാധവൻ. അവനെയുണ്ടാക്കിയതു് ഇവിടന്നു്. എനിക്കു നന്ദിയേയുള്ളൂ...നന്ദി."

"കേശവൻകുട്ടി...?"

"മരിച്ചുപോയി. പാവം! ഉം, എഴുന്നേല്ക്കൂ! എന്താ, ഞാൻ പിടിച്ചു പൊക്കണമായിരിക്കും?" ശൃംഗാരപൂർവ്വം ദേവി താണുസ്വാമിയെ പിടിച്ചുയർത്തി.

"കൈകഴുകീട്ടു് ശ്ശി വിശ്രമിക്കാം," ദേവി പറഞ്ഞു.

താണുസ്വാമി ദേവിയെ ഉറ്റുനോക്കി.

"നീയിപ്പഴും ചെറുപ്പമാ, ദേവീ!"

"അതു് ഞാൻ ജീവിച്ച രീതിയുടെ ഗുണംകൊണ്ടാ! അനേകം പുരുഷന്മാരെ ഞാൻ സുഖിപ്പിച്ചു...പക്ഷേ, അന്നുമിന്നും കൊച്ചുസ്വാമിയെയല്ലാതെ മറ്റാരെയും ഞാൻ സ്നേഹിച്ചിട്ടില്ല."

താണുസ്വാമി കൈകഴുകി.

"സമാധാനമായി. ഇനി എനിക്കു് കാശിക്കുപോകാം," താണുസ്വാമി പറഞ്ഞു.

"കാശിയോ? ഏതു കാശി? ഇവിടെ കൂടിക്കോളൂ...ഇനി ഞാൻ വിടുകയില്ല... വൈകുന്നേരം ശ്രീധരനെ വരുത്താം. ഈ താടിയും മീശയുമെല്ലാം കളയണം. ജടാമകുടം വെട്ടിമാറ്റണം."

ശ്രീധരന്റെ കത്തിയും കത്രികയുമോടിയപ്പോൾ താണുസ്വാമിക്കു് ചെറുപ്പം കൈവന്നു.

അന്നുരാത്രി കൊച്ചുസ്വാമിയുടെ കാലു് ദേവി എന്ന പതിനേഴുകാരി തടവിക്കൊടുത്തു.

"ആട്ടിൻ കാലിന്റെ സൂപ്പു് കുടിക്കണം."

"ഓ..."

"പിണ്ഡതൈലം തേച്ചു് പതിവായി കുളിക്കണം."

"ഓ..."

"കോഴിമുട്ട...?"

"ഓ...കഴിച്ചോളാം."

"ഇനി ഓടിപ്പോകുമോ, എന്റെ കൊച്ചുസ്വാമീ?"

"ഇല്ല, ദേവീ."

"കാശീയും രാമേശ്വരവും....?"

"ഇല്ല....ഇതന്ന്യാ കാശി." താണു ദേവിയുടെ മാറിൽ കൈവച്ചു.

അവൾ കലുങ്ങിച്ചിരിച്ചു.





സമ്പൂർണ്ണ നഗ്നതയ്ക്കുള്ള ദേശീയ അവാർഡു
നേടിയ കാമാക്ഷീരമണൻ
സ്വന്തം നഗ്നതയിൽ വിരലൂന്നിക്കൊണ്ടു്
ജനത്തോടു ചോദിച്ചു:
"എന്നെക്കാൾ നഗ്നനായി ഒരാളെ നിങ്ങൾ
കണ്ടിട്ടുണ്ടോ? കാണിച്ചുതരാമോ?"
ജനം അന്തംവിട്ടിരിക്കയാണു്. കളിമുറിയി-
ലേക്കും ഉറക്കറയിലേക്കും

പാഞ്ഞുപോയ ആളുകളുടെ ഓർമ്മയെ പിടിച്ചു
നിറുത്തിക്കൊണ്ടു രമണൻ വീണ്ടും ചോദിച്ചു:
"സംപൂർണ്ണ നഗ്നത — പൂർണ്ണ ദിന നഗ്നത
എന്ന പ്രയോഗം തെറ്റു് — കേവലമായ ഒരാദർശ
മായിരുന്നകാലം ഉണ്ടായിരുന്നിരിക്കാം.
മനുഷ്യവംശത്തിന്റെ ബാലപാഠംപോലും
പഠിച്ചിട്ടുള്ളവർക്കറിയാം ആദാമിന്റെയും
അവന്റെ ഹവ്വയുടെയും നഗ്നത കർത്താവിനെ
പ്പോലും ക്രുദ്ധനാക്കി എന്നു്. അദ്ദേഹം
അവരെ ന്യൂഡിസ്റ്റ് കോളനിയിൽനിന്നു
ബഹിഷ്കരിച്ച കഥ നിങ്ങൾക്കേവർക്കും
നിത്യപരിചയമുള്ളതാണല്ലോ. അന്നുതുടങ്ങിയ
താണീ നാടുകടത്തപ്പെട്ടവന്റെ ദുരന്തം.
നിങ്ങൾക്കതു കാണാൻ സാധിക്കുമോ?"
ജനം അവരുടെ ഭാവന മുഴുവൻ ഉപയോഗിച്ചു.
എന്നിട്ടു ശ്രദ്ധിച്ചു. രമണൻ തുടർന്നു:
"നഗ്നത കേവലം ശാരീരികമല്ല. അതിൽ
നിങ്ങളുടെ ചിന്തയും ഭാവനയും അവരുടെ
പങ്കുവഹിച്ചേപറ്റൂ. എന്നെ നോക്കൂ.
എന്റെ ആത്മാവിനെക്കൂടി ഞാൻ നഗ്നത
കൊണ്ടു മറയ്ക്കുന്നു. ഇല്ലെങ്കിൽ ഈ അവാർഡു്
മറ്റൊരു തെണ്ടി വഹിച്ചേട്ടത്തേനെ.
ഞാനുള്ളപ്പോൾ അതത്ര എളുപ്പമല്ലെന്നുവച്ചോ.
എന്താണു നഗ്നത? നിങ്ങൾക്കറക്കംവരുന്നു-
ണ്ടെങ്കിൽ ഞാൻ ഉണർത്തിയിരുത്താം.
മാർക്സും എംഗൽസും പറഞ്ഞിട്ടുണ്ടു് —
തെറ്റി-വാത്സല്യായനനും കൊ-ക്കൊ
ക്കോകനും ചൂണ്ടിക്കാണിച്ചിട്ടുണ്ടു് നഗ്നത
വികാരങ്ങളുടെ ശത്രുവാണെന്നു്. പക്ഷേ
പിന്നീടുവന്ന ആചാര്യന്മാർ, അതായതു്
ചിന്തകന്മാർ, അതു തിരുത്തിയെഴുതി. കാരണം,
പ്രിയപ്പെട്ട നാട്ടുകാരെ നിങ്ങൾക്കറിയാം,
എല്ലാ നഗ്നതയും നഗ്നതയല്ല. വസ്ത്രരാഹിത്യം
മാത്രമല്ല നഗ്നത. (ആയിരുന്നെങ്കിൽ മൃഗങ്ങളും
മരങ്ങളും നഗ്നരാണെന്നു നാം പറഞ്ഞേനേ)
[സ്വയം അനുമോദിച്ചു് കയ്യടിക്കുന്നു. ജനം
കൂടെയടിക്കുന്നു ] എന്നാൽ [ശബ്ദമുയർത്തി]
എന്നാൽ [ശബ്ദം ഒന്നുകൂടി ഉയർത്തി] എന്നാൽ
[ഉച്ചത്തിൽ പതറുന്ന കീ സ്വരത്തിൽ]
ആത്മാവിന്റെ നഗ്നത [ചുമച്ചുപോകുന്നു]

അവനവന്റെ ആത്മാവിന്റെ നഗ്നതയാണു്
[കരയുന്നശബ്ദത്തിൽ] അവാർഡിനടിസ്ഥാനം.
എന്റെ ആത്മാർത്ഥമായ നഗ്നത [കരഞ്ഞു
കൊണ്ടു് ഏങ്ങലടിക്കുന്നു] എന്റെ ആത്മാ
വിന്റെ ആത്മാർത്ഥമായ നഗ്നതയാണു്
എനിക്കു് ഈ അവാർഡു നേടിത്തന്നതു്.
അവാർഡു ഞാൻ എടുക്കുന്നെങ്കിലും എന്റെ
നഗ്നത ആരുമായി പങ്കിടാനും ഞാൻ
തയ്യാറാണെന്നു് ഇതിനാൽ പ്രഖ്യാപിച്ചു
കൊള്ളുന്നു. ലോകത്തിലേക്കും വലിയ നഗ്നൻ-
വിശ്വനഗ്നൻ ഞാൻതന്നെ. ഞാൻ തന്നെ.
[വാസ്തവത്തിൽ കരഞ്ഞുപോകുന്നു] ആണെന്നു
പറഞ്ഞേരെ ജനമേ. എന്റെ ജനമേ...

അയ്യപ്പപ്പണിക്കർ

# കഥ

# ബിസിനസ് അഡ്മിനിസ്ട്രേഷൻ

സി. വി. ശ്രീരാമൻ

സത്യത്തിൽ അയാൾ അത്രയും വലിയ മദ്യപാനിയാണോ? മദ്യപാനി എന്നു ഇത്രയും ആഞ്ഞുകുത്താൻമാത്രം താൻ എന്തു ചെയ്തു? അയാൾ ചിന്തിക്കാറുണ്ട്. അതിന്റെ മറുപടിയും അയാൾക്കു കിട്ടാറുണ്ട്. ഒരുപക്ഷേ, മദ്യഷാപ്പുടമയുമായി അയാൾക്കുള്ള കൂട്ടുകെട്ടായിരിക്കാം തന്നെ ഇങ്ങനെയൊക്കെ ചിത്രീകരിക്കപ്പെടുന്നതു്. ചിലപ്പോൾ വെറുതേയും മദ്യഷാപ്പിൽ കയറാറുണ്ട്. മുതലാളിയുമായി മണിക്കൂറുകളോളം ഇരുന്നു് സമയം കൊല്ലും. മുതലാളിക്കു് കലശലായ സാഹിത്യ ഭ്രമമുണ്ട്. മുതലാളിക്കു് ഒരു ആത്മകഥയെഴുതി പ്രസിദ്ധീകരിക്കണമെന്നുണ്ട്. ആത്മകഥ ഇങ്ങനെ പറയാൻ തുടങ്ങിയതാണ്.

ഇന്നു് കർണ്ണാടകസ്റ്റേറ്റ് എന്നു് പറയുന്നില്ലേ, അതിന്റെ അന്നത്തെ പേരു് മൈസൂർ നാട്ടുരാജ്യം. മൈസൂർ മഹാരാജാവിനെ കണ്ടിട്ടുണ്ടോ? ഞാൻ നന്നെ അടുത്തുനിന്നു് കണ്ടിട്ടുണ്ട്. അന്നു് മൈസൂർ നാട്ടുരാജ്യത്തിന്റെ തലസ്ഥാനം മൈസൂർ തന്നെ. ആ മൈസൂറിൽ ഞാൻ ചെന്നു് ഇറങ്ങുമ്പോൾ നേരം നല്ല വണ്ണം വെളുത്തിട്ടില്ല. എനിക്കു് നല്ല പനിയും. കയ്യിലു് ണ്ടായിരുന്നതു് ഒരു ഉറുപ്പികയുടെ രണ്ടു നോട്ടും, എട്ടു പത്തു് അണയും, പഴയ ഓട്ടമുക്കാലുഇല്ല്യേ, അതു് ഒരു മൂന്നുനാലു എണ്ണവും.

പെട്ടെന്നു ഫോൺ ശബ്ദിച്ചു. മുതലാളി ഫോൺ എടുത്തു. ഒരു നീണ്ടസംഭാഷണത്തിൽ മുഴുകി. സംസാരിക്കുന്നതു് ഫോണിലൂടെയാണെന്നതൊക്കെ മറന്നു് ആരുടേയോ മുഖത്തുനോക്കി സംസാരിക്കുന്നതു പോലെയുള്ള മുഖഭാവത്തോടും മുദ്രകളോടും...

പെട്ടെന്നു് ഫോൺ താഴെവച്ചു.

ഒരു പത്തു് ഉറുപ്പിക ഇപ്പോ വേണമല്ലൊ...

പിന്നെ എന്തൊ ആലോചിച്ചുനിന്നു.

ഞാൻ മൈസൂറിൽ എത്തിയതിനു ശേഷമുള്ള കഥയല്ലേകേൾക്കേണ്ടതു്...നല്ലോണം ശ്രദ്ധിച്ചുകേൾക്കണം.

എന്നിട്ടു് മുതലാളി വീണ്ടും ഫോൺ എടുത്തു. ഒന്നോരണ്ടോ വാക്കുകൾ മാത്രം പറഞ്ഞിട്ടു് ഫോൺ താഴെവച്ചു. എന്നിട്ടു് ഒന്നുംമിണ്ടാതെ സൈക്കിളിൽ കയറിപ്പോയി. വാഹനങ്ങൾ പലതുണ്ടെങ്കിലും മുതലാളിക്കു് പ്രിയപ്പെട്ടതു് സൈക്കിൾ സവാരിയാണ്. അയാൾ, മുതലാളി ആത്മകഥ തുടരാൻ വരുന്നതുംകാത്തിരുന്നു.

വളരെ നേരത്തിനുശേഷം ഒരു പയ്യൻ വന്നപ്പോൾ അയാൾ അന്വേഷിച്ചു.

മുതലാളിയെവിടെ?

മുതലാളി മദിരാശിക്കുപോയി.

സൈക്കളിലൊ?

സൈക്കിളു് ആ മതിലിന്മേൽ ചാരിവച്ചിട്ടു് ഒരു ബസ്സ് കൈകാട്ടി നിറുത്തി അതിൽക്കയറിപ്പോയി.

മുതലാളിയുടെ പോക്കുംവരവും അങ്ങനെയാണ്. നിന്നു് ഉറങ്ങി ദിനരാത്രങ്ങൾ യാത്രചെയ്യുന്നതിൽ മുതലാളി ഇന്നും തികഞ്ഞ സംതൃപ്തി കാണിക്കുന്നു.

പിന്നേയും പലപ്പോഴും മുതലാളി ആത്മകഥ പറയാൻ മുതിർന്നിട്ടുണ്ട്. എന്തെങ്കിലും വിഘ്നംവരും. ഒടുവിൽ പറഞ്ഞു.

എന്റെ ഒരു സ്നേഹിതൻ ചോണ്ടി



ച്ചേരിക്കു വിളിച്ചിട്ടുണ്ട്. അയാൾക്കവിടെ ലിക്കർ ബിസിനസ്സാണ്. നമ്മൾക്കു് ഒരാഴ്ച അവിടെ താമസിക്കാം.. അവിടെ ഇരുന്നു് എന്റെ കഥയൊക്കെ സ്വൈരമായി പറഞ്ഞുതരാം, ശ്രദ്ധിച്ചു് കേൾക്കണംട്ടാ...

പക്ഷേ,' വർഷങ്ങൾ അഞ്ചെട്ടു കഴിഞ്ഞു. ഇതുവരെ പോകാൻ സമയം കിട്ടിയില്ല.

മുതലാളി ബിസിനസ്സിൽ തെളിഞ്ഞു തെളിഞ്ഞുവന്നു. ദൂരക്കാഴ്ച പ്രതിദിനം വർദ്ധിച്ചു. തൊട്ടതൊക്കെ പൊന്നായി.

എന്നാലും കാണുമ്പോൾ അയാൾ അന്വേഷിക്കും.

ഇപ്പോൾ ബിസിനസ്സൊക്കെ എങ്ങനെയിരിക്കുന്നു?

സ്വല്പം മോശാണ്. അടുത്തമാസം തൊട്ടു് സെയിൽസ് കൂടും.

അതെന്താ.

അടുത്തമാസംതൊട്ടു് നോയമ്പു് തൊടങ്ങാണല്ലോ. വീട്ടിൽ ഇറച്ചിയും മീനും വയ്ക്കാത്തതു് കൊണ്ടു് അധികംപേർക്കും ഇവിടെ വന്നല്ലേ ക്ഷണം...

അതുപോലെ മുതലാളിയുടെ ബിസിനസ്ബുദ്ധി മറ്റൊരു ദിക്കിൽ പൊട്ടുന്നതു വെട്ടിത്തിളങ്ങിയതു് അയാൾ ഒരിക്കൽ അദ്ഭുതത്തോടെ നോക്കിനിന്നിട്ടുണ്ട്. ഫോണിന്റെ അകത്താണു് അതു കൊഴിഞ്ഞു വീണതു്. മദ്യക്കമ്പനിക്കാരുമായി ഒരു സംഭാഷണ വേളയിൽ.

ആ ഐറ്റം ഇപ്പോൾ വേണ്ട. അതു ശബരിമല സീസണിൽ ഇറക്കിയാൽ മതി.

ഫോൺ താഴെ വച്ചപ്പോൾ അയാൾ ചോദിച്ചു.

എന്താ അങ്ങനെ പറഞ്ഞതു്?

ആ ഐറ്റം അമ്പേപോക്കാണ്... പിന്നെ ശബരിമല സീസണിൽ ഓടും.. മലയ്ക്കുപോയി തിരിച്ചുവരുന്നവർ ഈ അമ്പലത്തിൽ ഒന്നു കയറുമല്ലൊ. അതോടെ വ്രതംതീർന്നു. പിന്നെ കയറിവരുന്നതു് ഇവിടെ അല്ലേ...ഒരു മാസമായിട്ടു് ഒരു തുള്ളി കഴിക്കാത്തവരല്ലേ...അവരു് ആ സമയത്തു് എന്തു കൊടുത്താലും കഴിക്കും...

മുതലാളിക്കു് ഒരു ഫോബിയ ഉണ്ടായിരുന്നു.

പത്രത്തിൽ ഏതെങ്കിലും യുദ്ധവാർത്ത കണ്ടാൽ ചോദിക്കും.

ഇതു് മൂന്നാം ലോകമഹായുദ്ധത്തിൽ ചെന്നെത്തുമോ...

ഒരിക്കൽ അയാൾ തമാശയായിട്ടു് പറഞ്ഞു.

മൂന്നാം ലോകമഹായുദ്ധം വന്നാൽ താൻ നേടിയതുതന്നെ. ഗോഡൗണിൽ കിടക്കുന്ന കാലിക്കുപ്പിവിറ്റാൽ കോടീശ്വരനാകാം....

അതെന്താ ആറ്റംബോംബിൽ കുപ്പിച്ചില്ലു് ഇടുമോ...

ആറ്റംബോംബിൽ ഇടുമോ എന്നറിയില്ല. സാധാരണ ബോംബുകളിൽ ഇടാറുണ്ട്. ആദ്യമൊക്കെ സാധാരണബോംബുകളല്ലേ അന്യോന്യം വാരി എറിയുക.

മുതലാളി അല്പനേരം ചിന്തിച്ചിരുന്നു. എന്നിട്ടു് ഒരു ചോദ്യം.

ഇപ്പോൾ നടക്കുന്നയുദ്ധം ലോകമഹായുദ്ധമാകുമൊ എന്നറിയാൻ എത്രദിവസം പിടിക്കും....

വൻശക്തികളൊക്കെ നിരന്നു കഴിഞ്ഞില്ലേ...മൂന്നു് നാലുദിവസത്തിനകം അറിയാം.

മുതലാളി തുടർന്നും ചിന്തിച്ചു നിന്നു. അപ്പോഴാണു് ഒരു പാണ്ടികച്ചവടക്കാരൻ കയറിവന്നതു്. ചാക്കുകെട്ടുകൾ താഴെ വച്ചിട്ടു് പാണ്ടിക്കാരൻ ചോദിച്ചു.

മുതലാളി കാലിക്കുപ്പി കൊടുക്കാനുണ്ടോ.

ഇല്ല.

ഗോഡൗൺ നിറയെ കുപ്പിയാണു് ഇടാൻ സ്ഥലം ഇല്ല്യാ എന്നല്ലേ പറഞ്ഞതു്...

ഇപ്പോൾ കൊടുക്കണില്ല.

ഇനി എന്നാ വരണ്ടതു്...പറേണം മുതലാളി.

മൂന്നു നാലു ദിവസം കഴിയട്ടെ.

യുദ്ധവാർത്തകൾ തുടരെ വരുന്നതുകൊണ്ടു് മുതലാളി കാലിക്കുപ്പികൾ വില്ക്കാതെ സൂക്ഷിച്ചിരിക്കണം.

ഈ അടുത്തകാലംവരെ ബുദ്ധിജീവികൾ എന്നുവച്ചാൽ മുതലാളിക്കു് ജീവനായിരുന്നു. അവരെ കണ്ട മാത്രയിൽ ക്ഷണിച്ചിരുത്തും. രണ്ടോ മൂന്നോ പെഗ്ഗു് വരേക്കും ദാനമായൊ ദക്ഷിണയായോ അവർക്കു് നൽകുന്നതിൽ ഒട്ടും മടിയുണ്ടായിരുന്നില്ല. ഈ അടുത്തകാലത്തു് ഒരു സംഭവമുണ്ടായി. ഒരു ബുദ്ധിജീവി ബാറിൽ ഇരുന്നു് കാട്ടാളൻ കവിത ചൊൽക്കാഴ്ചവച്ചു. ഉടനേ ഒരേ മേശയ്ക്കു് ചുറ്റും ഇരുന്നിരുന്നവർ എഴുന്നേറ്റുനിന്നു് കാട്ടാളനൃത്തം ചവുട്ടി. നിമിഷങ്ങൾക്കകം ബാറു് പതിവിൽക്കവിഞ്ഞു് ഒരു കാടായി മാറി. അവിടെ ഗ്ലാസ്സുകൾ ഉടയുക എന്നതു് സാധാരണമാണ്. പക്ഷേ, അതു കവിതാമയമായതു് അന്നായിരുന്നു.

അതിനുശേഷവും മുതലാളി ബുദ്ധിജീവികളെ മുഷിപ്പിക്കാറില്ല.

അവരെ ദൂരത്തുനിന്നു് കണ്ടാൽമതി ഓടിയെത്തും. എന്നിട്ടു് അനുകമ്പയോടെ പറയും.

എന്താ കണ്ണിനു ആകെ ഒരു മഞ്ഞനിറം. ലിവറു് ഒന്നു് ടെസ്റ്റുചെയ്തു് നോക്കായിരുന്നില്ലെ...

എന്നിട്ടു് മൂന്നുനാലു് ലിവ്വ്–52 ഗുളികകൾ കൊടുക്കും.

തുടർച്ചയായി ഇതു് ഒരു മൂന്നു നാലു് മാസം കഴിഞ്ഞു. പക്ഷെ ഒരു കാര്യണ്ട്. ഇതു കഴിക്കുമ്പോൾ ലിക്കറു് തൊടരുതു്.

ബുദ്ധിജീവികളിൽ ചിലരൊക്കെ ലിവ്വ്–52 നും അടിമപ്പെട്ടിട്ടുണ്ട്.

ഇങ്ങനെ ഒക്കെയാണെങ്കിലും മുതലാളിക്കു് തീവ്രമായ ഒരു സ്വകാര്യ ദുഃഖമുണ്ട്. മുതലാളിയുടെ മകന്റെ കാര്യത്തിൽ. അവനെ ആദ്യം പരിചയപ്പെടുത്തിയപ്പോൾ മുതലാളി പറഞ്ഞു.

എട്ടാംക്ലാസ്സിൽ പഠിക്കുന്നു. അവനെ ഞാൻ അമേരിക്കയിൽ അയച്ചു് ബിസിനസ് അഡ്മിനിസ്ട്രേഷൻ പഠിപ്പിക്കും.

വളരെ സുന്ദരനായ ഒരു കുട്ടി. അവൻ അമേരിക്കയിൽപ്പോയി ബിസിനസ് അഡ്മിനിസ്ട്രേഷൻ പാസ്സായി കടുത്ത നിറത്തിലുള്ള ഒരു സൂട്ടും ധരിച്ചു്...മറുപടി പറയുമ്പോൾ ചുമലുകൾ ഉയർത്തി.

യാ...യാ...ബട്ട് ഇൻ എ കൺട്രി ലൈക്ക് യുവർ ഇന്ത്യ.

എന്നൊക്കെ പറയാൻ തുടങ്ങുന്നതു് ഭാവനയിൽ കണ്ടപ്പോൾ അസൂയതോന്നി.

അസൂയ ആൽമരംപോലെയൊന്നും വളർന്നില്ല.



ആ വർഷം മുതലാളിയുടെ മകൻ എട്ടാം ക്ലാസ്സിൽ തോറ്റു. സ്കൂളുകൾ മാറി മാറി പരീക്ഷിച്ചു. എന്നിട്ടും മുതലാളിയുടെ മകൻ എട്ടാം ക്ലാസ് കടന്നില്ല. ഒടുവിൽ പീടികയിൽ വന്നു് ഇരിക്കാൻ തുടങ്ങി. ആയിടയ്ക്കാണു് മുതലാളി മറ്റൊരു ദുഃഖം അയാളെ അറിയിച്ചതു്.

അവൻ മറ്റു കുട്ടികളൊന്നിച്ചു് ഒരു തമാശ പറഞ്ഞു് ചിരിക്കുന്നതുപോലുമില്ല്യാന്നെ...എന്തിനധികം ഒരു സിനിമ പോലും കണ്ടിട്ടില്ല. എന്നോടു് അക്കാലത്തു്...ഏതു കാലത്തു്.. അക്കാലത്തു്. ആദ്യരാത്രി എന്റെ ഭാര്യ ചോദിച്ചു. ലൈലാ മജ്നു സിനിമ കണ്ടിട്ടുണ്ടോന്നു്...എനിക്കു് ആകെ കൊറവായി... ഞാൻ കണ്ടിരുന്നില്ല്യേ...അതു് അക്കാലത്തു്...ഇന്നു് സിനിമ കാണാതിരുന്നാലത്തെ കുറച്ചിലു് പില്ലറയാണോ.

അതിനു വഴിയുണ്ടാക്കിത്തരാം.

നല്ല പോംവഴി കൈയിലുണ്ടായിരുന്നതുകൊണ്ടാണു് അയാൾ അത്രയും ദൃഢമായിപ്പറഞ്ഞതു്.

മുതലാളിയുടെ മകന്റെ സിനിമാ ആസ്വാദനക്ഷമത വർദ്ധിപ്പിക്കുവാൻ അതുപോലെ ഒരവസരം കൈവരില്ല. ആ ആഴ്ചയിലാണു് അവിടെ ഫിലിം സൊസൈറ്റി രൂപംകൊണ്ടതു്. മുതലാളിയുടെ മകനെ ഫിലിം സൊസൈറ്റിയിൽ ആയുഷ്കാലമെമ്പറായി ചേർത്തു.

ഓരോ ഞായറാഴ്ചയും ഓരോ ഫിലിം.

ആദ്യത്തെ ആഴ്ചയിൽ ഒരു അൾജീറിയൻ സിനിമ. അല്പം വിമ്മിട്ടത്തോടെയാണെങ്കിലും മുതലാളിയുടെ മകൻ അതു കണ്ടു് അവസാനിപ്പിച്ചു. രണ്ടാമത്തെ ആഴ്ചയിൽ ഒരു ഒറിയ സിനിമ. ശ്രദ്ധേയമായ പ്രമേയം. ഹരിജന്റെ ആടു് ബ്രാഹ്മണന്റെ ചവിട്ടുകല്ലിന്മേൽ കിടന്നു് മരിക്കുമ്പോൾ ബ്രാഹ്മണനു് വെള്ളം കൊടുക്കാമോ ഇല്ലയോ? ആസ്വാദനക്ഷമത തികച്ചും തെളിയിക്കപ്പെട്ടില്ലെങ്കിലും അതും മുതലാളിയുടെ മകൻ ഇരുന്നു് കണ്ടു. മൂന്നാമത്തെ ആഴ്ചയിൽ ഒരു മലയാളം സിനിമ... ഡീ–ഡ്രമറൈസ്ഡ് തികച്ചും സിനിമേറ്റിക്ക് ഏങ്കളിൽ... അരമണിക്കൂർ അരമണിക്കൂർ ഇടവിട്ടു് ഓരോ വാക്കു് ഡയലോഗ്...തനി സിനിമ.

അതുകണ്ടു് ഇറങ്ങുമ്പോൾ മുതലാളിയുടെ മകൻ പൊട്ടിക്കരഞ്ഞു. എന്നിട്ടു് അയാളുടെ രണ്ടു കൈകളും പിടിച്ചിട്ടു് പറഞ്ഞു.

ഞാൻ കടയൊക്കെ നല്ലോണം നോക്കിക്കോളാം. ഡാഡിയോടു് പറയണം എന്നെ ഇതിനു് വിടരുതു്...

കടയുടെ കാര്യത്തിൽ ശ്രദ്ധപോരാ എന്ന ഒരാക്ഷേപം മുതലാളിക്കുണ്ട്. അതിനു ഇത്രയും വലിയ ശിക്ഷയോ എന്നു് ഓർത്തപ്പോഴാണു് മുതലാളിയുടെ മകൻ പൊട്ടിക്കരഞ്ഞതു്.

എന്നാലും ബിസിനസ് അഡ്മിനിസ്ട്രേഷൻ പഠിക്കാൻ കഴിഞ്ഞില്ല എന്ന കാര്യത്തിൽ മുതലാളിയുടെ ദുഃഖം ഇപ്പോഴും അവശേഷിക്കുന്നു. ഈയിടെ അതൊന്നു് ആളിക്കത്തി. ബിസിനസ് അഡ്മിനിസ്ട്രേഷൻ പഠിച്ച ഒരു സുഹൃത്തുമായി അയാൾ ബാറിൽ ചെന്നിരുന്നു. മുതലാളിക്കു് ആ സുഹൃത്തിനെ പരിചയപ്പെടുത്തിക്കൊടുക്കുകയും ചെയ്തു. ഉടനേ മുതലാളിയുടെ മകനെ വിളിച്ചു.

നീ കണ്ടോ? നിന്നെ ഇതുപോലെ ബിസിനസ് അഡ്മിനിസ്ട്രേഷൻ പഠിപ്പിക്കണമെന്നാണു് ഞാൻ കരുതിയിരുന്നതു്...



മുതലാളി എങ്ങോട്ടോ തിരിഞ്ഞപ്പോൾ മുതലാളിയുടെ മകൻ ചോദിച്ചു.

എന്താ ചേട്ടാ, ഈ ബിസിനസ് അഡ്മിനിസ്ട്രേഷൻ?

അതോ. പറയാം...ബിസിനസ് കാര്യങ്ങളിൽ നല്ല ഡിഗ്രിയും അറിവും സമ്പാദിക്കുക. എന്നിട്ട് ഒരു കമ്പനിയിൽ ചേർന്നിട്ട് അവരെ ബിസിനസ് കാര്യങ്ങളിൽ ഉപദേശിക്കുക!





ഉടനെ മുതലാളിയുടെ മകൻ ചോദിച്ചു.

അതു വലിയ വിഡ്ഢിത്തമല്ലേ. അവനോൻ അറിവ് സമ്പാദിക്കുക. എന്നിട്ട് വല്ലോരേം ഉപദേശിക്കുക...അവര് നേരെയാവ്വ്യാ.

മുതലാളിയുടെ മകന്റെ ഈ വ്യാഖ്യാനത്തിൽ പുതുമ തോന്നി. അതുകൊണ്ടൊന്നുമല്ല. മുതലാളിയെ ആശ്വസിപ്പിക്കുവാൻ അയാൾ എപ്പോഴും പറയുമായിരുന്നു.

നിങ്ങൾ ഒട്ടും വിഷമിക്കരുത്...ബിസിനസ് അഡ്മിനിസ്ട്രേഷൻ പഠിച്ചില്ലെങ്കിലും നിങ്ങളുടെ മകൻ ബിസിനസ്സിൽ സ്വയം കണ്ണുതെളിയും.

ആ പ്രവചനത്തിന്റെ പ്രസക്തി അല്പനിമിഷങ്ങൾക്ക മുമ്പാണ് അയാൾ നേരിൽ കണ്ടതു്.

അയാൾ ബാറിലേക്ക കയറുകയായിരുന്നു. ബാറിന്റെ മുററത്തു് ഒരു പററം പിള്ളേർ കവുങ്ങിൻ പൂക്കുല ഒടിഞ്ഞതു കണക്കെ വാടിനിൽക്കുന്നു. അവർ എന്തിനോ വാശിപിടിക്കുന്നു. മുതലാളി അവരെ ചീത്ത പറഞ്ഞ് ആട്ടിപ്പായിക്കുന്നു. പിള്ളേർ എന്നു പറഞ്ഞാൽ പന്ത്രണ്ടിന്റേയും പതിനാറിന്റേയും ഇടയിൽ പ്രായമുള്ളവർ.

കാക്കയേയും കിളിയേയും കാണിച്ചിട്ടും കരച്ചിൽ നിറുത്തിയില്ലെങ്കിൽ ഇവിടങ്ങളിൽ ഇപ്പോൾ ഇങ്ങനെയൊരു പതിവുണ്ട്: ഇന്ത്യൻ കറൻസിയിൽ ഒരു നൂറിന്റെ നോട്ട് എടുത്തുകൊടുക്കും. കരച്ചിൽ മാററാൻ...ഈ വിഭാഗത്തിൽപ്പെട്ട പിള്ളേരാണ് ബാറിന്റെ മുററത്തു്.

അയാൾ തമാശയായിട്ട് ചോദിച്ചു.

എന്താ മുതലാളി പിള്ളേര് വാശിപിടിക്കുന്നുണ്ടല്ലൊ. അവർക്ക് ബ്രാണ്ടി ഗ്ലാസ്സിൽ കൊടുത്താൽ പോര. ഫീഡിങ് ബോട്ടിലിൽത്തന്നെ വേണമെന്നു പറയുന്നുണ്ടോ?...

മുതലാളി ശ്രദ്ധിക്കുന്നില്ല. തുടർന്നും കയർക്കുന്നു...

അയാൾ ബാറിലേക്ക കയറിച്ചെന്നു. അപ്പോഴാണ് മുതലാളിയുടെ മകൻ ഒരു പരാതിയുമായി വന്നതു്.

ചേട്ടാ...ആ കുട്ടികള് ഇവിടെ കുടിച്ചോണ്ട് ഇരുന്നപ്പോൾ ഡാഡി വന്നിട്ട് അവരെ ഇറക്കി പറഞ്ഞയച്ചു.

അതിന് നിങ്ങൾക്കെന്താ. നിന്റെ കൂട്ടുകാരു് ആരെങ്കിലും അതിൽ ഉണ്ടോ?

ഏയ്...എനിക്ക് കള്ളുകുടിയന്മാരുമായി ഒരു കൂട്ടുകെട്ടുമില്ല.

പിന്നെ...എന്താ?...

പിന്നെ എന്താന്നോ...ഇതാ ഞാൻ പറേണതു് ഈ ഡാഡിക്ക് ബിസിനസ് കാര്യത്തിൽ ഒരു അറിവും ഇല്ല്യാന്ന്. ഡാഡി ഇന്നു പോയിട്ട് ഒരു ലോൺ എടുത്തിട്ടുണ്ട്. അതു് ഇരുപതുകൊല്ലം കൊണ്ട് അടച്ചുതീർക്കേണ്ടതാ...ഡാഡിയുടെ ഇപ്പഴത്തെ കുടിയന്മാര് ആരെങ്കിലും ഇരുപതുവർഷത്തേക്ക് ജീവിച്ചിരുപ്പ് ഉണ്ടാവുമോ...ഈ കുട്ടികളൊക്കെ കുടിച്ചു പഠിച്ചാലല്ലേ നമ്മൾക്ക് ആ ലോൺ വീട്ടാനൊക്കൂ...

മുതലാളിയുടെ മകന്റെ വിജ്ഞാന മഹാ സാഗരത്തിന്റെ മുമ്പിൽ മുതലാളി പോലും ഒരു മണൽത്തരിയായിമാറുന്നതു് അയാൾ അദ്ഭുതത്തോടെ നോക്കിനിന്നു.





## എം. കൃഷ്ണൻനായർ

**യോസഫ് റോട്ടിന്റെ തൂക്കങ്ങളും അളവുകളും ഒരു മാസ്റ്റർ പീസാണ്. ലാളിത്യമാണ് ഈ കൃതിയുടെ മുദ്ര. ആ ലാളിത്യത്തിലൂടെ നമ്മൾ ചെന്നെത്തുന്നതാകട്ടെ സങ്കീർണ്ണങ്ങളായ ജീവിത മണ്ഡലങ്ങളിലും**




മനുഷ്യനു തന്റെ ആദർശങ്ങൾ സാക്ഷാത്കരിക്കാൻ കഴിയുന്നില്ല എന്നതാണ് സമകാലിക സംസ്കാരത്തിന്റെ സവിശേഷത. അവനു ലക്ഷ്യങ്ങളുണ്ട്, സ്വപ്നങ്ങളുണ്ട്. എന്നാൽ ആ ലക്ഷ്യങ്ങളിലെത്താൻ, കിനാക്കളെ പ്രാപിക്കാൻ ശ്രമിക്കുമ്പോൾ അവൻ ശൂന്യതയിൽ വീണുപോകുന്നു. ജീർണ്ണതയ്ക്ക് അവൻ അഭിമുഖീഭവിച്ചുനിന്നുപോകുന്നു. ഇതാണ് ഒരു വിധത്തിലുള്ള അസ്തിത്വദുഃഖം. ഇന്നത്തെ പ്രഖ്യാതങ്ങളായ പല സാഹിത്യകൃതികളുടെയും പ്രതിപാദ്യവിഷയം ഇതുതന്നെയാണ്. പക്ഷേ, ഒന്നാലോചിക്കേണ്ടതുണ്ട്. ഇന്നു മാത്രമാണോ ഈ പ്രമേയം കൈകാര്യം ചെയ്യപ്പെടുന്നതു്? കഴിഞ്ഞകാലത്തും ഇതു പ്രതിപാദിക്കപ്പെട്ടില്ലേ? ഇനിയുള്ള ദീർഘദീർഘങ്ങളായ ശതാബ്ദങ്ങളിലും മനുഷ്യന്റെ ഈ ദുഃഖവും നിസ്സഹായാവസ്ഥയും പ്രതിപാദിക്കപ്പെടില്ലേ? മനുഷ്യൻ ഇവിടെ ജീവിച്ചിരിക്കുന്ന കാലമത്രയും അവൻ സർഗ്ഗാത്മകപ്രവർത്തനത്തിൽ വ്യാപരിക്കുന്ന കാലമത്രയും ഇവ കൈകാര്യം ചെയ്യപ്പെടുമെന്നതിൽ സംശയമില്ല. അങ്ങനെയുള്ള പ്രതിപാദനമോരോന്നും അനന്യാദൃശമായിരിക്കും. ആ അനന്യാദൃശസ്വഭാവംതന്നെയാണ് ഒരേ പ്രമേയം കൈകാര്യം ചെയ്യുന്ന കൃതികൾക്ക വൈവിധ്യം നല്കുക. ഫ്ളോബറിന്റെ Madame Bovary, തേഓഡർ ഫൊണ്ടേനെയുടെ Effic Briest ടോൾസ്റ്റോയിയുടെ Anna Karenina ഈ മൂന്നു നോവലുകളുടെയും വിഷയം സ്ത്രീയുടെ വ്യഭിചാരമാണ്. എന്നാൽ മൂന്നു കൃതികളും മൂന്നുവിധത്തിൽ മാനുഷികാനുഭവങ്ങളെ സ്പഷ്ടമാക്കുന്നു. അങ്ങനെ ഓരോന്നിനും അനന്യാദൃശസ്വഭാവം ലഭിക്കുന്നു.

### ഒരു മഹാദ്ഭുതം

വിശ്വസാഹിത്യത്തിലെ ഒരു മഹാദ്ഭുതമാണ് ടോൾസ്റ്റോയിയുടെ "ഇവാൻ ഇലിച്ചിന്റെ മരണം" എന്ന കൊച്ചുനോവൽ. സ്റ്റാസോഫ് എന്ന റഷ്യൻ എഴുത്തുകാരൻ ഇതിനെക്കുറിച്ചു പറഞ്ഞതു് "No nation anywhere in the world has a work as great as this. Everything is little and petty in comparison with these seventy pages" എന്നാണ്. [ലോകത്തെ മറെറാരു രാജ്യത്തിലും ഇതുപോലെ മഹത്വമാന്ന വേറൊരു കൃതിയില്ല. ഈ എഴുപതു പുറങ്ങളോടു തുലനം ചെയ്യുമ്പോൾ എല്ലാം അല്പവും ക്ഷുദ്രവുമാണ്.] ഇവാൻ ഇലിച്ച് റഷ്യയിലെ സത്യസന്ധനായ ജഡ്ജി. ജനത അദ്ദേഹത്തെ ആരാധിച്ചു. ജീവിതത്തിൽ ഒരു തെററും ചെയ്യാത്ത അദ്ദേഹം അർബ്ബുദം പിടിച്ചു മരിക്കാററായി. അപ്പോൾ ഭാര്യയും മകളും അദ്ദേഹത്തെ വെറുത്തു. പരിചാരകൻ മാത്രമേ സ്നേഹിക്കാനുണ്ടായിരുന്നുള്ളു. മരണം യഥാർത്ഥ്യമാണെന്നും സ്വാഭാവികമാണെന്നും അവൻ ജഡ്ജിയോടു തുറന്നു പറഞ്ഞു. ഭാര്യയും മകളുമാകട്ടെ സത്യം ഒളിച്ചുവച്ചു. അവർ മരണശയ്യയിൽ കിടക്കുന്ന മനുഷ്യനെ അവഗണിച്ച് നാടകം കാണാൻ പോയി. പക്ഷേ, മരണം അടുത്തപ്പോൾ ഇലിച്ചിന്റെ വെറുപ്പ മാറി. തന്റെ കറ മററ ജീവിതം വ്യർത്ഥമായിരുന്നുവെന്ന് അദ്ദേഹം മനസ്സിലാക്കി. മരണത്തിന്റെ സ്ഥാനത്തു് പ്രകാശം വന്നെത്തി. ഭൗതികങ്ങളായ നേട്ടങ്ങൾ ക്ഷുദ്രങ്ങളാണെന്നും സ്നേഹവും സ്നേഹമില്ലായ്മയും അർത്ഥരഹിതങ്ങളാണെന്നും ജഡ്ജി ഗ്രഹിച്ചു അദ്ദേഹത്തിനു് spiritual rebirth— ആദ്ധ്യാത്മികമായപുനർജ്ജന്മം—ഉണ്ടായി. കഥ വായിച്ചു് അവസാനിപ്പിക്കുന്ന വായനക്കാരനും ആദ്ധ്യാത്മിക പ്രകാശത്തിൽ മുങ്ങിനിൽക്കുന്നു.

### മറെറാരു മഹാദ്ഭുതം

"ഇവാൻ ഇലിച്ചിന്റെ മരണം" എന്ന നോവലിന്റെ പാരായണത്തിനുശേഷം ഈ ലേഖനം എഴുതുന്ന ആളിനെ വിസ്മയിപ്പിക്കുകയും ആഹ്ളാദിപ്പിക്കുകയും ഉദാത്തമായ മണ്ഡലത്തിലേക്ക നയിക്കുകയും ചെയ്ത ഓസ്ട്രിയൻ മാസ്റ്റർപീസാണ് "Weights and Measures." —"തൂക്കങ്ങളും അളവുകളും." അതിന്റെ രചയിതാവ് യോസഫ് റോട്ട് എന്ന ആസ്ട്രിയൻ നോവലിസ്ററാണ്. (Joseph Roth-1894-1939). റില്കെ (Rilke) ബ്രോഹ് (Broch) ഷ്ടെഫാൻ ത്സൈക് (stephan zweig) ഫ്രാൻറ്സ് വെർഫൽ (franz werfel) ഈ ആസ്ട്രിയൻ സാഹിത്യകാരന്മാരെപ്പോലെ മഹാ യശസ്സുനല്ല യോസഫ് റോട്ട്. പക്ഷേ അദ്ദേഹത്തിന്റെ കീർത്തി ഒന്നിനൊന്നു വ്യാപിക്കുകയാണ്. Great writer–മഹാനായ എഴുത്തുകാരൻ എന്ന് സഹൃദയർ അദ്ദേഹത്തെ വിശേഷിപ്പിച്ചു തുടങ്ങിയിരിക്കുന്നു. "തൂക്കങ്ങളും അളവുകളും" എന്ന നോവൽ വായിക്കുക. റോട്ട് "ഗ്രേയ്ററ് റൈററർ" തന്നെന്നു നമ്മൾ പറയും. എന്താണ് മഹത്വത്തിന്റെ ലക്ഷണം? വ്യാപകമായി, അഗാധമായി, അതിസൂക്ഷ്മമായി മഹനീയങ്ങളായ വിഷയങ്ങൾ എഴുത്തുകാരൻ കൈകാര്യം ചെയ്യുമ്പോഴാണ് അദ്ദേഹത്തിന്റെ കൃതികൾക്ക മഹത്വം സിദ്ധിക്കുന്നതു്. "ഇവാൻ ഇലിച്ചിന്റെ മരണ"ത്തിന് വ്യാപ്തിയും അഗാധതയും അതിസൂക്ഷ്മതയുമുണ്ട്. റോട്ടിന്റെ നോവലിനുമുണ്ട് ഈ ഗുണങ്ങൾ.

### നോവലിസ്റ്റ്

യു. എസ്. എസ്. ആറിന്റെ ഒരു ഭാഗമായിരുന്ന വൊളീന്യായിൽ (Volhynia) 1894-ൽ ജനിച്ച റോട്ട് അർദ്ധ ജൂതനായിരുന്നു. അദ്ദേഹത്തിന്റെ അച്ഛൻ ഹോളണ്ടിലെ ഒരു ഭ്രാന്താലയത്തിൽ കിടന്നു മരിച്ചു. ഒന്നാം ലോകമഹായുദ്ധത്തിൽ സൈനികോദ്യോഗസ്ഥനായി സേവനമനുഷ്ഠിച്ച റോട്ട് തികച്ചും യാദൃച്ഛികമായി റഷ്യൻ വിപ്ലവത്തിൽ പങ്കുകൊണ്ടു. അധികം കാലം കഴിയുന്നതിനുമുമ്പ് അദ്ദേഹത്തിന്റെ ഭാര്യ ഭ്രാന്തിയായി. ജീവസന്ധാരണത്തിനുവേണ്ടി മഹാനായ ഈ കലാകാരൻ ഒരു സിനിമാശാലയിലെ ടിക്കററ് പരിശോധകനായി കുറേക്കാലം ജോലിനോക്കി. ഹിററ്ലറുടെ കൈയിൽ വിയന്നയ്ക്കു സംഭവിച്ച ദുരന്തവും സ്വന്തം ജീവിത വൈഷമ്യങ്ങളും റോട്ടിനെ മദ്യപനാക്കി. അതിമദ്യപാനത്തിന്റെ ഫലമായി അദ്ദേഹം നാല്പത്തിനാലാമത്തെ വയസ്സിൽ പാരീസിലെ

ഒരാശുപത്രിയിൽ കിടന്നു പരമം പ്രാപിച്ചു മരണത്തിനു രണ്ടുവർഷം മുൻപ് പ്രസാധനം ചെയ്ത "തൂക്കങ്ങളും അളവുകളും" എന്ന നോവലിനു പുറമേ അദ്ദേഹം 'റാഡിററ്സ്കിമാർഷ്' (Radetzkymarsch 1932) ജോബ് (Job-1930) എന്നീ നോവലുകളും രചിച്ചു. 1939-ൽ പ്രസാധനം ചെയ്ത ''വിശുദ്ധനായ മദ്യപന്റെ കഥ''—TheLegend of the Holy Drinker—എന്ന കൊച്ചുനോവലാണ് അദ്ദേഹത്തിന്റെ അവസാനത്തെകൃതി. ഈ ലേഖകനു ''തൂക്കങ്ങളും അളവുകളും'' എന്ന നോവൽ മാത്രമേ വായിക്കാൻ കഴിഞ്ഞിട്ടുള്ളൂ.

## ഇതിവൃത്തം

മുൻപ്, സ്ലോറോഗ്രോററ് ഡിസ്ട്രിക്ടിൽ തൂക്കങ്ങളുടെയും അളവുകളുടെയും ഒരു ഇൻസ്പെക്ടർ ഉണ്ടായിരുന്നു. ആൻസലം ഐബൻഷൂട്ട്സ് എന്നായിരുന്നു അയാളുടെ പേര്. ആ ഡിസ്ട്രിക്ടിലെ വ്യാപാരികൾ കച്ചവടത്തിന് ഉപയോഗിക്കുന്ന അളവുകളും തൂക്കങ്ങളും പരിശോധിക്കുക എന്നതായിരുന്നു അയാളുടെ ജോലി. ആൻസലം ആദ്യകാലത്ത് ആസ്ട്രോ-ഹംഗേറിയൻ പട്ടാളത്തിൽ ഉദ്യോഗസ്ഥനായിരുന്നു. റിജീന എന്ന ചെറുപ്പക്കാരി യൂണിഫോം ധരിച്ച അയാളെക്കണ്ട് പ്രേമത്തിൽ വീണു. യൂണിഫോമില്ലാതെ നഗ്നനായി കിടക്കയിൽ കിടന്ന അയാളെ പല രാത്രികളിലും സ്വീകരിച്ച അവൾ ഒരുദിവസം അറിയിച്ചു, ശേഷമുള്ള കാലമത്രയും അയാൾ സാധാരണ പൗരന്റെ വേഷം ധരിച്ചാൽ മതിയെന്ന്; ജോലിയും വീടും വേണമെന്ന്; കുഞ്ഞുങ്ങളും പേരക്കുട്ടികളും ഉണ്ടാവണമെന്ന്. ആൻസലം ഭാര്യയുടെ നിർബ്ബന്ധത്തിനു വഴങ്ങി അളവുകളുടെയും തൂക്കങ്ങളുടെയും ഇൻസ്പെക്ടറായി. അങ്ങനെ സ്ലോറോഗ്രോററിലേക്കു യാത്രയായി. ആകൃതി സൗഭഗമുള്ള പുരുഷൻ. ശക്തനും സത്യസന്ധനുമായ ഇൻസ്പെക്ടർ; അതിരുകടന്ന വിധത്തിൽ സത്യസന്ധൻ എന്നും പറയാം. പക്ഷേ, കുഞ്ഞുങ്ങളില്ലാത്ത ആൻസലം ഏകാന്തതയുടെ ദുഃഖം അനുഭവിച്ചിരുന്നു. പന്ത്രണ്ടുവർഷം സൈനികോദ്യോഗസ്ഥന്റെ യൂണിഫോം ധരിച്ചു നടന്ന അയാൾ ഇന്നു സിവിലിയൻ വേഷത്തിലാണ്. താൻ ഏകാകിയാണെന്നും ഭവനരഹിതനാണെന്നും ആൻസലമിനു തോന്നി. അയാൾ ഭാര്യയെ സ്നേഹിച്ചില്ല. അവൾ അവിടെ കിടക്കയിൽ കിടക്കുകയാണ്. ഭംഗിയുള്ള മുലകൾ, ശിശുവിന്റേതുപോലുള്ള ശാന്തമായമുഖം, വളഞ്ഞ പുരികങ്ങൾ, ആകർഷകമായ പകുതി തുറന്നവായ്, ഇരുണ്ടുചുവന്ന ചുണ്ടുകൾക്കിടയിലൂടെ കാണപ്പെടുന്ന പല്ലുകളുടെ അവ്യക്തമായ തിളക്കം. ആൻസലം അവളെ ആഗ്രഹിച്ചില്ല. രാത്രിയും പകലും അയാൾ ഏകാന്തതയുടെ ദുഃഖം അനുഭവിച്ചു.

ആൻസലമിന്റെ ഓഫീസിലെ പ്രധാനപ്പെട്ട ക്ലാർക്കാണ് യോസഫ് നോവക്. അയാളെ ആൻസലം വെറുത്തിരുന്നു. ഒരു ദിവസം ഇൻസ്പെക്ടർക്കു കിട്ടിയ കത്തുകളുടെ കൂട്ടത്തിൽ ഇങ്ങനെയൊരു കത്തുമുണ്ടായിരുന്നു.

''ബഹുമാനപ്പെട്ട ഇൻസ്പെക്ടർ, നിങ്ങളുടെ കാഠിന്യത്തിന്റെ ബലിയാടായി, പത്തുകിലോ വെയ്ററിന്റെ പേരിൽ കോടതിക്കേസ്സുമായി കഴിയുന്നവനാണ് ഞാനെങ്കിലും സ്വാതന്ത്ര്യമെടുത്തു പറഞ്ഞുകൊള്ളട്ടെ. നിങ്ങളുടെ ഭാര്യ കുത്സിതമായി അന്യന്ത ലജ്ജയുളവാക്കുമാറ് നിങ്ങളെ ചതിക്കുകയാണ്; നിങ്ങളുടെ പ്രധാനപ്പെട്ട ക്ലാർക്ക് യോസഫ് നോവക്കുമായി. ബഹുമാനപൂർവ്വം, അനുസരണശീലത്തോടെ എക്സ്. വൈ.'' നോവക്കിന്റെ വിരലിൽക്കിടന്ന ഒരു കല്ലുവച്ച മോതിരം റിജീനയുടെ വിരലിൽ കണ്ടപ്പോൾ കത്തിലെ വിവരം ശരിയാണെന്ന് ആൻസലമിനു മനസ്സിലായി. താൻ ഗർഭിണിയായിരിക്കുന്നുവെന്ന് ആഹ്ലാദത്തോടെ അറിയിച്ച ഭാര്യയോട് ഭർത്താവു പറഞ്ഞു: ''ഈ മോതിരംയോസഫ് നോവക്കിന്റേതാണ്...നീ അവനിൽനിന്നു ഗർഭംധരിച്ചിരിക്കുന്നു. എന്താണ് ചെയ്യേണ്ടതെന്ന് ഞാൻ ഇനി തീരുമാനിക്കും.'' തീരുമാനിക്കുമെന്ന് ആൻസലം അറിയിച്ചെങ്കിലും അപവാദമുണ്ടാകുമെന്നു പേടിച്ച് അയാൾ ഭാര്യയെ വീട്ടിനു പുറത്താക്കിയില്ല. അവളോട് ഒരു ബന്ധവും പുലർത്താതെ അയാൾ കഴിഞ്ഞുകൂടി.



സ്ലോറോഗ്രോററ് ഡിസ്ട്രിക്ടിലെ സ്വാബിഗ്രാമത്തിൽ ലീബുഷ് യഡ്ലോക്കർ ഒരു മദ്യശാല നടത്തിയിരുന്നു. അയാൾ പഞ്ചാരക്കട്ടകൊണ്ട് ആരോ ഒരാളെ തലയ്ക്കടിച്ചുകൊന്നിട്ട് ഒഡീസയിൽനിന്ന് സ്വാബിയിലെത്തിയെന്നാണ് ജനസംസാരം. സ്ലോറോഗ്രോററ് ഡിസ്ട്രിക്ടിലെ എല്ലാ കുററങ്ങൾക്കും ഉത്തരവാദിയായിരുന്ന അയാളുടെ വെപ്പാട്ടിയാണ് യൂഫേമിയ. അവളുടെ അഗാധനീലിമയാർന്ന കണ്ണുകൾ കടൽ കണ്ടിട്ടില്ലാത്ത ആൻസലമിന് കടലിന്റെ ഓർമ്മയുളവാക്കി. അവളുടെ വെളുത്തമുഖം മഞ്ഞുകണ്ടിട്ടുള്ള അയാൾക്ക് അജ്ഞാതമായ ഏതോ മഞ്ഞിന്റെ പ്രതീതിയുളവാക്കി. അവളുടെ ഇരുണ്ടുനീലിച്ച കറുത്ത തലമുടി തെക്കൻ രാത്രികളുടെ സ്മരണ അയാളിൽ ജനിപ്പിച്ചു. ഒരുദിവസം അവൾ മുഖം ആൻസലമിന്റെ മുഖത്തോട് അടുപ്പിച്ചുവച്ചു. കാതിലിട്ടിരുന്ന സ്വർണ്ണവളയങ്ങളിലെ സ്വർണ്ണനാണയങ്ങൾ തമ്മിലുരസി ശബ്ദം പുറപ്പെടുവിച്ചു. അന്നുവരെ മദ്യശാലയിൽനിന്ന് പണം കൊടുക്കാതെ കുടിച്ചിട്ടില്ലാത്ത ആൻസലം യൂഫേമിയയുടെ നിർബ്ബന്ധമനുസരിച്ച് മദ്യം കുടിച്ചു. വില കൊടുത്തുമില്ല. പിന്നീട് എവിടെപ്പോയാലും എന്തുചെയ്താലും ആൻസലം കേൾക്കുന്നതു ആ വളയങ്ങളുടെ നാദം മാത്രം. റിജീന പെററു. യോസഫ് നോവക്കിന്റെ കുഞ്ഞ് നിലവിളിച്ചു. ആ നിലവിളിയുടെ മുകളിലും കേട്ടതു് ആ നാദം തന്നെ.

ഇൻസ്പെക്ടർ കാരുണ്യം കൂടാതെ കുററക്കാരെ അറസ്ററുചെയ്തു. കോഴി വളർത്തുകയും വിൽക്കുകയും ചെയ്യുന്ന ഒരു പാവപ്പെട്ട സ്ത്രീയുടെ കടയിൽനിന്ന് ഏഴ് കള്ളക്കിലോവെയ്ററ് അയാൾ കണ്ടെടുത്തു. അവൾ കാരാഗൃഹത്തിലായി. ആ സ്ത്രീ കാതടപ്പിക്കുന്നമട്ടിൽ നിലവിളിച്ചപ്പോഴും ആൻസലം കേട്ടതു വളയങ്ങളുടെ കിലുക്കം.

അവിടെ മീൻവിൽക്കാനും ലൈസൻസ് വേണം. ലൈസൻസില്ലാതെ മദ്യശാലനടത്തുന്ന ലീബുഷ് മത്സ്യം വിററപ്പോൾ ഇൻസ്പെക്ടർ അയാളോടു ലൈസൻസ് കാണിക്കാൻ ആവശ്യപ്പെട്ടു. ബഹളമായി. ലീബുഷ്, ചക്രവർത്തിക്കും സ്റ്റേററിനും നിയമത്തിനും ഈശ്വരനുമെതിരായി ശാപവചനങ്ങൾ ഉച്ചരിച്ചു. ഇൻസ്പെക്ടർ അയാളെ അറസ്റ്റ്ചെയ്തു. രണ്ടു വർഷം തടവാണ് ലീബുഷിനുകിട്ടിയ ശിക്ഷ. സ്വാബിഗ്രാമം ശാന്തം. ഇൻസ്പെക്ടറുടെ കാതുകളിൽ അപ്പോഴും വളയത്തിന്റെകിലുക്കം.

ലീബുഷ് ജയിലിലായപ്പോൾ സർക്കാർ, ആൻസലമിനെ മദ്യശാലയുടെ താൽക്കാലിക മാനേജരായി നിയമിച്ചു. അതോടെ യൂഫേമിയയുടെ നാദം ഒരു കമാനംപോലെ ഇൻസ്പെക്ടറുടെ ശിരസ്സിനു മുകളിൽ നിന്നു. അതിനു നേരേ താഴെയാണ് അയാളുടെ നില്പ്. കാലം അധികമായില്ല. യൂഫേമിയയുടെ "ഉടമസ്ഥനായ" ഒരു സമേസ്ച്കിൻ ബസ്സറേബ്യയിൽ നിന്ന് അവിടെയെത്തി. യൂഫേമിയ ഇൻസ്പെക്ടറെ മദ്യശാലയിൽ നിന്നു പുറത്താക്കുകയും ചെയ്തു.

കോളറ. സ്ലോറോഗ്രോററ് ഡിസ്ട്രിക്ടിലെ ജനങ്ങളിൽ പലരും മരിച്ചു. അവരുടെ കൂട്ടത്തിൽ ഇൻസ്പെക്ടറുടെ ഭാര്യയും നോവക്കിന്റെ കുഞ്ഞും ചരമമടഞ്ഞു. തന്റെ ജീവിതമാകെ അർത്ഥരഹിതമാണെന്ന് ആൻസലം കണ്ടു. ഏതു ദുഷ്ടദൈവമാണ് തന്നെ യൂഫേമിയയുടെ അടുക്കലെത്തിച്ചതു്? "ആരാണു ഈ ലോകം ഭരിക്കുന്നതു്?" എന്ന് അയാൾ ഉറക്കെച്ചോദിച്ചു.

കോളറ പിടിച്ചു മരിച്ചവരെ കുഴിച്ചിടാൻ വേണ്ടി ജയിലധികാരികൾ തടവുകാരെ നിയോഗിച്ചു. അവരുടെ കൂട്ടത്തിൽ പുറത്തെത്തിയ ലീബുഷ് പ്രതികാര നിർവ്വഹണത്തിന് തരംനോക്കി നടന്നു. വേറൊരു ദുഷ്ടന്റെ പ്രേരണയും അയാൾക്കു ലഭിച്ചു. കൈലേസിൽ കല്ലു പൊതിഞ്ഞുകെട്ടിക്കൊണ്ട് ലീബുഷ് ഇൻസ്പെക്ടറുടെ നേർക്കു് ചാടിച്ചെന്നു. ഒരടി തലയ്ക്ക്. ഇൻസ്പെക്ടർ വീണു. അയാളുടെ സാർജന്റ് നിശ്ചലമായ ശരീരമെടുത്തു് വണ്ടിയിൽ കിട

ത്തി ആശുപത്രിയിലേക്ക കൊണ്ടുപോയി. ഇൻസ്പെക്ടർ മരിച്ചിട്ടില്ല, മരണത്തിലേക്ക നീങ്ങുകയാണ്. അയാഠം ഇനി തൂക്കങ്ങളുടെയും അളവുകളുടെയും ഇൻസ്പെക്ടറല്ല. കച്ചവടക്കാരൻ മാത്രം. കള്ളത്തൂക്കങ്ങഠം, ആയിരക്കണക്കിന്, പതിനായിരക്കണക്കിന് കള്ളത്തൂക്കങ്ങളേ അയാളുടെ കൈയിലുള്ളു. വലിയ ഇൻസ്പെക്ടർ, ഇൻസ്പെക്ടറന്മാരിൽ വച്ച് ഏററവും വലിയവൻ വന്നു. "എനിക്ക് താങ്കളെ അറിയാമല്ലോ" എന്നു ആൻസലം. "എല്ലാം എനിക്കൊരുപോലെ. കർത്തവ്യം കർത്തവ്യമാണ്. ഇനി നിങ്ങളുടെ തൂക്കങ്ങഠം പരിശോധിക്കട്ടെ" എന്ന് ആ വലിയ ഇൻസ്പെക്ടർ പറഞ്ഞു. ആൻസലം മറുപടി സ്വയം നല്കി: "...ഞാൻ സ്ലോദററാഗ്രാററിലെ മററു വ്യാപാരികളെപ്പോലെ വ്യാപാരി മാത്രം. കള്ളത്തൂക്കങ്ങളുപയോഗിച്ചാണു ഞാൻ വില്ക്കുന്നത്." വലിയ ഇൻസ്പെക്ടർ തൂക്കങ്ങഠം പരിശോധിച്ചിട്ട് അറിയിച്ചു:

"നിങ്ങളുടെ തൂക്കക്കട്ടകളെല്ലാം കള്ളമാണ്; എങ്കിലും അവ ശരിയുമാണ്. അതുകൊണ്ട് ഞങ്ങഠം നിങ്ങളുടെ പേരിൽ റിപ്പോർട്ട് അയയ്ക്കുന്നില്ല. നിങ്ങളുടെ എല്ലാത്തൂക്കങ്ങളും ശരിയാണെന്ന് ഞങ്ങഠം വിശ്വസിക്കുന്നു. ഞാനാണ് വലിയ ഇൻസ്പെക്ടർ."

ആൻസലമിൻെറ നിശ്ചലശരീരം പരിശോധിച്ചിട്ട് ആശുപത്രിയിലെ ഡ്യൂട്ടി ഡോക്ടർ പറഞ്ഞു "ഈ മനുഷ്യൻ മരിച്ചുപോയി. നിങ്ങഠം എന്തിനാണ് ഇയാളെ ഇവിടെ കൊണ്ടുവരാൻവേണ്ടി പ്രയാസപ്പെട്ടത്?" നോവൽ അവസാനിച്ചു.

## ആധികാരിക ജീവിതം

ലളിതമായി, സർവ്വസാധാരണമായി യോസഫ് റോട്ട് കഥ പറഞ്ഞിരിക്കുന്നു. എന്നാൽ അതു വായിച്ചുതീരുമ്പോഠം മനുഷ്യജീവിതത്തിൻെറ സങ്കീർണ്ണതകഠം മുഴുവനും നമ്മഠം കാണുകയായി. പല തലങ്ങളിൽ അത്ഥം പറയാവുന്ന ഉദാത്തമായ കലാസൃഷ്ടിയാണിതു്. ആദ്യത്തെ തലം ആൻസലത്തിൻെറ ആധികാരികജീവിതം–ഒഫിഷ്യൽലൈഫ്–തന്നെയാണ്. വലിയ ദോഷമൊന്നുമില്ലാത്ത ഒരു സർക്കാരുദ്യോഗസ്ഥനാണ് ആൻസലം. പട്ടാളത്തിലായിരുന്നപ്പോഠം അയാഠംക്ക മേലുദ്യോഗസ്ഥന്മാരെ അനുസരിക്കാനേ അറിഞ്ഞുകൂട. ഇൻസ്പെക്ടറായപ്പോഠം അനുസരിക്കാനല്ല, അനുസരിപ്പിക്കാനായിരുന്നു അയാഠംക്ക താല്പര്യം. രണ്ടിലും കൃത്യത വേണമെന്നു ശഠിച്ച മനുഷ്യൻ. ആധികാരികലോകത്തിൻെറ അടിമയായിരുന്നു അയാഠം. സ്നേഹവും കാരുണ്യവും തലയുയർത്തുമ്പോഴും ആ അടിമത്തത്തിനായിരുന്നു അയാഠം പ്രാധാന്യം കല്പിച്ചതു്. നോവലിലെ ഒരു ദുഷ്ടകഥാപാത്രമായ കപ്തുറാക്ക് "നിങ്ങഠം ഒരു കടപരിശോധിക്കുന്നതേയില്ലല്ലോ." എന്നു പറഞ്ഞപ്പോഠം ഉദ്യോഗസ്ഥനെന്ന അടിമ ഉണർന്നു. വിശുദ്ധനായ നിങ്ങളുടെ കട ആൻസലം പരിശോധിച്ചു. കള്ളത്തൂക്കങ്ങഠം കണ്ടെടുത്തു. തിങ്കളാഴ്ചയും വ്യാഴാഴ്ചയും വ്രതമനുഷ്ഠിക്കുന്ന നിങ്ങഠം ശിക്ഷയ്ക്കു വിധേയനാകാൻ പോകുന്നു. "നന്മളതു ചെയ്യാൻ പാടില്ലായിരുന്നു." എന്ന് ആൻസലം സാജെൻറിനോട് പിന്നീട് പറഞ്ഞെങ്കിലും ധീരതയോടെ പരിശോധനയിൽനിന്നു പിന്തിരിയാൻ അയാഠംക്ക കഴിഞ്ഞില്ല. മററുള്ളവരിൽ ആധിപത്യം പുലർത്താനുള്ള വാസനയാണ് നിയമപരിപാലനമായി പലപ്പോഴും പ്രത്യക്ഷമാകാറുള്ളതു്. അധികാരത്തിൻെറ സദാചാരം ഒന്ന്; വ്യക്തിയുടെ സദാചാരം വേറൊന്ന്. രണ്ടും കൂട്ടിമുട്ടുമ്പോഠം ജയിക്കേണ്ടതു് വ്യക്തിയുടെ സദാചാരമാണ്. (സോഫോക്ലിസ്സിൻെറ ആൻറിഗണി എന്ന നാടകം നോക്കുക.) ആൻസലം അധികാരത്തിൻെറ സദാചാരം ജയിക്കാൻ അനുവദിക്കുന്നു. അപ്പോഴുണ്ടാകുന്ന ദുരന്തത്തിനു തീവ്രത കൂടുന്നതു് ആ ഇൻസ്പെക്ടർ കാമോത്സുകതയ്ക്കു അടിമപ്പെടുമ്പോഴാണ്. പ്രേമം മനുഷ്യനെ ഉത്തേജിപ്പിക്കും, ഉന്നമിപ്പിക്കും. കാമം അവനെ അധഃപതിപ്പിക്കുകയേയുള്ളു. യൂഫേമിയയോടു ബന്ധം പുലത്തുമ്പോഠം ആൻസലമിൻെറ അധികാരത്തോടു ബന്ധപ്പെട്ട സന്മാർഗ്ഗവും കാററത്തു കരിയിലപോലെ പറന്നുപോകുന്നു. കാമം മനുഷ്യനെ ഉപദ്രവിക്കുകയേയുള്ളു. അതു് അവനെ വേദനിപ്പിക്കുകയേയുള്ളു.

## ആധ്യാത്മികജീവിതം

രണ്ടാമത്തെ തലം ആധ്യാത്മികത്വത്തിൻേറതാണ്. ഉദ്യോഗസ്ഥനെന്ന നിലയിൽ, സ്റ്റേററിൻെറ പ്രതിനിധിയെന്ന നിലയിൽ വാംഗററിറിയോളമെത്തുന്ന സംശുദ്ധി പ്രദർശിപ്പിച്ച ആൻസലം ജീവിതാന്ത്യത്തോടു് അടുത്തപ്പോഠം തൻെറ ആ ആധികാരിക ജീവിതം (official life) മുഴുവൻ കള്ളമായിരുന്നുവെന്നു ഗ്രഹിച്ചു. ആത്മവഞ്ചനയും ബഹുജനവഞ്ചനയും താൻ നടത്തിയെന്നു അയാഠംക്ക തോന്നി.

"കള്ളത്തൂക്കങ്ങഠംകൊണ്ടു വില്പന നടത്തിയവനാണ് ഞാൻ" എന്ന് ആൻസലം സ്വയം സമ്മതിച്ചു. തന്നെക്കാഠം വലിയവനായ ഇൻസ്പെക്ടർ-ഈശ്വരനോ മനഃസാക്ഷിയോ ആകാം, അദ്ദേഹം തന്നോടു പറഞ്ഞു. "നിങ്ങളുടെ എല്ലാത്തൂക്കങ്ങളും കള്ളമാണ്. എന്നാൽ അവയെല്ലാം ശരിയുമാണ്." സ്റ്റേററിൻെറ സദാചാരമനുസരിച്ച് ആൻസലം സംശുദ്ധിയാർന്ന ഉദ്യോഗസ്ഥൻ. ഉന്നതസത്യത്തിൻെറ സദാചാരമനുസരിച്ചാണെങ്കിൽ അവ അവാസ്തവികങ്ങളും. ആൻസലമിൻെറ ജീവിതത്തിൽ ആദ്യം തൊട്ടേ വിഷം കലന്നു. അതു് അയാഠം മററുള്ളവരിലേക്ക പകർന്നു. ജീവിതത്തിലെ വിഷം അയാളുടെ അന്തരാത്മാവിലേക്ക കടന്നപ്പോഠം മരണമെത്തി. എങ്കിലും അയാഠം ആധ്യാത്മികസത്യത്തിൻെറ ദർശനത്തോളമെത്തിയിരുന്നു. ഭൗതികമൂല്യങ്ങളുടെ തൂക്കങ്ങഠം ആകെ അവാസ്തവികങ്ങഠം എന്നു മനസ്സിലാക്കിക്കൊണ്ടുതന്നെയാണ് ആൻസലം ഈ ലോകം വിട്ടുപോയതു്. അതോടെ ആധ്യാത്മികശോഭ നോവലിലാകെ പ്രസരിക്കുന്നു. വായനക്കാരും അതിൽ മുങ്ങിനിൽക്കുന്നു. മഹനീയമായ കല–Great art–എപ്പോഴും ലളിതമാണ്. ലാളിത്യമാണ്, അസങ്കീർണ്ണതയാണ് ഈ മാസ്റ്റർ പീസിൻെറ മുദ്ര. ആ ലാളിത്യത്തിലൂടെ നമ്മഠം ചെന്നെത്തുന്നതു് സങ്കീർണ്ണങ്ങളായ ജീവിതമണ്ഡലങ്ങളിലും. അവിടെ മിസ്റ്റിക്കൽ അനുഭവത്തിനു് വിധേയരായിക്കൊണ്ടു് നമ്മഠം അനുധ്യാനത്തിൻെറ പ്രശാന്താവസ്ഥയിൽ പ്രവേശിക്കുന്നു. "തൂക്കങ്ങളും അളവുകളും"—ചിരസ്ഥായിയായ കലാസൃഷ്ടി എന്നാണ് ഇതിനെ വിശേഷിപ്പിക്കേണ്ടതു്.



# പരിശോധന

## അക്കിത്തം

ഉണ്ടായിരുന്നില്ല നേരം
പൂക്കളോടുരിയാടുവാൻ;
സ്വർഗ്ഗത്തിൻ നേർക്കുള്ള ഭൂവിൻ
സാഭിമാനപ്രതീക്ഷകഠം
പ്രകാശദീപങ്ങഠം മർത്ത്യ–
സ്വപ്നഗ്രാമങ്ങഠം പൂവുകഠം
നിത്യനൂതനമാമെൻെറ
കവനത്തിലെ വാക്കുകഠം!

ഗർഭപാത്രത്തിലെക്കുഞ്ഞിൻ
ശാന്തിസംവൃതദൃഷ്ടികഠം
അമ്മതൻ വദനത്തിങ്കൽ
തിളങ്ങുന്നതുമാതിരി
എന്നിലേതോ കവിതതൻ
തിളക്കം നിങ്ങഠം കണ്ടുവോ?
കാവ്യമാത്മാവിൻെറ മാതൃ–
ഭാഷ, മൂർത്ത വിമൂകത,
കിനാവിൻ നാശമില്ലാത്ത
ബിംബം—അക്കാവ്യമെങ്ങുവാൻ?
ചിലവേളയനസൃത–
കാവ്യസ്രുതിയിൽ നിന്നുടൻ
തെറിച്ചുപൊങ്ങുന്നവല്ലോ
പദാവലി; ചിലപ്പോഴോ,
വീർപ്പുമുട്ടും മനസ്സിൻ ദു–
സ്സഹദുർഗ്ഗന്ധപൂരമേ
ഉൽഗമിപ്പു; സത്യമപ്രാ–
പ്യംതന്നെ കവിതാവിധം!

എൻെറ വീട്ടിൻെറയെതിർഭാ–
ഗത്തെച്ചെടി വളർന്നിതാ,
മരമായ്. എത്ര നിന്നിട്ടി–
ല്ലതിനെത്തന്നെ നോക്കിഞാൻ!
ഇന്നതിന്മേൽക്കുരുത്തു ജം–
ബൂഫലം; ബാഷ്പമെന്നിലും
വളർന്നു ഫലിച്ചു; ഞാൻ
താണ്ടി വെറുതെയാണ്ടുകഠം.

തെരുവിൽത്തായാടിടുന്ന
കുട്ടിപെട്ടെന്നു നിശ്ചലം
നിന്നെൻെറ നേരെച്ചൊരിവൂ
ചിരിതൻ തിരമാലകഠം,
യുഗങ്ങളിൽക്കൂടി മർത്ത്യൻ
സമ്പാദിച്ച മഹേച്ഛതൻ
ചിനാംശുകച്ചുരുളുക–
ളെൻെറ നേർക്കു വിതിക്കവേ,
കുസൃതിക്കുഞ്ഞുങ്ങഠം തുകം

പൊട്ടിച്ചിരിയിൽ മുങ്ങവേ
കോഠംമയിർക്കൊള്ളുവാനുള്ള
നേരം കിട്ടാതെ പോയി മേ,
കുഞ്ഞുങ്ങഠം തൻചിരികളെൻ
കാവ്യപ്പ്ളാന്ദസമാത്രകഠം;
ചന്ദസ്സും വാക്കുകളുമു–
ണ്ടേ, നാൽക്കവിതയെങ്ങുപോയ്?
മലമോന്തായത്തുനിന്നാ–
ഹ്വാനംചെയ്വൂ മനീഷികഠം;
നൂററാണ്ടിൽ നിന്നു നൂററാണ്ടി–
ലേക്കൊലിപ്പൂ സ്ഫുടസ്വരം.
ഹൃദയങ്ങളിലേക്കെന്നാ–
ലിറങ്ങിലതൊരിക്കലും,
അപൂർവ്വമായ് മാത്രമതു
വാററിവച്ചു മനസ്സുകഠം.

മുങ്ങുന്നു താഴ്വരകളെ–
ബ്ഭൂതകാലപ്രതിധ്വനി.
മുഴങ്ങിക്കൊണ്ടുനിൽക്കുന്നു
മുഴക്കം മാത്രമിപ്പൊഴും.
ഇതെന്താണീമുഴക്കങ്ങഠം–
ക്കുദയസ്ഥാനമായിതോ?
ആരാധ്യമിന്നിവിടെ വാ–
ക്കല്ലതിൻെറ പ്രതിധ്വനി.
പ്രതിധ്വനികളാൽക്കാതു
പൊട്ടിയാൽപ്പിമ്പൊരിക്കലും
അന്യന്മാരുച്ചരിക്കുന്ന–
തെല്ലാമശ്രാവ്യമായ്വരും.
ചിലപ്പോഠംത്തീവ്രമായേക്കാം–
മഹംഭാവം—വൃഥാവിൽ ഞാൻ
സന്തോഷത്തിൻ നരച്ചാർത്തി.
ലൊഴുകിപ്പോമൊരുത്തനെ.
എന്തിനുകീർത്തിച്ചീടേണ–
മവൻതൻ ജൈത്രയാത്രയെ?
ഒരാഠംതൻസ്നേഹത്തെ, വേറി–
ട്ടൊരാഠംതൻ ഭ്രാന്തുഷ്ടിയെ,
സുദീക്ഷജീവിതത്തിൻെറ
മേശയ്ക്കടിയിൽ വീണുപോം
അപ്പത്തുണ്ടുകളെപ്പററി–
പ്പാടിയാലെന്തുതൃപ്തിമേ?
അന്യക്കുവേണ്ടി ജീവിക്കും
പകരക്കാരനോ കവി?
വാഴ്വഹങ്കാരത്തിനാലേ
പരിവേഷ്ടിതമോസദാ?
ദീപനം വന്നാത്മശരീ–
രത്തിങ്കൽ വിലയിച്ചവ
എന്തൊക്കെയുള്ള ലോകത്തി–
ലതൊക്കെജ്ജീവിതാവിധം.

മരങ്ങഠംനില്പു വയലിൽ
പച്ചപ്പേന്തിയതാതിടം.
വഴിവക്കത്തുനിന്നുംകൊ–
ണ്ടതു കാണുന്നുയാത്രികൻ.
അവിചാരിതമാദൃശ്യം
ഒരു നൂതനചിത്രമായ്,
വെറും മരങ്ങളല്ലിപ്പോ–
ളവ, മറെറാരുസത്യമാം,
വൃക്ഷസ്വഭാവത്തിൽനിന്നു

പുറമേക്കെത്തിനോക്കവേ,
കണ്ണിൽനിന്നു തെറിക്കുന്നു
മുമ്പോട്ടെന്തു പൊടുന്നനെ?
ക്ഷണം ഞാൻതന്നെയാവൃക്ഷ–
ശില്പം, കേവലസൗഭഗം,
പാരിലെല്ലാവസ്തുവിലും
ഞാനുണ്ടെന്നരമാത്രഞാൻ

അറിഞ്ഞേ, നില്പയോ? നേരാ–
ണ, തേ സൗന്ദര്യസിദ്ധിമേ,
അപ്രാമാദികമാം കാവ്യ–
സ്വരമാവാമതി, ല്ലയോ?
പാതയിൽത്തിരിവിൽ കാറു–
നില്പുന്നു; തൽപ്രകാശമാ



**കൃ**ഷ്ണപുരം ഗ്രാമത്തിലെ ഒരേയൊരു നാട്ടുപാത. വള്ളക്കടവിൽനിന്ന് നേരെ പടിഞ്ഞാറോട്ടുവന്ന് അമ്പലപ്പറമ്പിലവസാനിക്കുന്ന വഴിയാണ്.

ഈ പാതയെ ഞങ്ങളുടെ നാടിന്റെ രാജവീഥി എന്നു വിളിക്കാം. ഞങ്ങളുടെ നാടിന്റെ ചരിത്രത്തിലെ സുപ്രധാനമായ മിക്കസംഭവങ്ങൾക്കും സാക്ഷ്യം വഹിച്ചിട്ടുള്ളത് ഈ വീഥിയാണ്. ഇതിന്റെ ഉദ്ഭവത്തെക്കുറിച്ച് ഐതിഹ്യമൊന്നും പ്രശ്നത്തിൽ തെളിഞ്ഞിട്ടില്ലെങ്കിലും, ശ്രീകൃഷ്ണഭഗവാൻ ജലമാർഗ്ഗേണ വിശ്രമത്തിനായി ഈ ഗ്രാമത്തിൽ വന്നപ്പോൾ അദ്ദേഹത്തിന്റെ പാദലാളനമേൽക്കാൻ ഈ പാതയിലെ മണൽത്തരികൾക്ക് ഭാഗ്യമുണ്ടായി എന്നത് തർക്കമററവാസ്തവമാണ്.

ഈ പാതയിലൂടെയാണ് അഷ്ടമിരോഹിണിയുത്സവത്തിന്റെ ഉറിയടിഘോഷയാത്ര നടത്തുന്നതും ഉളുക്കനാരായണൻ നാട്ടിലെ ചെറുപ്പക്കാരെ സൈക്കിൾ ചവിട്ടാൻ പഠിപ്പിക്കുന്നതും.

പാതയിൽ പല ഭാഗത്തും പണ്ട് കല്ലിട്ടിരുന്നത് ഇപ്പോൾ കാണാൻപോലും വയ്യാത്തനിലയായി. എല്ലാക്കൊല്ലവും മുടങ്ങാതെ മേടമാസത്തിൽ ചെളിയും ചെങ്കല്ലുപൊടിയും ചെമ്മണ്ണും വിതറി വഴിയൊന്നുറപ്പിക്കും. ഇടവപ്പാതിയും ഉത്സവവും കഴിയുമ്പോൾ അവയെ ഭൂമിദേവി വലിച്ചെടുത്ത് പഴയപാത അവശേഷിപ്പിക്കും. പാത, നടക്കുക എന്നതല്ലാതെ മററാവശ്യങ്ങൾക്ക്, ഉത്സവവും, സൈക്കിൾപഠിക്കലും ഒഴികെ, ഉപയോഗിക്കേണ്ടതല്ലാത്തതുകൊണ്ട് ഞങ്ങൾ ഇതൊരു കുറവായി കണക്കാക്കിയിരുന്നില്ല.

അമ്പലപ്പറമ്പിൽനിന്നും നാടിന്റെ നാനാഭാഗത്തേക്കും പോകാൻ പ്രത്യേക വഴിയൊന്നുമില്ല. എങ്ങോട്ടാണു പോകേണ്ടതെന്നുവച്ചാൽ നേരെ, കാക്ക പറക്കുന്നരീതിയിൽ നടക്കുക. നമ്മുടെ മുമ്പേ അതുവഴി പോയിട്ടുള്ളവർ നടന്നിരുന്ന കാലടി അടയാളങ്ങൾ മിക്കവാറും കാണും. അതില്ലെങ്കിലും നേരെയങ്ങു നടക്കാം.

തോടുകൾ വരുമ്പോഴും, നടക്കുന്ന വഴിയിൽ വീടുകളോ, വൃത്തികേടുകളോ കാണുമ്പോഴും അല്പം മാറി നടക്കണം, അത്രമാത്രം. തോട്ടിൽ ഇറങ്ങിക്കയറുകയോ, തെങ്ങിൻതടിപ്പാലമുണ്ടെങ്കിൽ അതിൽക്കൂടിയോ മറുകര കടക്കാം. സാധാരണയായി തോട്ടിൽ മുട്ടററം വെള്ളമേ കാണൂ. ചിലപ്പോൾ അരവരെക്കാണും. അപ്പോൾ മുണ്ടു പൊക്കിപ്പിടിച്ച് നേരെ നടന്നു കയറാം. സ്ത്രീകളാണെങ്കിൽ മററവല്ലവരും കാണുന്നെന്നു തോന്നുന്നെങ്കിൽ ആഴം കുറഞ്ഞയിടം നോക്കി മുണ്ടു മുട്ടവരെമാത്രം ഉയർത്തി അക്കരെ പററാം.

നാട്ടിലെ ഗതാഗതമാർഗ്ഗം അഭിവൃദ്ധിപ്പെടുത്താനായി റോഡു വെട്ടണമെന്ന അഭിപ്രായം, അതുകൊണ്ട് ഇടയ്ക്കിടക്ക് വോളിബോൾ കളി കഴിഞ്ഞ് അമ്പലപ്പറമ്പിൽ വിശ്രമിക്കാറുള്ള ചെറുപ്പക്കാർ ഉയർത്താറുണ്ടായിരുന്നെങ്കിലും, ആരും അതിനെ ഗൗരവമായി കണക്കിലെടുത്തില്ല.

പുരോഗമനമെന്നുവച്ചാൽ അനാവശ്യത്തിൽ ആവശ്യം സൃഷ്ടിക്കുക എന്നതാണല്ലോ.

അതേ രാജ്യത്തിന്റെ ചരിത്രം പഠിച്ച നാട്ടുകാർക്കൊക്കെ അറിയാം; എങ്ങനെയാണ് ഭാരതം അടിമത്തരാജ്യമായതെന്ന്. ഒരു കൈപ്പിടി വെള്ളക്കാർ എപ്രകാരം കോടിക്കണക്കിന് ജനങ്ങളെ തങ്ങളുടെ കാൽക്കീഴിൽ അമർത്തിവച്ചു എന്നത്.

വെറും പാതകൾകൊണ്ട്.

നാടിന്റെ എല്ലാ ഭാഗത്തും പാതകൾ നിർമ്മിച്ചു.

നാട്ടുകാരുടെ ആവശ്യങ്ങൾ പണ്ടും,

# ലഹരി

പാതകളില്ലാത്തപ്പോഴും നിർവിഘ്നം നിറവേറിക്കൊണ്ടിരുന്നതാണ്.

പക്ഷേ, ഏകാധിപതികൾക്ക് അതു പോരാ.

അവർ, പരിഷ്കാരമാണെന്ന് തെററിദ്ധരിപ്പിച്ച് മറുനാട്ടുകാരെ പാതകളുടെ ചിലന്തിവലയിൽ കുരുക്കി തങ്ങളുടെ ശക്തി അനിഷേധ്യമാക്കി ഒരു രാഷ്ട്രത്തെ മുഴുവനും അടിമത്തത്തിലമർത്തി.

ഒരിക്കൽ അമ്പലപ്പറമ്പിലെ മാന്യന്മാരുടെ സായാഹ്നസദസ്സിൽ നാട്ടിലെ നേതൃത്വത്തിന്റെ ഏണിപ്പടികളിൽ കയറാനാഗ്രഹമുള്ള അവിരാക്കുഞ്ഞ്, ചെറുപ്പക്കാരുടെ പ്രതിനിധിയെന്നോണം ഈ പ്രശ്നം അവതരിപ്പിച്ചപ്പോൾ കരയോഗം പ്രസിഡൻറും മാന്യനും തറവാടിയും ഈശ്വര വിശ്വാസിയും ചിന്തിരിപ്പനുമായ കൃഷ്ണക്കുറുപ്പ് പറഞ്ഞു.

നമുക്കെന്തിനാ, ഇനീം നാട്ടുവഴി? ഇടവഴികളില്ലെന്നുവച്ച് നമ്മുടെ കാര്യങ്ങൾക്ക വല്ല കുറവുമുണ്ടോ? നമ്മുടെ മൺമറഞ്ഞ എത്രയോ തലമുറകൾ ഇടവഴികളുടെ ബന്ധനമില്ലാതെ ഇവിടെ ജീവിച്ചു! എന്നിട്ട് അവക്ക് വല്ലതും കുറച്ചിൽ തോന്നിയിരുന്നോ? അവക്ക് വേണ്ടതെല്ലാം നടക്കാതിരുന്നിട്ടുണ്ടോ?

നാട്ടുവഴികൾ കൂടുതലുണ്ടായാൽ അതിലെയൊക്കെ അമ്പലത്തിലെ പറ എഴുന്നള്ളിപ്പു വേണം. ഒരു വഴിയിൽ എഴുന്നള്ളിപ്പ്, മററ വഴിയിൽ എഴുന്നള്ളിപ്പില്ലാതിരിക്കുക. ഒരു ജനാധിപത്യ വ്യവസ്ഥിതിയിൽ പന്തിയിൽ പക്ഷഭേദം കാട്ടാൻ പാടില്ല. വഴിയുണ്ടോ, എഴുന്നള്ളിപ്പു വേണം. എല്ലാ വഴികളിലും എഴുന്നള്ളിക്കാനാണെങ്കിൽ ഞങ്ങളുടെ ജീവിതത്തിലെ ഏററവും പ്രധാന ഭാഗമായ ഉത്സവം പത്തുദിവസം പോയിട്ട് ഒരു മാസംകൊണ്ട് തീരുകയില്ല.

ഉത്സവം നീളുന്നത് താത്ത്വികമായി അംഗീകരിക്കാവുന്നതാണെങ്കിലും, അപ്പോൾ അഷ്ടമിരോഹിണിക്ക് ഒരുമാസം മുമ്പ ഉത്സവം തുടങ്ങേണ്ടിവരും. കർക്കടകമാസം. മിക്കവാറും എന്നും മഴകാണും. എഴുന്നള്ളത്ത് നടത്തുന്ന ദിവസമൊക്കെ മഴ വേണ്ട എന്നു ദൈവത്തോട് അപേക്ഷിക്കുന്നതു ന്യായമാണോ? ഞങ്ങളുടെമാത്രം ദൈവമായ അയ്യപ്പൻ സമ്മതിക്കുകയും. പക്ഷേ, നമുക്കൊരു മനസ്സാക്ഷിയില്ലേ? ഇപ്പോഴാണെങ്കിൽ ഉത്സവമുള്ള പത്തുദിവസവും വൈകിട്ട് ആകാശം തെളിഞ്ഞിരിക്കും. മനുഷ്യർക്ക് ആർത്തി പാടില്ല. ഉള്ളതുകൊണ്ട് തൃപ്തിപ്പെടണം.

അതുകൊണ്ട് അവിരാക്കുഞ്ഞിനോടു പറഞ്ഞു.

ഇടവഴികൾ നാലഞ്ചെണ്ണംകൂടി ഉണ്ടായതുകൊണ്ട് എന്താ പ്രത്യേക ഗുണം? ഒളിച്ചും, പാത്തും കള്ളത്തരം കാട്ടുന്നവർക്കാണ് അയൽക്കാർ അറിയാതിരിക്കാൻ പൊതുസ്ഥലങ്ങളെ അഭയം പ്രാപിക്കേണ്ടത്. അല്ലെങ്കിൽ മററുള്ളവരെ അടിമകളാക്കിവയ്ക്കേണ്ടവർക്ക് നമ്മുടെ നാട്ടിൽ നമ്മുടെ പരദൈവമായ അയ്യപ്പൻ സഹായിച്ച്, ഇതുവരെ ആ നില വന്നിട്ടില്ല.

പക്ഷേ, ഞങ്ങൾക്ക് ഈ തീരുമാനത്തിൽനിന്നും വ്യതിചലിക്കേണ്ടിവന്നു.

പടിഞ്ഞാറേക്കുറേ ചത്തുപോയ കൊല്ലൻ കുഞ്ഞപ്പന്റെ ഏററവും ഇളയ കൊച്ച്, എഴുത്തുകളരിയിൽ പോകുന്ന വഴിക്ക് കമ്പനിത്തോട്ടിൽ മുങ്ങിമരിച്ചതു ഞങ്ങളെ ആകെ വേദനിപ്പിച്ചു. ഇരുത്തിച്ചിന്തിപ്പിച്ചു.

കമ്പനിത്തോട് നാട്ടിലെ ഏററവും വീതിയുള്ള തോടാണ്. കൊച്ചിയിൽനിന്ന് ആലപ്പുഴയ്ക്കും ചങ്ങനാശ്ശേരിക്കും പോകുന്ന കെട്ടുവള്ളങ്ങൾ അരി കേററാനായി രാത്രികാലങ്ങളിലടുക്കുന്ന പടിഞ്ഞാറെക്കടവിൽനിന്നും അല്പം തെക്കോട്ടുമാറിയാണ് ഈതോട്. പണ്ടു പണ്ടെങ്ങോ വൈക്കത്തുനിന്ന് അഷ്ടമി കഴിഞ്ഞ് ആൾക്കാരെയും കയററി കായംകുളത്തിനു പോയ ഒരു കമ്പനിവള്ളം പെട്ടെന്നുണ്ടായ കൊടുങ്കാററിൽ നിന്ന് രക്ഷപ്പെടാനായി ഞങ്ങളുടെ നാട്ടിലടുത്തു. സ്ഥിരം യാത്രക്കാരെ കിട്ടുമെന്നു മോഹിച്ച് കമ്പനി വള്ളക്കാർ, പിന്നെ കുറെനാൾ ഞങ്ങളുടെ നാട്ടിലും വള്ളം അടുപ്പിച്ചിരുന്നു. യാത്രക്കാർ കുറവായതുകൊണ്ടായിരിക്കണം, അവർ ഒന്നുരണ്ടു മാസം കഴിഞ്ഞ് ആ പതിവ് നിറുത്തി. പക്ഷേ, അന്നേയ്ക്കും കമ്പനിവള്ളം അടുത്തിരുന്ന തോടിന് കമ്പനിത്തോടെന്ന പേര് കിട്ടിയിരുന്നു. ആ പേര് ഇന്നും നിലനിൽക്കുന്നു.

കമ്പനിത്തോട്ടിന് നല്ല ആഴമുണ്ട്. മിക്കവാറും ഭാഗങ്ങളിൽ ഒത്തയാളിന്റെ അരയററമെങ്കിലും കാണും. തോട്ടിൽ പായലും, അഴുകാനിട്ടിരിക്കുന്ന തൊണ്ടും കാരണം തോടിന്റെ ആഴം കരയ്ക്കുനിന്നു നോക്കിയാൽ അറിയാൻ പററുകയില്ല. കൊതുകിന്റെ സ്ഥിരം സാമീപ്യവും, ചീഞ്ഞ തൊണ്ടിന്റെ ദുർഗ്ഗന്ധവും സഹിക്കാവയ്യാതെ തോട്ടിന്റെ കരയ്ക്കുതാമസിച്ചിരുന്നവരും മെല്ലെമെല്ലെ കുടിലുകൾ കഴിയുന്നത്ര ഉള്ളിലേക്കു മാററികെട്ടിയിരുന്നു.

തോടുകടക്കാൻ രണ്ടു തടിപ്പാലങ്ങളുണ്ട്. ഈ രണ്ടു തെങ്ങിൻകഴകൾ ചേർത്തുവച്ചിരിക്കുന്നതുകൊണ്ടു സാധാരണരീതിയിൽ ആരും കാലുതെററി താഴെക്കുവീഴുമെന്ന് പ്രതീക്ഷിക്കാൻ ന്യായമില്ല. കുട്ടികൾക്കും, ഗർഭിണികൾക്കും വൃദ്ധന്മാർക്കും വേണമെങ്കിൽ പിടിക്കാനായി ഒരു പാലത്തിൽ കയറുകെട്ടിയിട്ടുമുണ്ട്.

കൊല്ലൻ കുഞ്ഞപ്പന്റെ കൊച്ച് പാലത്തിൽ കയറിയില്ല എന്നു തീർച്ച.

രാവിലെ ഓലയുമെടുത്ത് ആശാന്റെ കളരിയിലേക്കു തിരിച്ച പെക്കൻ അവിടെയുമിവിടെയും കറങ്ങി തോട്ടിലൂടെ മറുകരകടക്കാൻ ശ്രമിച്ചിരിക്കണം. കാലിൽ വല്ലതും കുരുങ്ങിയതോ, അതല്ല വല്ലതും കടിച്ചു ബോധംകെട്ടതോ എന്നൊന്നും അറിയില്ല. ഉച്ചയ്ക്ക് കഞ്ഞികുടിക്കാൻ കൊച്ചനെ കാണാഞ്ഞപ്പോൾ തള്ള പരിഭ്രമിച്ചില്ല. ഇടയ്ക്കിടയ്ക്ക് അവൻ അടുത്തവീട്ടിലെങ്കിലും പോയി കളിച്ചുനിൽക്കാറുണ്ട്. ആ വീട്ടുകാർ കഞ്ഞിയോ, ചോറോ കൊടുക്കുകയുംചെയ്യും. പക്ഷേ, സന്ധ്യയായിട്ടും കൊച്ചനെത്താതിരുന്നപ്പോൾ തള്ള അമ്പരന്നു. അവർ ആശാന്റെയടുത്തുപോയി ചോദിച്ചപ്പോഴാണറിഞ്ഞത്, പെക്കൻ കാലത്തുതന്നെ കളരിയിൽ വന്നിട്ടില്ലെന്ന്.

ചൂട്ടുംകത്തിച്ച് ഞങ്ങളെല്ലാവരും നാടുമുഴുവൻ പരതി. കായൽക്കരയിലെ കൊച്ചുവള്ളങ്ങളെല്ലാം എണ്ണിനോക്കി. കൊച്ചനെ കണ്ടില്ല.

പിറേറന്ന് രാവിലെ അവന്റെ ശവം കമ്പനിത്തോട്ടിൽ പൊങ്ങി.

ശവം മറവുചെയ്ത്, കൊല്ലൻ കുഞ്ഞപ്പന്റെ കുടുംബത്തെ സമാധാനിപ്പിക്കാൻ ശ്രമിച്ച് തിരികെ വരുമ്പോൾ, കമ്പനിത്തോട്ടിലെ തടിപ്പാലത്തിൽവച്ച് കൃഷ്ണക്കുറുപ്പ് കാര്യസ്ഥൻ മാത്തുപിള്ളയോട് പറഞ്ഞു.

## കെ. എൽ. മോഹനവർമ്മ

എനിക്കാ കൊച്ചന്റെ കിടപ്പു കണ്ടപ്പം വല്ലാത്ത വിഷമം.

അതല്ലേലും കുറുപ്പുചേട്ടന്റെ സ്വഭാവമങ്ങിനത്തതല്ല്യോ!

അതെ. പക്ഷേ, ഞാനോർക്കുകയായിരുന്നു. ഇവിടെ ഈ തോട്ടിൽ ഒരു വീതിയുള്ള നല്ല പാലമുണ്ടായിരുന്നെങ്കിൽ, ഇല്ലെങ്കിൽ ഒരു കലുങ്കെങ്കിലുമുണ്ടായിരുന്നെങ്കിൽ അവൻ തോട് നീന്തിക്കയറാൻ തുനിയുമായിരുന്നോ? ഈ അപകടമരണം സംഭവിക്കുമായിരുന്നോ?

മാത്തുപിള്ള സമാധാനിപ്പിക്കാൻ ശ്രമിച്ചു.

ആ കൊച്ചൻ മിടുക്കനായിരുന്നു. പടിഞ്ഞാറെക്കുറ് തേങ്ങയിട്ട് കൂട്ടിയിടുന്നതിനിടയിൽ, കുറഞ്ഞത് പത്തെണ്ണം ഈ കൊച്ചൻ എന്റെ കണ്ണുവെട്ടിച്ച് കടലിനകത്തുകൊണ്ടുപോയി പാത്തുവയ്ക്കുമായിരുന്നു. എല്ലായ്പോഴും കടലിനകത്തുകേറി എണ്ണിയെടുക്കേണ്ടിവരുമായിരുന്നു. നാ[illegible] ഒരിക്കൽ ഒരു [illegible] കുറവ് ആയിട്ട് [illegible] യിടവും നോക്കി. കാണാഞ്ഞ് ഞാൻ പായചുരുട്ടി മൂലയ്ക്ക് വച്ചിരുന്നത് പൊക്കിയപ്പോൾ, ഈ മിശിറിന്റെ തള്ള, ഇപ്പം കിടന്നു കരയുന്നവള്, മുറിയുടെ മൂലയ്ക്കുനിന്നു പറയുകയാ, ദാ ഇവിടൊണ്ടെന്നു നോക്കെന്ന്. ഞാൻ തിരിഞ്ഞുനോക്കിയപ്പം, അവള്... കുറുപ്പുചേട്ടനോടായതുകൊണ്ട് ഞാനൊന്നും പറയുന്നില്ല. എനിക്ക് വല്ലാതെ വന്നു. അപ്പം വാതിൽക്കൽ നിന്ന് ഈ പെക്കൻ ചിരിക്കുകാ. അത്യാഗ്രഹികള്! അവൻ തോട്ടിൽ വല്ലതും വീണു കിടക്കുന്നതു കണ്ട് ചാടിയതായിരിക്കും. എന്നാലും കുറുപ്പുചേട്ടൻ പറഞ്ഞതിൽ ന്യായമുണ്ട്. ഒരു പാലമുണ്ടെങ്കിൽ നല്ലതാ. സൗകര്യവുമാ.

പിന്നാലെ വന്നിരുന്ന ഞങ്ങളുടെ വിപ്ലവ നേതാവ് സഖാവ് ഗോവിന്ദൻകുട്ടിയും അനുചരനായ ഞൊണ്ടി മാധവനും കുറുപ്പിനെപ്പോലെ ചിന്തയിൽ മുഴുകിയിരിക്കുകയായിരുന്നു.

മാത്തുപിള്ള പറഞ്ഞു.

കുറുപ്പുചേട്ടൻ പറയുകാ. നമുക്കിവിടൊരു പാലം കെട്ടിയാൽ പിള്ളേരു തോട്ടിലിറങ്ങുന്നതു കുറയുമെന്ന്.

ഞൊണ്ടിമാധവൻ ശരിവച്ചു.

ഞാനും അതുതന്നെ ആലോചിക്കുകാരുന്നു. ഒരു നല്ല വീതിയുള്ളപാലം വേണമിവിടെ. എന്നിട്ടതിന്റെ ഉദ്ഘാടനം കേമമായിട്ട് നടത്തണം. അതു ഒരാവശ്യമാ.

പണ്ടൊരിക്കൽ പടിഞ്ഞാറെക്കുറ്





വടക്കേതിലെ കൊച്ചുകാളിയുടെ വീട്ടിൽ നിന്നും പട്ടച്ചാരായം നിറച്ചടിച്ച് കാലുറയ്ക്കാതെ അർദ്ധരാത്രിയിൽ ഞൊണ്ടി മാധവൻ ഇതേ തടിപ്പാലത്തിൽ നിന്നും താഴേക്ക് വീണിട്ടുണ്ട്. ആ സംഭവം ആരും അറിഞ്ഞിട്ടില്ല. അതുകൊണ്ട് അദ്ദേഹം ഗോവിന്ദൻകുട്ടിയോട് പറഞ്ഞു.

പാലമുണ്ടാരുന്നേൽ ഈ പിഞ്ചുജീവൻ രക്ഷപ്പെട്ടേനേ. കൊല്ലത്തിക്ക് രണ്ടു കൈയും നിറയെ പിള്ളേരുള്ളതുകൊണ്ട് മനസ്താപപ്പെടാനില്ലെങ്കിലും, നമ്മുടെ നാടിനു മോശമല്ല്യോ ഇങ്ങിനെ സംഭവിക്കുന്നത്.

ഗോവിന്ദൻകുട്ടി ചോദിച്ചു.

പാലം മാത്രമുണ്ടായാൽ മതിയോ? അപ്പോൾ നാട്ടുവഴി വേണ്ടേ?

എന്നാൽ നാട്ടുവഴീം ഉണ്ടാക്കണം.

അങ്ങനെയാണ് ഞങ്ങളുടെ നാട്ടിലെ സൗകര്യമുള്ള ആകെക്കൂടി വിലയിരുത്തി ഗതാഗതവിപ്ലവത്തിന്റെ പാത വെട്ടിത്തുറക്കാൻ ഞങ്ങൾ ഐകകണ്ഠ്യേന തീരുമാനിച്ചത്.

ഒരു പാടൊന്നും വേണ്ട.

അമ്പലപ്പറമ്പിൽ നിന്നു നേരെ തെക്കോട്ടൊരു വഴി, വടക്കോട്ടൊരു വഴി, പടിഞ്ഞാറോട്ടൊരു വഴി. വഴികളുള്ള തോടിനെല്ലാം കലുങ്ക്. കിഴക്കോട്ട് ഞങ്ങളുടെ പ്രധാന വീഥിയുള്ളതുകൊണ്ട്, ഈ മൂന്നു വഴികളും കൂടി വെട്ടിയാൽ നാടിനെ ശരിക്കും നാലു സമഭാഗങ്ങളായി തിരിക്കാം. നാടിന്റെ ഏതു മൂലയിലുള്ളവർക്കും അഞ്ചാറു പറമ്പു നടന്നാൽ അടുത്തുള്ള വഴിയിലെത്താം.

വഴിവെട്ടാഘോഷം നല്ല മുഹൂർത്തം നോക്കി, പണ്ട് പൊതുമുതലായി കരയോഗത്തിനു വാങ്ങിച്ച് പിന്നീടുപയോഗിക്കാതിരുന്ന തൂമ്പാകൊണ്ട് ഒരു കോരു മണ്ണ് മാററി കൃഷ്ണക്കുറുപ്പ് ഉദ്ഘാടനം ചെയ്തു. ശ്രമദാനം എന്ന മഹത്തായ ആശയപ്രകാരം നാട്ടിലെ എഴുനേററു നടക്കാൻ ശേഷിയുള്ള ആൺപെൺ വർഗ്ഗമെല്ലാം നാടിന്റെ മുഖച്ഛായ മാററുന്ന ഈ മഹദ് കർമ്മത്തിൽ പങ്കുകൊള്ളാൻ ആഹ്വാനം ചെയ്തതനുസരിച്ച് അമ്പലപ്പറമ്പിൽ കൂടിയിരുന്നു.

ആഹ്വാനത്തെക്കാളും, പക്ഷേ, നാട്ടുകാരെ ശ്രമദാനത്തിനാകർഷിച്ചത്, കൊല്ലൻ കുഞ്ഞപ്പന്റെ കൊച്ചിന്റെ മരണത്തിൽ തങ്ങൾക്കോരോരുത്തർക്കും കൈയുണ്ടെന്ന കുററബോധമായിരുന്നു.

നാടുമുഴുവൻ കുററബോധം മറയ്ക്കാൻ ആവരണം തേടി.

നാട്ടിലെ പ്രധാന ബുദ്ധിജീവിയും, ചിന്തകനുമായ വർക്കിസ്സാറിന്റെ ഒരു ലഘുപ്രസംഗത്തിനു ശേഷം ഭഗവാൻ ശ്രീ അയ്യപ്പന്റെ നടയിൽ തേങ്ങയടിച്ചിട്ടാണ് കൃഷ്ണക്കുറുപ്പ് തൂമ്പായിൽ തൊട്ടത്.

പക്ഷേ, മുഹൂർത്തത്തിന്റെ തകരാറോ, കഷ്ടകാലമോ, എന്തായാലും പരിപാടിക്ക് തുടക്കത്തിൽത്തന്നെ വിഘ്നം നേരിട്ടു.

വടക്കോട്ടുള്ള വഴി വെട്ടിത്തുടങ്ങാനായി കാര്യസ്ഥൻ മാത്തുപിള്ള കയറുപിടിച്ചപ്പോൾ, അമ്പലപ്പറമ്പിന്റെ തൊട്ടു വടക്കേ പുരയിടത്തിന്റെ ഉടമസ്ഥനായ കേശവക്കണിയാൻ എല്ലാവരും കേൾക്കെ ഉറക്കെ ചോദിച്ചു.

ഇതെന്താ മാത്തുപിള്ളേ, ഈ കാട്ടുന്നത്? വഴിവെട്ടുന്നത് അഞ്ചെട്ടുകൊല്ലം പ്രായമുള്ള തെങ്ങു വെട്ടിക്കളഞ്ഞിട്ടാണോ?

മാത്തുപിള്ള നാട്ടുകാരെ നോക്കി തന്റെ നിസ്സഹായത പ്രകടിപ്പിച്ചു.

റോഡുവെട്ടുമ്പം വഴിലുള്ള മരങ്ങളും, ചെടികളും ഒക്കെ വെട്ടിമാററും. അങ്ങനാ നിയമം!

അതെന്നാ നിയമമാ? ഇത്രേം നാളായിട്ട് ആൾക്കാര് വഴിനടന്നോണ്ടിരുന്നതാ ഇതിലേ. ആർക്കും തെങ്ങുനിന്നതുകൊണ്ട് ഒരു അലോക്യം വന്നില്ല. വന്നോ?

പക്ഷേ, ഇതു വഴിയാ. നാട്ടുവഴി. നാട്ടുവഴിയുടെ നടുക്ക് തെങ്ങും, മരോം നിന്നാലു് അതു നാട്ടുവഴിയാകുമോ?

എന്നാലേ, അങ്ങനൊള്ള വഴി എനിക്ക വേണ്ട. അതു കുറച്ചുള്ളതു മതി. കാഫലമുള്ള മരങ്ങള് വെട്ടിക്കളഞ്ഞോച്ച്, അങ്ങനൊള്ള വഴി എനിക്ക വേണ്ട.

എന്നു പറഞ്ഞാൽ പററുമോ?

പിന്നല്ലാതെ.

സഖാവ് ഗോവിന്ദൻകുട്ടി ഇടപ്പെട്ടു.

എന്റെ കണിയാരേ! കണിയാരിങ്ങനെ വാശിപിടിക്കരുത്. നാട്ടിന്റെ ഒരു പൊതു ആവശ്യത്തിനുവേണ്ടി ത്യാഗം ചെയ്യേണ്ടത് ദേശസ്നേഹികളുടെ കടമയാണ്. നാടിന്റെ നന്മ എന്ന ബൃഹത്തായ ലക്ഷ്യത്തിനുമുന്നിൽ ഒരു തെങ്ങോ മാവോ അല്ല, വ്യക്തികൾപോലും അപ്രധാനമാണ്. അതു് കണിയാൻ മനസ്സിലാക്കണം.

കേശവക്കണിയാൻ എല്ലാവരെയും മാറിമാറി നോക്കി.

കാരി അഹമ്മദ് കോടാലിയുടെ മുനയിൽ വിരലുകളോടിച്ച് മൂർച്ചനോക്കുന്നു. അവിരാക്കുഞ്ഞും, ഞൊണ്ടിമാധവനും വെട്ടുകത്തിയും അരിവാളും മുറുകെപ്പിടിച്ചിരിക്കുന്നു. സാത്വികനായ കൃഷ്ണക്കുറുപ്പിന്റെ മുഖത്തുപോലും സഹതാപത്തിന്റെ നിഴൽ കാണാനില്ല.

കേശവക്കണിയാൻ ആൾക്കൂട്ടത്തെ ആകെക്കൂടി അവലോകനം ചെയ്ത്, തലകുലുക്കി.

ഞാൻ സമ്മതിക്കുകയില്ല.

രംഗം ഇതുപോലെ അഹിംസാത്മകമായി നീങ്ങിയിരുന്നെങ്കിൽ എന്താകുമായിരുന്നു സ്ഥിതി എന്ന് ഇന്നും ഞങ്ങൾ അമ്പലപ്പറമ്പിലെ ചർച്ചകളിൽ ഓർക്കാറുണ്ട്. ചിലപ്പോൾ നല്ല ബുദ്ധിതോന്നി കണിയാൻ ദേശസ്നേഹം കാട്ടിയിരുന്നേനേ. കണിയാന്റെ പിൻതലമുറയുടെ ആദർശപൂർണ്ണമായ ജീവിതത്തിന് മാതൃകയായി സ്വയം അദ്ദേഹം മുന്നോട്ടു വന്നേനേ, പിന്നീട് പശ്ചാത്തപിച്ചാലും ആ നിമിഷത്തിൽ അദ്ദേഹം ത്യാഗം ചെയ്യേനേ.

അത്തരമൊരു ശുഭപര്യവസാനത്തിന്റെ തുടക്കമെന്നോണം, കൃഷ്ണക്കുറുപ്പ് പറയുകയും ചെയ്തു.

ഈ കാണുന്ന ഭൂമിയും, അതിലെ സ്ഥാവരജംഗമസ്വത്തുക്കളും, സത്യത്തിൽ ആരുടെയാണ്? ദൈവം നമ്മളെ ഏല്പിച്ചിരിക്കുന്നു. നമ്മുടെ ജീവിതകാലം നമ്മളത് എല്ലാവരുടെയും നന്മയ്ക്കായി സൂക്ഷിക്കണം, നമ്മുടെ കടമ അത്രമാത്രമാണ്. ധനവാന്മാർ വെറും വിശ്വസ്തരായ കാവൽക്കാരാണെന്നു കേട്ടിട്ടില്ലേ?

ഈ സമയത്ത് ആൾക്കൂട്ടത്തിൽനിന്ന് ഏതോ പയ്യൻ ഒരു കല്ലെടുത്ത് വിവാദവിഷയമായ തെങ്ങിന്റെ മുകളിലേക്കെറിഞ്ഞു, കല്ലുകൊണ്ടെറിഞ്ഞാൽ തെങ്ങു പോയിട്ട്, തേങ്ങ പോലും വീഴുകില്ലെന്നറിയാം. പക്ഷേ, കേശവക്കണിയാൻ, അയ്യോ എന്റെ തെങ്ങ് എന്നു വിളിച്ചുകൊണ്ട് ഒരു ചാട്ടം. കൃഷ്ണക്കുറുപ്പിന്റെ ചിന്തകൾ വായുവിൽ തെറിച്ച് അപ്രത്യക്ഷമായി. തെങ്ങിൽ കെട്ടിപ്പിടിച്ച് കണിയാൻ ഉച്ചത്തിൽ കൂകി.

തെങ്ങുവെട്ടാൻ ഞാൻ സമ്മതിക്കുകയില്ല.

ആരോ ഇതിനിടയിൽ മണ്ണുവാരി ആകാശത്തിലേക്കെറിഞ്ഞു.

അവനെ പിടിച്ചു മാററ്.

കണിയാനെ തെങ്ങിൽ പിടിച്ചു കെട്ടണേ!

കോടാലിയും, മമ്മട്ടിയും, അരിവാളുമായി ജനങ്ങൾ ആർത്തു വിളിച്ചു.

ആൾക്കൂട്ടത്തിൽ നിന്നും മുദ്രാവാക്യം ഉയർന്നു.

ജനദ്രോഹികളെ ഒററപ്പെടുത്തുക.

നമ്മുടെ വഴി നമ്മളുവെട്ടും.

കേശവക്കണിയാൻ കണ്ണടച്ചു തുറന്നു.

ആൾക്കൂട്ടത്തിലെ മുഖങ്ങൾക്ക് ആകൃതിയില്ല. ആരെയും തിരിച്ചറിയാൻ കഴിയുന്നില്ല. അടുത്തടുത്തു വരുന്ന വികൃതരൂപങ്ങൾക്ക് പൈശാചികത്വം.

ആരോ പിന്നിൽ നിന്നും പിടിച്ചതായറിയാം. അനേകം വിരലുകൾ ശരീരത്തിലമരുന്നു. കാലുകൾ നിലത്തുനിന്നും പൊങ്ങി. ആർത്തിരമ്പുന്ന ആക്രോശത്തിന്റെ അലകൾ ചെവിയടച്ചു.

കാരി അഹമ്മദ് കോടാലിയോങ്ങി തെങ്ങിന്റെ മുട്ടിൽ ആഞ്ഞുവെട്ടി.

പെട്ടെന്ന് ആൾക്കാരുടെ മുന്നിലേക്ക വലിയ ഒരു അരിവാളും കുലുക്കി കേശവക്കണിയാന്റെ കെട്ടിയോൾ ചാടിവന്നു. അവർ അരിവാൾ അഹമ്മദിന്റെ നേരേ ഉയർത്തി.

നിന്നെ ഞാൻ കൊല്ലും.

അഹമ്മദ് നാട്ടിലെ പ്രധാനപോക്കിരിയും റൗഡിയുമായിരുന്നെങ്കിലും ഇപ്പോൾ അദ്ദേഹത്തിന്റെ കോടാലി നിശ്ചലമായി.

അവർ ഭ്രാന്തിയെപ്പോലെ വിറച്ചുതുള്ളുന്നുണ്ടായിരുന്നു. അരിവാള് നാലുവശവും വീശി ആൾക്കൂട്ടത്തിന്റെ നേരെ ആഞ്ഞു തുപ്പി അവർ പറഞ്ഞു.

ഞാനെല്ലാത്തിനേം കൊല്ലും. എന്റെ തെങ്ങു വെട്ടാൻ വരുന്ന എല്ലാത്തിനേം വെട്ടും.

അവർ ആവേശത്തോടെ അരിവാളുയർത്തിവീശി. അഹമ്മദ് ചാടി മാറിക്കളഞ്ഞു. അവരെ പിടിക്കാൻ പിന്നിലൂടെ ശ്രമം നടത്തിയ അവിരാക്കുഞ്ഞിന് അവസാനനിമിഷത്തിൽ വെട്ടിമാറേണ്ടി വന്നു.

അവർ ആൾക്കൂട്ടത്തിലേക്ക് ഓടിവന്നു

പ്പോഴും ജനം ചിന്നിച്ചിതറി. അമ്പലപ്പറമ്പിന്റെ അതിരിലെത്തിയപ്പോഴേക്കും അവർ ബോധംകെട്ടുവീണു.

അന്നൊന്നും നടന്നില്ല.

അസുഖകരങ്ങളായ പ്രശ്നങ്ങൾക്ക് സരളമായ പരിഹാരം അതേക്കുറിച്ച് ഓർക്കാതിരിക്കുകയാണല്ലോ. അതുകൊണ്ട് ഞങ്ങൾ വഴിവെട്ടുകാര്യം തൽക്കാലത്തേക്ക് മറന്നു.

പക്ഷേ കൃഷ്ണക്കുറുപ്പിന് കേശവക്കണിയാന്റെ ദൈന്യരൂപവും, കണിയാട്ടിയുടെ രൗദ്രരൂപവും മറക്കാൻസാധിച്ചില്ല.

രാത്രികാലങ്ങളിൽ അവ അദ്ദേഹത്തെ അലട്ടി.

അദ്ദേഹം ഞങ്ങളുടെ ദൈവമായ അയ്യപ്പനെ ശരണം പ്രാപിച്ചു.

എന്റെ അയ്യപ്പാ! ഇക്കണക്കിനു മുന്നോട്ടുപോയാൽ നാടെങ്ങനെ നന്നാകും?

അയ്യപ്പൻ ശ്രീകോവിലിൽ നിന്നും ഇറങ്ങാതെ കുറുപ്പിനെ നോക്കി.

കുറുപ്പ് എന്തേ, കേശവക്കണിയാനെ ഉപദേശിച്ചു മനസ്സിലാക്കാത്തത്?

ഉപദേശിച്ചാൽ തലയിൽ കയറുമോ, അയാളുടെ?

അതോ, ഉപദേശിക്കാനെന്നുമില്ലായിരുന്നോ?

അതെന്താ, അയ്യപ്പൻ അങ്ങനെ ചോദിക്കുന്നത്?

അയ്യപ്പൻ വിദൂരതയിലേക്കു നോക്കി പറഞ്ഞു.

ആൾക്കൂട്ടത്തിനാകെ ഒന്നേയുള്ളു വികാരം. ലഹരി. ആ ലഹരിക്കു മരുന്നില്ല.

കൃഷ്ണക്കുറുപ്പ് ഒന്നും മനസ്സിലാകാത്തതുകൊണ്ട് അയ്യപ്പനെ തൊഴുതു മെല്ലെ തിരിഞ്ഞുനടന്നു.









ചെമ്മനം ചാക്കോ

വിക്രമൻ മന്ത്രിയായ്, കൗശലരാഷ്ട്രീയ-
ചക്രത്തിരിപ്പിലങ്ങോർ മുഖ്യമന്ത്രിയായ്!
എട്ടല്ല പത്തല്ല പന്ത്രണ്ടു പാർട്ടിക-
ളൊട്ടിച്ചുവച്ചും കയറിട്ടുകെട്ടിയും
ആടിയിളകിക്കടുകടെയൊച്ചവ-
ച്ചോട്ടം ഭരണകൂടം നയിച്ചീടവേ
വന്നൊരു വൈകിട്ടുളിയനും പെണ്ണും
കുന്നുകൂടും വിഷാദപ്രതീകങ്ങളായ്!
"ആറുമാസംകൂടിമാത്ര—ദമൊത്താലുള്ളി-
ലാധികയറുന്നു— റിട്ടയർ ചെയ്യുവാൻ.
തെക്കുംവടക്കും നടക്കുവതെന്നോ പിന്നെ
മുഖ്യനായ് സ്വന്തമളിയൻ ഭരിക്കവേ?
വീട്ടുതീർന്നില്ല, തീർന്നില്ലാ പരുന്തിന്റെ
കേടു നാലഞ്ചാറുകുട്ടികളുള്ളതും..."
അല്ലാ, കരയുന്നു പെണ്ണും, നെടുവീർപ്പി-
ലുള്ളംദഹിപ്പിച്ചു നിൽക്കുന്നളിയനും!

രണ്ട്

വിക്രമൻചൊല്ലി:— "ഞാൻ നോക്കട്ടെ, വല്ലതു-
മൊപ്പിച്ചെടുക്കാം, കരയാതിരിക്കണം.
ഉണ്ടായിടുംവഴി; രത്നാകര, നിന-
ക്കുണ്ടോ മനസ്സിലിരിക്കുന്നു വല്ലതും?"
"നൽകി ക്രിസ്ത്യാനിക്കു കോർപ്പൊറേഷൻ, നാട്ടിൽ
നാടാർ ജനങ്ങൾക്കു മേൽഗതിവേണ്ടയോ?"
രത്നാകരൻ തുടർന്നോതി:— "നാടാർ ജന-
ശക്തിവോട്ടാക്കാമവർക്കും കൊടുക്കുകിൽ.
സ്പെഷ്യലോഫീസറായ്..." മുഖ്യൻ ചിരിച്ചുര:—
"ച്ചുസ്സലാ, യസ്സലായ്പ്രൊപ്പോസൽ മച്ചുനാ!
ചൂടായി നില്പാണവർ, തണുപ്പിക്കുവാൻ
നാടാർ മഹാജനകോർപ്പൊറേഷൻ മതി."

മൂന്ന്

മുഖ്യൻ പ്രസംഗിച്ചു യൂണിവേഴ്സിററിയിൽ
ഉദ്ഗ്രന്ഥ പ്രകാശനവേളയിൽ:—
"എന്നുമവശർക്കുവേണ്ടിനിൽക്കുന്നതാ-
ണെന്റെ സർക്കാ,രതാണിർഗ്ഗേദതത്വവും.
പാടെത്ര വന്നാലുമുണ്ടാക്കിടും ഞങ്ങൾ
നാടാർ മഹാജനകോർപ്പൊറേഷൻ ജവം."
പത്രറിപ്പോർട്ടുകൾ വായിച്ചൊരാഴ്ചപോ,-
യെത്തുന്നു മറെറാരുവാർത്ത പത്രങ്ങളിൽ:
"നാടാർ മഹാജന കോർപ്പൊറേഷനുമേ
നാനാവശംനോക്കി റിപ്പോർട്ടു നൽകുവാൻ
രത്നാകരൻ സ്പെഷ്യലോഫീസറായ് വരാ-
നെത്രയും സാദ്ധ്യതകാണുന്നു ഞങ്ങളും"
പെണ്ണുങ്ങൾതൻ കണ്ണീരണങ്ങി, പകലുമേ
പൊന്നിൻകിനാവുകൾ കണ്ടു സുഖപ്രദം!
നാനാതലങ്ങളിൽനിന്നഭിനന്ദനം
മാനാതിരേകം നുകർന്നു രത്നാകരൻ!

നാല്

എല്ലാം പൊളിയുമോ? ശങ്കനൽകും വാർത്ത-
യല്ലോ നിരത്തുന്നു പത്രങ്ങളൊക്കെയും
'സാധാരണയിൽക്കവിഞ്ഞു നടുഗ്രമാം
സാമ്പത്തിക പ്രതിസന്ധിയിലാകയാൽ
സംസ്ഥാനസർക്കാർ വരുത്തണം വൈകാതെ
സാദ്ധ്യമാമെല്ലാച്ചെലവു ചുരുക്കലും.'
ശക്തമാം കേന്ദ്രനിർദ്ദേശം യഥാവിധി
മുഖ്യമന്ത്രിക്കു ലഭിച്ചിരിക്കുന്നപോൽ!
ചൂടായവെള്ളം തിരിച്ചു വാങ്ങീടുന്നു;
നാടാർജന കോർപ്പൊറേഷന്റെ ദുർവിധി!
പെണ്ണും കരഞ്ഞുകൊണ്ടെത്തി, രത്നാകരൻ
തങ്ങി മടങ്ങാതെ മന്ത്രിതന്നന്തികം.
കൗശലത്തിന്നിട വയ്പിലെന്തെങ്കിലും
കൈമിച്ചമുണ്ടോ? തിരക്കിനാൻ വിക്രമൻ;
മന്ത്രിക്കുഭ്രഷണം നീതിവിഴുങ്ങുന്ന
തന്ത്രങ്ങളാണെന്നറിയുന്ന വല്ലഭൻ!

അഞ്ച്

സ്വന്തം നിയോജകമണ്ഡലം തന്നിലെ
ചന്തയുദ്ഘാടനം ചെയ്യുന്നവേളയിൽ
വിക്രമൻ നെഞ്ഞത്തടിച്ചുരച്ചു കേന്ദ്ര-
ഭക്തി തുടിക്കും മധുരിച്ച വാണിയിൽ:—
"കൂണുപോലൊന്നിനൊന്നെന്നും മുളയ്ക്കുന്ന
കോർപ്പൊറേഷൻ കാന്തകാന്തിന്നത്രയും
നാടിൻ ധനശേഷി ശോഷിച്ചു മേൽഗതി
ചോടററു നിൽക്കുന്നു; നാനാനിയന്ത്രണം
സംസ്ഥാനസർക്കാരെടുക്കും; ജനങ്ങളെ
ബദ്ധപ്പെടുത്തുന്ന ബോർഡും നിറുത്തിടും.
അമ്പതെണ്ണത്താളമു,ണ്ടവ മിക്കതു-
മമ്പേപ്പരാജയ,മാവർത്തനാത്മകം!
നീക്കീടുമെത്രയുംവേഗം നിലനിൽപ്പു
നീതീകരിക്കുവാനാകാത്തതൊക്കെയും.
കൂട്ടിയിണക്കുവാനാകുന്നതത്രയും
കൂട്ടിയിണക്കീടു,മെണ്ണം കുറച്ചിടും.
ഏതൊക്കെവേണ,മേതൊക്കെവേ, ണ്ടേതൊക്കെ
രീതിയുണ്ടാം വിധമൊന്നിച്ചുചേർത്തിടാം?
നിർണ്ണയം ചെയ്യാൻ നടപടി വൈകാതെ
തന്നെയെടുക്കും ഗവണ്മെന്റു നിശ്ചയം.
ആയതിന്നായൊരു കോർപ്പൊറേഷൻ തന്നെ-
യായാലുമില്ലില്ല നഷ്ടമെന്നോർക്കുവിൻ!
ചിന്തയിലേറുന്ന സന്തോഷമോടെയീ—
ചന്തയുദ്ഘാടനം ചെയ്യുന്നു ഞാനിതാ."

ആറ്

നർമ്മം പറയുന്നതല്ലാ, കഥയുടെ
കർമ്മകാണ്ഡത്തിൽ കടക്കുകയാണുനാം.
നിൽക്കാത്ത രാജ്യസംസ്നേഹത്തിനാലൊരു
സർക്കാർ നടപടിയുത്തരവായിപോൽ:
"നാനാതരം കോർപ്പൊറേഷൻ, ധനം കണ്ടു-
മാനം വിഴുങ്ങുന്ന ബോർഡുകളെന്നിവ
ഇമ്മട്ടു മുന്നോട്ടുപോവുകിൽ നാടിന്റെ
നന്മയ്ക്കു ദോഷ, മവയുടെ ചെയ്തികൾ
വിസ്തരിച്ചെല്ലാം പഠിച്ചുമേൽ വേണ്ടതു
നിശ്ചയിക്കാൻ, മാർഗ്ഗനിർണ്ണയം ചെയ്യുവാൻ
സർക്കാരൊരു സംവിധാനമുണ്ടാക്കുന്നു,
തൽക്കാലമായതിൻ സ്പെഷ്യലോഫീസറായ്
രത്നാകരനെ നിയമിച്ചിരിക്കുന്നു."
ശുദ്ധം ജനാധിപത്യത്തിൻ ജയം ജയം.

# മിത്തുകൾ എന്താണ്?

## പ്രൊഫ: കെ. എം. തരകൻ

**മനോവിജ്ഞാനീയത്തിലും സാഹിത്യത്തിലും കലയിലും മിത്തുകൾക്കുള്ള പ്രസക്തി പരിശോധിക്കുന്നതോടൊപ്പം വർത്തമാനകാലത്തിൽ അതിനു കൈവന്ന പ്രാധാന്യവും ലേഖകൻ ചർച്ചചെയ്യുന്നു.**

സാഹിത്യത്തോടുള്ള സമീപനത്തിലും ജീവിതവീക്ഷണത്തിലും ടി. എസ്. എലിയററും ജെയിംസ് ജോയിസും ഡി. എച്ച്. ലോറൻസും ഫ്രാൻസ് കാഫ്കായും ആൽബർ കാമുവും ജീൻപോൾ സാർത്രും തമ്മിൽ ഗണ്യമായ അന്തരങ്ങളുണ്ട്. എങ്കിലും ചില കാര്യങ്ങളിൽ ഇവർ യോജിക്കുന്നു. സാഹിത്യം 'മിത്താ'യിരിക്കണമെന്നാണ് ഇവരുടെ പക്ഷം. എലിയററിന്റെ ഫാമിലി റി യൂണിയൻ, ജെയിംസ് ജോയിസിന്റെ യൂലിസസ്, ഡി. എച്ച്. ലോറൻസിന്റെ അപ്പോ ക്യാലിപ്സ്, കാഫ്കായുടെ കാസിൽ, കാമുവിന്റെ പ്ലേഗ്, സാർത്രിന്റെ ഫ്ളൈസ് എന്നിവയെ മിത്തുകളെന്നും 'ലെജൻഡു'കളെന്നും 'മെററഫറു'കളെന്നും വിശേഷിപ്പിക്കും. മിത്ത് എന്നതു് ലെജൻഡ്, മെററഫർ എന്നിവയോടു വളരെ അടുത്തു നിൽക്കുന്നുവെന്നാണ് സൂചന. എങ്കിലും മിത്ത്, മിത്താണ്, ലെജൻഡോ, മെററഫറോ മാത്രമല്ല; ഇവ തമ്മിൽ നേർത്ത അന്തരങ്ങളുണ്ട്. സൂക്ഷ്മവിശകലനം വിശദമാക്കുന്നതു് മുകളിൽ പറഞ്ഞ സൃഷ്ടികൾ പോലും സാഹിത്യകൃതികളാണ്, മിത്തുകളല്ല എന്നാണ്. മിത്തുകളോടു് അടുക്കുവാൻ അവ ശ്രമിക്കുന്നുവെന്നുമാത്രം.

ആധുനിക നിരൂപകരിൽ ചിലരെങ്കിലും സാഹിത്യകൃതിയുടെ മഹത്വം നിർണ്ണയിക്കുന്നതു് അതു് എത്രമേൽ 'മിത്തായിത്തീർന്നിട്ടുണ്ട്' എന്നതിന്റെ അടിസ്ഥാനത്തിലാണ്. സിംബൽ, ഐറണി, പാരഡോക്സ്, മെററഫർ, എന്നിവയെല്ലാം 'മിത്തിന്റെ' ഭാവഭേദങ്ങളാണെന്ന് വാദിക്കുന്നവരുണ്ട്. സാഹിത്യം, ജീവിതാനുഭൂതികൾക്കു നൽകുന്ന സിംബൽ, അല്ലെങ്കിൽ ഇമേജ്, അല്ലെങ്കിൽ മെററഫർ ആണെന്നവാദം അത്ര ആധുനികമല്ല. തുടക്കം മുതല്ക്കേ സാഹിത്യം സിംബലും ഇമേജും മെററഫറും ആയിരുന്നുവെന്ന വാദിക്കുവാൻ സാധിക്കും. എന്നാൽ മിത്തിനെ സാഹിത്യത്തിന്റെ പ്രാഥമികരൂപം, അല്ലെങ്കിൽ പ്രാകൃതികരൂപം എന്നല്ലാതെ സാഹിത്യത്തിന്റെ ഉൽകൃഷ്ടരൂപമായി അധികമാരും കണക്കാക്കിയിരുന്നില്ല. സാഹിത്യത്തിന്റെ പ്രാഥമികരൂപമെന്നപോലെ അന്തിമരൂപവും മിത്തു തന്നെയാണെന്ന വാദത്തിന് കാഫ്കായുടെയും എലിയററിന്റെയും കാലം മുതൽ ആക്കം സിദ്ധിച്ചിട്ടുണ്ട്. നമ്മുടെ നിരൂപകരിൽ പലരും വേണ്ടത്ര വ്യക്തമായ ബോധ്യമില്ലാതെ ആധുനിക കവിതയും നോവലും മററും മിത്തുകളാണെന്ന് വാദിക്കുന്നുണ്ട്. മിത്ത് എന്തു്, എന്തിന് എന്ന അടിസ്ഥാനപരങ്ങളായ ചോദ്യങ്ങൾക്ക് അവരിൽ പലരും ഉത്തരം നൽകുന്നില്ല. പാശ്ചാത്യ സാഹിത്യരംഗത്തും വിജ്ഞാന മണ്ഡലത്തിലും ഇതേ സംബന്ധിച്ചു നടന്നിട്ടുള്ള ചർച്ചകൾ നമ്മിൽ പലർക്കും അജ്ഞാതമാണ്. എങ്കിലും തങ്ങൾക്കു പ്രിയങ്കരങ്ങളായ കൃതികൾ 'മിത്തു'കളാണെന്നും, അല്ലാത്തവ 'മിത്തുകള'ല്ലെന്നും നമ്മിൽ ചിലരെങ്കിലും ശഠിക്കാറുണ്ട്. 'മിത്ത്' എന്താണെന്നതിനെ സംബന്ധിച്ചു ഭിന്നങ്ങളായ നിരവധി വീക്ഷണങ്ങൾ നിലവിലുണ്ട്. ഇവയെ പരിശോധിക്കുന്നതോടൊപ്പം മറെറാരു പ്രശ്നത്തിനും നാമുത്തരം തേടണം. ആധുനിക കാലത്തു് 'മിത്തു'കളെക്കുറിച്ചുള്ള പഠനം ഇത്രമേൽ പ്രസക്തമായതെന്തുകൊണ്ടാണ്?

അടുത്തകാലത്തു് മലയാളത്തിൽ മിത്തുകളെ സംബന്ധിച്ചു നടന്നിട്ടുള്ള പഠനങ്ങളെ ആസ്പദമാക്കി രചിച്ച ഒരു ഗവേഷണ പ്രബന്ധം കാണുകയുണ്ടായി. അതിൽ മിത്തിനു പല അർത്ഥങ്ങളും നല്കിയിരിക്കുന്നു. മിത്ത് എന്നാൽ 'വഴുപ്പഴമ'യെന്നാണ് ഒരർത്ഥം. മറെറാരർത്ഥം 'പ്രാക്തന സത്യങ്ങൾ'. 'യുഗങ്ങളായി മനുഷ്യമനസ്സിൽക്കിടന്ന് സത്യംപോലെ ഘനീഭവിച്ച അനുഭൂതികളാണ് മിത്തുകൾ. ഈ അനുഭൂതികൾ മതപരമോ സാമൂഹ്യമോ ആവാം.' മനസ്സിലാവാത്തതെല്ലാം മിത്താണെന്ന ധാരണ ആരും ശരിവയ്ക്കുന്നില്ല. 'ആദിമ മനുഷ്യന്റെ വിസ്മയത്തിനും ആഹ്ലാദത്തിനും നൽകിയ വാങ്മയമാണോ 'വഴുപ്പഴമ'? അങ്ങനെ ഒരു കൂട്ടർ അർത്ഥം നിർദ്ദേശിക്കുന്നു. 'പ്രാകൃതമനുഷ്യൻ പ്രകൃതിയിലെ പ്രതിഭാസങ്ങൾക്കു നൽകിയ കഥാത്മകങ്ങളായ നിർവ്വചനമാണ്' മിത്തുകളെന്ന് മററു ചിലർ അഭിപ്രായപ്പെടുന്നു. 'എവിടെയെവിടെ മനുഷ്യ വിജ്ഞാനത്തിൽ വിടവുണ്ടാകുന്നുവോ ആ വിടവു നികത്താൻ ശബ്ദങ്ങളിലൂടെയും പ്രതീകങ്ങളിലൂടെയും നടക്കുന്ന സൃഷ്ടികളാണ്' മിത്തുകളെന്നും വാദമുണ്ട്. 'മനസ്സ് എവിടെവരെ പൊന്നുന്നുവോ അവിടെവരെ മനുഷ്യനെ എത്തിക്കുന്നു; മിത്തുകൾ.' ഈ അഭിപ്രായങ്ങളെല്ലാം മിത്തുകളെ മനസ്സിലാക്കാൻ നമ്മെ സഹായിക്കുന്നു.

നിഘണ്ടുക്കളിലും റഫറൻസ് ഗ്രന്ഥങ്ങളിലും മിത്ത് എന്തെന്ന് വിവരിച്ചിട്ടുണ്ട്. ഇംഗ്ലീഷിൽ മിത്ത് എന്നതു് പരമ്പരാഗതമായ ആഖ്യാനമാണ്. അതിൽ അതിമാനുഷരോ, സങ്കല്പകഥാപാത്രങ്ങളോ ഉണ്ടാവും. പൊതുവേ പറഞ്ഞാൽ അതു ജനമധ്യത്തിൽ പ്രചാരത്തിലിരിക്കുന്ന ഏതെങ്കിലും ആശയത്തിനോ സാമൂഹ്യ പ്രതിഭാസത്തിനോ പ്രകൃതിയിൽ നടക്കുന്ന കാര്യങ്ങൾക്കോ രൂപം നൽകുന്നു. റഫറൻസ് ഗ്രന്ഥങ്ങളിൽ ചിലതു് 'മിത്ത്' എന്നതിനെ കുറേക്കൂടി വിശദമായി വിവരിക്കുന്നു. ഏതു സമൂഹത്തിനുമുണ്ട് സ്വന്തമായ ഒരു മിത്തോളജി. പൂർവ്വികരിൽനിന്നും തലമുറകളിലൂടെ കൈമാറി, അതു വർത്തമാനകാലത്തിനും സിദ്ധിച്ചിരിക്കുന്നു. എവിടെനിന്നുമാണ് മിത്തോളജി ആരംഭിച്ചതു്? ഇതു് ആരുടേതാണ്? ഒരു പ്രത്യേക സമൂഹത്തിന്റേതാണോ? ഒരുപക്ഷേ ഈ സമൂഹം ഏതെങ്കിലും പൂർവ്വസമൂഹത്തിൽ നിന്നും ഇതു് കടംകൊണ്ടതാവാം. സമൂഹത്തിനോ, വർഗ്ഗത്തിനോ, രാഷ്ട്രത്തിനോ പൊതുവായ മിത്തോളജിയുണ്ടാവാം. മിത്തുകൾ ആഖ്യാനങ്ങളാണ്. ഇവയുടെ ഉറവിടങ്ങൾ എന്തെല്ലാമാണ്? ഉദ്ദേശ്യങ്ങൾ ഏതെല്ലാം? എന്തിനെയോ വിശദീകരിക്കുവാനുള്ള ശ്രമമാണ് മിത്ത് നടത്തുന്നതു്. മനുഷ്യനു പൊതുവായി താല്പര്യമുള്ള ചില വിഷയങ്ങൾ. ലോകം എങ്ങനെ ഉണ്ടായി? മനുഷ്യനെങ്ങനെ ഉദ്ഭവിച്ചു? എപ്പോഴാണ് മനുഷ്യർ സ്ത്രീ പുരുഷന്മാരായി തിരിഞ്ഞതു്? സ്ത്രീപുരുഷബന്ധമെങ്ങനെയുള്ളതാണ്? സമൂഹമെന്താണ്? കുടുംബമെന്താണ്? കുടുംബങ്ങളിലെയും സമൂഹങ്ങളിലെയും മാനുഷികബന്ധങ്ങളുടെ സ്വഭാവമെന്താണ്? മനുഷ്യജീവിതത്തിലെ മുഖ്യഘടകങ്ങളെന്തെല്ലാം? ജനനം, ജീവിതം, മരണം, മരണാനന്തരജീവിതം, പുനർജ്ജനി, ഇവയെക്കുറിച്ചുള്ള ധാരണകളെന്താണ്? സമൂഹത്തിനോ, വംശത്തിനോ കുടുംബത്തിനെന്നപോലെ ആദിമപിതാവ് കാണില്ലേ? എന്തെല്ലാമായിരുന്നു അദ്ദേഹത്തിന്റെ ഗുണങ്ങൾ? ഏതു സമൂഹത്തിലും രക്ഷകനുമുണ്ടാവാം, ഹന്താവുമുണ്ടാവാം. ആരാണു രക്ഷകൻ? ആരാണ് ഹന്താവ്? അവരെ എങ്ങനെ തിരിച്ചറിയാം. മനുഷ്യനു ജീവിതമുള്ളതുപോലെ പ്രകൃതിക്കുമുണ്ടു ജീവിതം. നക്ഷത്രങ്ങൾ. സൂര്യമണ്ഡലം. വിവിധ ഗ്രഹങ്ങൾ. ഉദയം. അസ്തമയം. മാറിമാറിവരുന്ന ഋതുക്കൾ. മാനവീയസംസ്കാരത്തിന്റെ വിവിധദശകളില്ലേ? എപ്പോഴാണ് മനുഷ്യൻ കൃഷിചെയ്യാനാരംഭിച്ചതു്? ആയുധങ്ങൾ മനുഷ്യൻ എപ്പോൾ കണ്ടുപിടിച്ചു? മതങ്ങൾ എപ്പോഴുണ്ടായി? കലകൾ എങ്ങനെ മനുഷ്യൻ സൃഷ്ടിച്ചു?

മിത്തുകളെന്തെന്ന് മനസ്സിലാക്കണമെങ്കിൽ നമുക്ക് മനുഷ്യന്റെ ചരിത്രാതീതകാലത്തേക്കു പോകണം, മനുഷ്യനെന്ന സത്തയുടെ ആഴങ്ങളിലേക്കു മുങ്ങിയിറങ്ങുകയും വേണം. മിത്തുകൾ, ഏതു സംസ്കാരത്തിന്റെയുമാണെങ്കിലും, കഥാപാത്രങ്ങളെ ഉൾക്കൊള്ളുന്നു. അവ കഥകളാണ്; കഥകളെന്ന നിലയിൽ അവയിൽ ക്രിയ നടക്കുന്നു; കഥാപാത്രങ്ങളുണ്ടുതാനും. മിത്തുകളിലെ കഥാപാത്രങ്ങൾ പ്രകൃതിയിലെ പ്രതിഭാസങ്ങളെയോ, മനുഷ്യന്റെ മൗലിക ചോദനകളെയോ പ്രതിനിധാനം ചെയ്യുന്നവരാകാം; പ്രത്യക്ഷത്തിൽ അവർ ഈശ്വരന്മാരോ ദേവതകളോ ആവാം, പക്ഷേ, എത്രമേൽ അതിമാനുഷരാവുമ്പോഴും മാനുഷിക ഭാവങ്ങളെത്തന്നെയാവാം അവർ പ്രതിനിധാനം ചെയ്യുന്നതു്. മനുഷ്യന്റെ ഏതെങ്കിലും സ്വഭാവവിശേഷം, ഈ കഥാപാത്രങ്ങളിൽ പെരുപ്പിച്ചിരിക്കുന്നതായി കാണാം. മിത്തിനു മലയാളത്തിൽ പുരാണം, പുരാവൃത്തം, പുരാണകഥ, ഇതിഹാസം, പുരാവൃത്താഖ്യാനം, ഐതിഹ്യം ഗൂഢാർത്ഥകഥ, കെട്ടുകഥ എന്നിങ്ങനെ അർത്ഥങ്ങൾ നൽകിയിരിക്കുന്നു. ഇതിഹാസം എന്നാൽ നടന്നകഥയെന്ന അർത്ഥമുള്ള. (ഇങ്ങനെ സംഭവിച്ചു എന്നു്). പുരാണം എന്നാൽ വ്യാപകമായ അർത്ഥത്തിൽ പണ്ടു് നടന്നതു് എന്നു നാം മനസ്സിലാക്കുന്നു; അതു തന്നെ പുരാവൃത്തം. പക്ഷേ, മിത്ത് കെട്ടുകഥയാണെന്ന് പറഞ്ഞാൽ അർത്ഥശങ്കയ്ക്കിടവരും. കെട്ടുകഥതന്നെയാവാം മിത്ത്. പക്ഷേ കെട്ടുകഥയേക്കാൾ ലോകസഹജവും സംഭാവ്യവും ഗഹനവുമാണ് മിത്ത്. 'ഫേബിളും' 'മിത്തും' തമ്മിൽ നേർത്ത അന്തരമുണ്ട്. പലപ്പോഴും ഫേബിൾ ഏതെങ്കിലും ഗുണപാഠം നൽകുന്ന കെട്ടുകഥയാവും; ചിലപ്പോൾ അതു വിനോദം മാത്രമേ നൽകിയുള്ളു വെന്നുംവരും. 'മിത്ത്' ഫേബിളിൽനിന്നും വ്യത്യസ്തമാണ്. കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ ഐതിഹ്യമാലയിൽ കൊടുത്തിരിക്കുന്ന വിധത്തിലുള്ള കഥകൾ 'ഐതിഹ്യങ്ങൾ' മാത്രമാണ്; അവയ്ക്കു 'മിത്തിന്റെ' സാർവ്വലൗകികതയോ ഗഹനതയോ ലഭിച്ചിട്ടില്ല. 'മിത്ത്' കേവലം കെട്ടുകഥയല്ല, ഐതിഹ്യവുമല്ല. മിത്തിന് ഗൂഢാർത്ഥമുണ്ട്. അതുകൊണ്ട് ഗൂഢാർത്ഥകഥ മിത്ത് ആകുന്നില്ല. പൊതുവേ ആലിഗറിക്കാണ് നാം ഗൂഢാർത്ഥകഥയെന്നു പറയുന്നതു്. ജോൺ ബനിയൻ എഴുതിയ 'എ പിൽഗ്രിംസ് പ്രോഗ്രസ്' ഗൂഢാർത്ഥകഥയാണ്, മിത്തല്ല. മിത്തിന് ഫേബിൾ, ലജൻഡ്, ആലിഗറി എന്നിവയുമായി അടുത്ത ബന്ധമുണ്ട്. എങ്കിലും അതു മററു രൂപങ്ങളിൽനിന്നും വ്യത്യസ്തമാണ്.



കെ. കെ. റുത്ത്വെൻ 'മിത്ത്' എന്ന ലഘുഗ്രന്ഥത്തിൽ മിത്തിന്റെ ബഹുമുഖങ്ങളായ അർത്ഥതലങ്ങളെ പരിശോധിക്കുന്നു. മിത്തിനെ സംബന്ധിച്ച ആധികാരികമായ പഠനം ഈ ലഘുഗ്രന്ഥം നമുക്കു നൽകുന്നു. മിത്തിനെ സംബന്ധിച്ച വ്യത്യസ്തങ്ങളായ ഏഴു പഠനങ്ങൾ റുത്ത്വെൻ നമ്മുടെ മുമ്പിൽ സമർപ്പിക്കുന്നു. ഒന്നാമത്തതു് യുഹിമെറിസം. ബി.സി. നാലാംശതകത്തിൽ ജീവിച്ചിരുന്ന യുഹിമെറസ് വാദിച്ചു, യവനദേവന്മാരും റോമൻ ദേവന്മാരുമെല്ലാം, കാല്പനിക പരിവർത്തനം നേടിയ ചരിത്രപുരുഷന്മാർ തന്നെയാണെന്ന്. യവനരും റോമക്കാരും ആരാധിച്ചിരുന്ന ദേവന്മാരും ദേവികളും ചരിത്രത്തിലെ വ്യക്തികളായിരുന്നു. സമൂഹത്തിൽ ചില പുരുഷന്മാരും ചില സ്ത്രീകളും അവർ തമ്മിലുള്ള ബന്ധങ്ങളും സവിശേഷശ്രദ്ധ നേടിയെടുത്തിരുന്നിരിക്കണം: സമൂഹം അവരെ കേന്ദ്രങ്ങളാക്കി കഥകൾ നെയ്തെടുത്തു. വിശേഷിച്ചും അദ്ഭുതകഥകൾ. ഈ അദ്ഭുതകഥകൾ മനുഷ്യമനസ്സിൽ യാഥാർത്ഥ്യങ്ങളായി സ്ഥാനംനേടി. മുത്തച്ഛന്മാർ കുട്ടികളോടു പറഞ്ഞു; അവർ അമാനുഷരായിരുന്നു: അതികായരായിരുന്നു. ആരാധനാമനോഭാവം ശക്തമായിരിക്കുന്ന ബാലമനസ്സുകളിൽ അങ്ങനെയുള്ളവർ ദേവീദേവന്മാരായി ഉയർത്തപ്പെട്ടു.

യുഹിമെറസിന്റെ വാദത്തിൽ ചരിത്രത്തിന്റെ മറെറാരു രൂപമാണ് മിത്ത്. ചരിത്രത്തെ വാമൊഴിയായി സൂക്ഷിക്കുന്നതെങ്ങനെ? അങ്ങനെവരുമ്പോൾ ചരിത്രം 'പഴമ.' അല്ലെങ്കിൽ 'പഴങ്കരത്ത'മാവും. അതു കഥാത്മകമാവും. അതിലെ കഥാപാത്രങ്ങൾക്ക് ദിവ്യത്വം സിദ്ധിച്ചതുപോലെ തോന്നും. സംഭവങ്ങളിൽ പലതും അദ്ഭുതകരങ്ങളായിത്തീരും. 'ആക്ടിയോൺ' എന്ന ഒരു പുരാണ കഥാപാത്രമുണ്ട്. സ്വന്തം വേട്ടപ്പട്ടികൾ അയാളെ കടിച്ചുകീറിയെന്നാണ് കഥ. യഥാർത്ഥത്തിൽ നടന്നതു് കടംകൊണ്ടു് അയാൾ മുടിഞ്ഞുവെന്നതാവാം. നമ്മുടെ പുരാണത്തിലെ ബകൻ, പക്ഷിതന്നെ: അതിനെ കരുത്തനായ മനുഷ്യൻ അടിച്ചുകൊന്നു. അതാവും വാസ്തവം. ശ്രീകൃഷ്ണൻ ചരിത്രപുരുഷനായിരുന്നുവെന്ന് വാദിക്കുന്നവരുണ്ട്. ഒരു പക്ഷേ സുയോധനനും യുധിഷ്ഠിരനുമെല്ലാം ചരിത്രപുരുഷന്മാർ തന്നെയായിരുന്നിരിക്കണം. തലമുറകൾ കാൽപനികതയിൽ മുക്കി അവരെയെല്ലാം അദ്ഭുതപുരുഷന്മാരാക്കിയതാവാം.

യുഹിമെറസിന്റെ സിദ്ധാന്തത്തെ ഗൗരവപൂർവ്വം നാം സമീക്ഷിക്കണം. മിത്ത് ചരിത്രത്തെ കഥയാക്കുകയായിരുന്നു; ഇതിഹാസമാക്കുകയായിരുന്നു. സാഹിത്യകാരന് പഴയ മിത്തുകളെ പുനരാവിഷ്കരിക്കാമെന്ന് തീർച്ച. പഴയമിത്തുകൾക്കു പുതിയ വ്യാഖ്യാനങ്ങൾനൽകാം; തോമസ്മാൻ, 'ജോസഫ് ആൻഡ് ഹിസ് ബ്രദേഴ്സ്' എന്ന നോവലിൽ ചെയ്തവിധം. എന്നാൽ തോമസ്മാൻ ഉൾപ്പെടെയുള്ള ആധുനിക സാഹിത്യകാരന്മാർ പഴയ മിത്തുകളെ പുതുതാക്കുക മാത്രമല്ല ചെയ്തതു്, ചരിത്രസംഭവങ്ങൾക്കും വർത്തമാനകാലജീവിതത്തിലെസംഭവങ്ങൾക്കും ഐതിഹാസിക മാനം നൽകുവാൻ ശ്രമിച്ചു. സാഹിത്യകാരന്റെ ധർമ്മം 'മിത്തി'നെ കഥയോ കവിതയോ ആക്കുകയല്ല, ജീവിതത്തെ 'മിത്താ'ക്കുകയാണ് എന്ന ആശയത്തിന് ഇന്നു പ്രചാരം സിദ്ധിച്ചിരിക്കുന്നു. പക്ഷേ, ഇതു് അത്ര അയത്നമായ ധർമ്മമല്ല; കർമ്മവുമല്ല. മലയാളത്തിലെ വീരനായകന്മാരെ പുരാണപുരുഷന്മാരെപ്പോലെ ഉജ്ജ്വലപ്രഭാവന്മാരാക്കുവാൻ നമുക്കു സാധിച്ചിട്ടുണ്ടോ? മഹാഭാരതത്തിലെ കഥാപാത്രങ്ങളുടെ ഗാംഭീര്യം നമ്മുടെ വടക്കൻ പാട്ടുകളിലെയോ തെക്കൻ പാട്ടുകളിലെയോ വീരകഥാപാത്രങ്ങൾക്കു കിട്ടിയിട്ടില്ല. ആധുനിക മലയാള സാഹിത്യത്തിലെ ചില കഥാപാത്രങ്ങൾക്കെങ്കിലും ഐതിഹാസികമാനം സിദ്ധിച്ചിട്ടുണ്ട്. ചന്ത്രക്കാരൻ, സൂരിനമ്പൂതിരിപ്പാട്, ഉമ്മാച്ചു തുടങ്ങി പല പേരുകൾ പറയാനുണ്ടാവും. കേരളത്തിലെ നാടുവാഴികളാരുംതന്നെ 'പുരാണ പുരുഷന്മാരായി' ഉയർന്നില്ല. നമ്മുടെ ചരിത്ര പുരുഷന്മാർക്കും അങ്ങനെ വളരാൻ കഴിഞ്ഞിട്ടില്ല. ഒരുപക്ഷേ, നമ്മുടെ പുരാണ കഥാപാത്രങ്ങൾ നമ്മുടെ മനസ്സിനെ ഏതാണ്ട് സമ്പൂർണ്ണമായും കീഴടക്കിയതു കൊണ്ടാവണം, വളരെക്കാലത്തേക്ക് മററാക്കുംതന്നെ കരുത്തുററ ഐതിഹാസിക പുരുഷന്മാരായി വളരാൻ കഴിയാതെ പോയതു്.

പ്രപഞ്ചവിജ്ഞാനീയത്തെ മിത്തുകൾ കഥാരൂപത്തിൽ മനുഷ്യമനസ്സിൽ പ്രതിഷ്ഠിക്കുകയായിരുന്നെന്ന് വാദിക്കുന്നവരുമുണ്ട്. വൈവിധ്യമുള്ള നിരവധി കഥകളുണ്ട്; ഓരോ കഥയും ഒരു പ്രകൃതിസത്യത്തെ വിശദമാക്കാനാവും ശ്രമിക്കുന്നതു്. ചാൾസ് ഫ്രാൻകോയി ഡ്യുപിയസിന്റെ വീക്ഷണത്തിൽ എല്ലാ ഗ്രീക്ക്മിത്തോളജിയുടെയും ആധാരം സൗരയൂഥമാണ്. സൂര്യന്റെ പന്ത്രണ്ടുമേഖലകളിൽക്കൂടിയുള്ള യാത്രയെയാവാം ഹെർക്കലീസിന്റെ പന്ത്രണ്ട് അദ്ധ്വാനങ്ങൾ സൂചിപ്പിക്കുന്നതെന്ന് അദ്ദേഹം പറയുന്നു. യവനപുരാണത്തിന്റെ ആധാരം പ്രാകൃതിക പ്രതിഭാസങ്ങളുളവാക്കുന്ന വിസ്മയവും ഭീതിയുമായിരുന്നെങ്കിൽ ഭാരതീയ പുരാണത്തിന്റെ ആധാരം ഉഷസ്സിൽ മനുഷ്യനുളവാകുന്ന ആഹ്ലാദാവേശമായിരുന്നെന്ന് മാക്സ് മുള്ളർ വാദിച്ചിട്ടുണ്ട്. ജെ. ജി. ഫ്രേസ

റുടെ വീക്ഷണത്തിൽ മിത്തുകൾ "പ്രാകൃതിക പ്രതിഭാസങ്ങളുടെ തെററായ അവധാരണങ്ങളും വിശദീകരണങ്ങളുമാണ്." പക്ഷേ, അവ എപ്പോഴും "തെററായിരുന്നുവോ?" ബ്രോണിസ്ലോ മാലിനൗജി വാദിച്ചത് "ആദിമമനുഷ്യൻെറ സദാചാരബോധത്തിൻെറയും വിശ്വാസത്തിൻെറയും പ്രായോഗിക പദ്ധതിയാണ് മിത്ത്" എന്നാണ് ഒരുതരം ചാർട്ട് (Chart). ഓക്സ്ഫോർഡ് ക്ലാസിക്കൽ ഡിക്ഷണറി പറയുന്നത് "സാങ്കല്പികമോ യഥാർത്ഥമോ ആയ ഏതെങ്കിലും പ്രതിഭാസത്തെ മനുഷ്യന് ജിജ്ഞാസയുളവാക്കുന്നവിധം വിശദീകരിക്കുവാനുള്ള ഭാവനാപരമായ ശ്രമമാണ് മിത്ത്.' ശാസ്ത്രം വികസിക്കുന്നതിനു മുമ്പ് മനുഷ്യൻ സത്യത്തെ അറിയാൻ കൂടുതൽ ആശ്രയിച്ചിരുന്നത്, സഹജാവബോധത്തേയും ഭാവനയേയുമായിരുന്നു. നമ്മുടെ പുരാണങ്ങളിലെ പല കഥകളിലും ശാസ്ത്രസത്യങ്ങൾ കണ്ടെത്തുന്നവർ വളരെയുണ്ട്. രാഹുകാലം ഭാരതീയർക്ക് പൊതുവേ ഭീതിപ്രദമാണ്. രാഹു സൂര്യനെയും ചന്ദ്രനെയും വിഴുങ്ങുന്ന സർപ്പമാണ്. പഞ്ചസർപ്പത്തിൻെറ കഴുത്തു മുറിഞ്ഞിരിക്കുന്നു; അതിനാൽ സൂര്യനും ചന്ദ്രനും രാഹുവിൻെറ വായിൽനിന്നും പുറത്തുവരുന്നു. സൂര്യഗ്രഹണത്തെയും ചന്ദ്രഗ്രഹണത്തെയും നമ്മുടെ പൗരാണികർ ഇങ്ങനെ കഥാത്മകമാക്കിയിരിക്കുന്നു. ചന്ദ്രന് ഇരുപത്തേഴ് ഭാര്യമാരുണ്ടെന്ന കഥയ്ക്കും ശാസ്ത്രീയമായ ആധാരമുണ്ട്. ആധുനികസാഹിത്യം ഇത്തരം മിത്തുകളെ പ്രയോജനപ്പെടുത്തുന്നില്ലെന്നു പറഞ്ഞുകൂടാ; ജി. യുടെ "പഴമ്പാണനാര്!"ൽ ശാസ്ത്ര സത്യനിഷ്ഠമായ മിത്ത് കവിതയെ ഭാവനാസുന്ദരമാക്കുന്നു.

മിത്തുകൾ ശാസ്ത്ര സത്യങ്ങളെ കഥാമയമാക്കുന്നതുപോലെ സദാചാരമുറകളെയും കഥാമയമാക്കിയിട്ടുണ്ട്. പാപവും പാപത്തിനുള്ള ശിക്ഷയും എല്ലാ പുരാണങ്ങളിലും സമുന്നതമായ സ്ഥാനം നേടിയിട്ടുണ്ട്. വേദപുസ്തകം ദൈവവചനമെന്നു കരുതുന്നവർക്ക് ഉല്പത്തിപുസ്തകത്തിലെ മനുഷ്യസൃഷ്ടിയുടെയും ആദിമപതനത്തിൻെറയും കഥകളെ പ്രവാചക പ്രോക്തങ്ങളായേ മനസ്സിലാക്കാൻ കഴിഞ്ഞെന്നു വരികയുള്ളൂ. അതേസമയം ബൈബിൾ കഥകളെ മിത്തോളജിയായി മനസ്സിലാക്കുന്ന വേദശാസ്ത്രജ്ഞരുണ്ട്. മിത്തോളജിയുടെ അദ്ഭുതരസത്തിൽ നിന്നും വിടുത്തിയെടുത്ത് ബൈബിൾ സത്യത്തെ കണ്ടെത്താൻ ബുൾട്ട്മാനെപ്പോലെയുള്ള വേദശാസ്ത്രജ്ഞർ ശ്രമിക്കുന്നുണ്ട്. ഏദനിലേക്ക് പാപം എങ്ങനെ കടന്നുചെന്നു? ആ സർപ്പം എന്തിനുവേണ്ടി നില്ക്കുന്നു? ലൈംഗികാഭിനിവേശം പാപമാണോ? കല്പനയുടെ ലംഘനമാണോ പാപം. കായേൻ മനുഷ്യരിലെ ഒരു പ്രത്യേക ചിത്തവൃത്തിയെ പ്രതിനിധാനം ചെയ്യുന്നില്ലേ? ഉൽപ്പത്തിപ്പുസ്തകത്തിലെ ആദിമകഥകളെ പലരും ഇന്നു "മിത്തു"കളായി കാണുന്നു; അവയെ അവ്വിധത്തിൽ വ്യാഖ്യാനിക്കയും ചെയ്യുന്നു. പ്രൊമിത്തിയൂസ്, എപ്പിമെത്തിയൂസ്, പൻഡോറാ എന്നിവരാരാണ്. ആഗാമെംനോണും ഇഫിജീനിയയും മിഡിയായും ഒറിസ്റ്റസുമെല്ലാം ഏതെല്ലാം ജീവിതസത്യങ്ങളെ പ്രതിനിധാനം ചെയ്യുന്നു? ഈഡിപ്പസിൻെറ കഥ ലോകപ്രസിദ്ധമാണല്ലോ? നമ്മുടെ സഗരപുത്രന്മാരും ഭഗീരഥനും എന്തിനെ പ്രതിനിധാനം ചെയ്യുന്നു. 'കുമാരസംഭവം' എന്തിൻെറ പ്രതീകമാണ്. അധികം പുരാണകഥകളിലും പാപവും പാപത്തിൻെറ ശിക്ഷയുമുണ്ട്. മിത്തുകൾക്കു പലപ്പോഴും സദാചാരനിയമങ്ങളുടെ ആധാരമുണ്ടെന്നർത്ഥം. എല്ലാ കഥകളും സാരോപദേശ കഥകളാണെന്ന് ഇതിനർത്ഥമില്ല. ചില കഥകൾ പ്രകൃതിയിൽ നടക്കുന്ന കാര്യങ്ങളെ സൂചിപ്പിക്കുന്നതല്ലാതെ ഒരു ധർമ്മനിയമവും പ്രബോധിപ്പിക്കുന്നില്ല.

മിത്തുകളെ അനുഷ്ഠാനങ്ങളുടെ കഥാരൂപങ്ങളായി കാണുന്നവരുണ്ട്. സാമൂഹ്യാനുഭൂതികളേയും മതാനുഭൂതികളേയും മിത്തുകൾ ഉൾക്കൊള്ളുന്നു. മനുഷ്യജീവിതത്തിൽ ധാരാളം ക്രിയകളില്ലേ? അവയിൽ ചിലവ ആവർത്തിക്കപ്പെടുന്നു. ജനനം, അശനം, ശയനം, മൈഥുനം, മരണം - ഇവയിൽനിന്നും മനുഷ്യനു മോചനമില്ല, ഇവ അനിവാര്യങ്ങളാണ്. തന്മൂലം മനുഷ്യൻ ഇവയ്ക്കു ദിവ്യത കല്പിച്ചു. ഇവയെ ചില ചർച്ചകളിൽ ക്രമപ്പെടുത്തി. ചർച്ചകളെ രൂപപ്പെടുത്തി. ശുദ്ധീകരിച്ചു. അനുഷ്ഠാനങ്ങളാക്കി. അങ്ങനെയാണ് മന്ത്രതന്ത്രങ്ങളെല്ലാമുണ്ടായത്.

സാഹിത്യത്തോടും മിത്തിനോടുമുള്ള ഏററവും ആധുനികസമീപനം സ്ട്രക്ച്ചറലിസ്ററുകളുടേതാണ്. അവരിൽ ചിലർ മിത്തിൻെറ ഓരോ അംശത്തെയും അടർത്തിയെടുക്കുന്നു. ഓരോന്നിൻെറയും പൂർവ്വാംശങ്ങൾ പരിശോധിക്കുന്നു. വിസ്തൃതമായ കാലത്തിൽക്കൂടിയുള്ള ഈ സമീപനം 'ഡയാക്രോണിക്' (Diachronic) ആണ്. വിശകലനപരമായ സമ്പ്രദായത്തിന് ഫോണെററിക് (Phonetic) സമ്പ്രദായമെന്നും പറയും. ഇതിൽനിന്നും വ്യത്യസ്തമാണ് ലെവിസ്ട്രോസ് സ്വീകരിച്ചിരിക്കുന്ന ഉദ്ഗ്രഥനാത്മകസമീപനം. ലെവിസ്ട്രോസ് മിത്തിനെ സമഗ്രമായി കാണുന്നു. ഉദ്ഗ്രഥിച്ചുനിറുത്തുന്നു. ഈ സമ്പ്രദായത്തിന്, ഫോണമിക് (Phonemic) സമ്പ്രദായമെന്നു പറയുന്നു. കാക്കനാടൻെറ 'അജ്ഞതയുടെ താഴ്‌വര,' സേതുവിൻെറ 'പാണ്ഡവപുരം' തുടങ്ങിയവയെ ഇങ്ങനെ കാണാൻ ശ്രമിക്കുന്നത് ഫലപ്രദമായിരിക്കും. ഒരേകാലത്തിൽ നിറുത്തി പരിശോധിക്കുന്ന സമ്പ്രദായത്തിന് സിൻക്രോണിക് സമ്പ്രദായമെന്നു പറയുന്നു. സിൻക്രോണിക് (Synchronic) എന്നാൽ കാലത്തിൽ ഒരുമിച്ചുനിൽക്കുന്നത് എന്നർത്ഥം. ലെവിസ്ട്രോസ് എന്ന ചിന്തകൻെറ പദ്ധതി സ്വീകരിക്കുന്നവർ ബൈബിളിലെ ഉല്പത്തിയിലെ പതനകഥയിലെ കഥാപാത്രങ്ങളെ വേർതിരിച്ചു നിറുത്തി പരിശോധിക്കയില്ല; ദൈവം, തോട്ടം, ആദം, വിലക്ക്, ഹവ്വ, സർപ്പം എന്നിവരെ ഒരുമിച്ചു കാണുകയാണു ചെയ്യുന്നത്. സ്ട്രക്ച്ചറലിസ്ററുകൾ, മിത്തിനെ അഖണ്ഡസത്തയായി കാണുന്നു. ഓരോ മിത്തും ഓരോ സാംസ്കാരിക പരിതോവസ്ഥയുടെ സൃഷ്ടിയാണ്. ഒരു പ്രത്യേക കാലഘട്ടത്തിൻെറയും സംസ്കാരത്തിൻെറയും സൃഷ്ടികളായ മിത്തുകൾ തമ്മിൽ പരസ്പരബന്ധമുണ്ടാവും. അതേസമയം ഓരോ മിത്തും അതിൽ തന്നെ പൂർണ്ണമായിരിക്കയും ചെയ്യും, ലെവിസ്ട്രോസ് എഴുതി. "ഓരോ മിത്തിൻെറയും ശരിക്കുള്ള ഘടകങ്ങൾ വേർപെടുത്തപ്പെട്ട ബന്ധങ്ങളല്ല, അന്യോന്യം സംഘടിതങ്ങളായ ബന്ധങ്ങളാണ്. അത്തരം ബന്ധങ്ങളുടെ സമുച്ചയം; സമുച്ചയങ്ങളായി വേണം അവയെ പരിശോധിക്കുവാൻ. ഹവ്വയെ ആദാമിൽനിന്നും വേറിട്ട് മനസ്സിലാക്കുന്നതിൽ അർത്ഥമില്ല. പൻഡോറയെ പ്രൊമിത്തിയൂസിൽനിന്നും അടർത്താനാവില്ല. പാണ്ഡവരോടു ബന്ധപ്പെടാത്ത പാഞ്ചാലിക്ക് അസ്തിത്വമെവിടെ? ആധുനികകൃതികളെ സൂക്ഷ്മമായി വിശകലനം ചെയ്യുന്നവർ ഈ വസ്തുത പലപ്പോഴും വിസ്മരിച്ചുപോകാറുണ്ട്.

സ്ട്രക്ച്ചറലിസ്ററുകളുടെ സമീപനത്തേക്കാൾ ഒരുപക്ഷേ, കൂടുതൽ അടിയുറപ്പുള്ളത് മനോവിജ്ഞാനീയ വിശാരദരുടെ സമീപനമാണെന്നാണ് എൻെറ ബോദ്ധ്യം. ഇവിടെ ദുർഗ്ഗമമായ ഒരു പാതയിൽക്കൂടിയാവും നമ്മുടെ സഞ്ചാരം. കാരണം മറെറാന്നുമല്ല, മനശ്ശാസ്ത്രജ്ഞർ തമ്മിലുള്ള കഠിനമായ അഭിപ്രായാന്തരം പഠിതാക്കളെ കുഴക്കിക്കളയുന്നു. ഫ്രോയിഡ്, യുങ്ങ് എന്നിവരിൽ ഒരാളെ പൂർണ്ണമായും അംഗീകരിക്കുവാൻ കഴിയുന്നവർക്കു ക്ലേശം നന്നേ കുറയും. പക്ഷേ, നമുക്കു മാത്രമല്ല, പാശ്ചാത്യചിന്തകർക്കുപോലും ഇവരിൽ ഒരാളെ തിരഞ്ഞെടുക്കുവാൻ ബുദ്ധിമുട്ടുണ്ട്. ഫ്രോയിഡിൽനിന്നും വ്യത്യസ്തനാണ് യുങ്ങ്. അതേസമയം യുങ്ങിൻെറ മനശ്ശാസ്ത്രം തന്നെയും ആഴത്തിൽ ഫ്രോയിഡിയൻ മനശ്ശാസ്ത്രത്തോടു ബന്ധപ്പെട്ടിരിക്കുന്നുവെന്ന സത്യം എങ്ങനെ നിഷേധിക്കും?

ഫ്രോയിഡിൻെറ കണ്ടുപിടിത്തമാണ് "എൻഡോ സൈക്കിക് മിത്ത്" (Endo psychic myth). യുങ്ങിൻെറ കണ്ടുപിടിത്തമാണ് ആർക്കിടൈപ്പ് (Archetype. ഈ രണ്ടു ധാരണകളെയും നമ്മുടെ നിരൂപകർ മാറിമാറി ആശ്രയിക്കുന്നു. രണ്ടു ധാരണകളിലും സത്യമുണ്ടെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു. എൻഡോ സൈക്കിക് മിത്ത് എന്നതിനേക്കാൾ നമുക്ക് കൂടുതൽ പരിചിതം 'ആർക്കിടൈപ്' എന്ന വാക്കാണ്. ഇതിനെ നാം 'ആദിരൂപം', 'പ്രാകൃതികരൂപം' എന്നെല്ലാം ഭാഷാന്തരം ചെയ്യാറുണ്ട്. ആർക്കെ എന്നാൽ ആരംഭം എന്നാണർത്ഥം. ആരംഭത്തിലുണ്ടായിരുന്ന മനസ്സിലെ രൂപം.

ഇതെങ്ങനെ ഉണ്ടായി. മനുഷ്യമനസ്സിൽ ഇതു് നിർല്ലീനമാണ്. (പ്ലേറ്റോയുടെ 'ആശയ'ങ്ങളെപ്പോലെ). ഓരോ വ്യക്തിയുടേയും മനസ്സിന്റെ ആഴത്തിൽ 'അനിമ'യും 'അനിമസ്'മുണ്ട്. ആദ്യം മനുഷ്യൻ ആൻഡ്രോജനസ് ആയിരുന്നപോലും. ആദം പുരുഷനും സ്ത്രീയുമായിരുന്നു. ആദമിൽ ആദവും ഹവ്വയുമുണ്ട്. ഹവ്വയിൽ ആദമും ഹവ്വയുമുണ്ട്. ഇതേവിധത്തിൽ മനുഷ്യനിൽ ചില ശക്തികളും പ്രേരണകളുമുണ്ട്. ഇവയെക്കുറിച്ച് മനുഷ്യൻ ബോധവാനല്ല. പക്ഷേ, ഇവ മനുഷ്യനെ നയിക്കുന്നു. ആദിമ പ്രേരണകളാൽ നയിക്കപ്പെടുന്ന മനുഷ്യൻ മററു മനുഷ്യരുമായി ഇടപഴകുന്നു, പ്രകൃതിയുമായും. അങ്ങനെ ഓരോ സമൂഹത്തിലും പൊതുവായ ചില പ്രേരണകൾ വളരുന്നു. വ്യക്തിക്കു് 'അബോധം' (Unconscious) ഉള്ളതുപോലെ സമൂഹത്തിനുമുണ്ട് 'അബോധം.' ഇതാണ് സാമൂഹ്യ അബോധം (Collective unconscious). ഇവിടെ ചില മാതൃകകൾ, (പ്രവർത്തന മാതൃകകൾ, വാസനയുടെ ആവിഷ്കാരമാതൃകകൾ) രൂപം കൊള്ളുന്നു. ഇവയാണ് ആദിരൂപങ്ങൾ. മിത്തുകളുടെ ആധാരം ഈ ആദിരൂപങ്ങളാണ്; അനുഷ്ഠാനങ്ങൾ മിത്തുകളായതുപോലെ ആദിരൂപങ്ങൾ മിത്തുകളായെന്നു വാദിക്കാം. ജൂപ്പിററും പ്രൊമിത്തിയൂസും തമ്മിലുള്ള സംഘട്ടനം, പ്രകൃതിയും മനുഷ്യനും തമ്മിലുള്ള സംഘട്ടനം മനുഷ്യന്റെ അബോധത്തിൽ സൃഷ്ടിച്ച ആദിരൂപത്തിനു നൽകിയ ബാഹ്യാവിഷ്കാരമാവാം. പ്രകൃതിയോടു് മനുഷ്യനു യുദ്ധം ചെയ്യാം. ഇതൊരു സമീപനം. ഈ സമീപനമാണ് പ്രൊമിത്തിയൂസ് സ്വീകരിച്ചതു്. പ്രകൃതിയെ മനുഷ്യനു് പ്രീണിപ്പിക്കാം. ഇതു മറെറാരു സമീപനം. ഈ സമീപനമാണ് ആഗാമെംനോൺ സ്വീകരിച്ചതു്. പ്രൊമിത്തിയൂസ് സ്വർഗ്ഗത്തിൽനിന്നും അഗ്നി അപഹരിച്ചു; ആഗാമെംനോണാകട്ടെ, സ്വന്തം മകളെ ബലികഴിച്ചു, ട്രോജൻയുദ്ധത്തിൽ വിജയം നേടാൻ. ഇങ്ങനെ ധാരാളം ഉദാഹരണങ്ങൾ യവന പുരാണങ്ങളിലും ഭാരതീയ പുരാണങ്ങളിലും നാം കണ്ടെത്തുന്നു. ഭാരതീയർ പൊതുവെ പ്രകൃതിയോടു മല്ലടിക്കുവാനല്ല, പ്രകൃതിയെ പ്രസാദിപ്പിക്കുവാനാണ് ശ്രമിച്ചിട്ടുള്ളതെന്നു് നമ്മുടെ 'ആദിരൂപങ്ങളും' പുരാണങ്ങളും തെളിയിക്കുന്നു.

'ആദിരൂപങ്ങൾ' പ്രയോഗിക്കുവാൻ എളുപ്പമുണ്ട്; പക്ഷേ ഇവയുടെയും ഉറവിടം തെളിയിക്കുവാൻ ബുദ്ധിമുട്ടുണ്ട്. ഡബ്ലിയു. ബി. യേററ്സ് വംശത്തിന്റെ മഹാസ്മരണയെ (Great Memory) കുറിച്ചു് പറയുന്നുണ്ട്. അതു് ശക്തിയുടെ ഭണ്ഡാഗാരമാണുതാനും ((Spiritus Mundi). പ്രതീകങ്ങളുടെ കലവറയാണ്. കവിക്കു് ഇതു വിധേയമായിരിക്കും. ഈ കലവറയിൽ മിത്തുകളും സമൃദ്ധമാണ്.

പക്ഷേ, ഇവയെല്ലാം എവിടെനിന്നും വരുന്നു? മനുഷ്യനിൽ നിന്നു്. മനുഷ്യമനസ്സിൽനിന്നു്. വർഗ്ഗത്തിന്റെ അബോധത്തേക്കാൾ പ്രാഥമികമാവാം വ്യക്തിയുടെ അബോധം. അങ്ങനെയെങ്കിൽ യുങ്ങിന്റെ ദർശനത്തെത്തന്നെയും ഫ്രോയിഡിയൻ ദർശനത്തിൽ ഒട്ടൊക്കെ നമുക്കു് പ്രതിഷ്ഠിക്കേണ്ടിവരും, ഭാഗികമായി.

മിത്ത് മനുഷ്യമനസ്സിന്റെ സൃഷ്ടിയാണ്, മനുഷ്യസ്വഭാവത്തിന്റെ സൃഷ്ടി. മനുഷ്യമനസ്സിന്റെ സഹജഭാവമാണ് മിത്ത് നിർമ്മാണം. അതിനാൽ മിത്തുകൾ എൻഡോസൈക്കിക് ആണ്. (endopsychic myths) എൻഡോ സൈക്കിക് മിത്ത് എന്താണെന്നു് ഫ്രോയിഡ് വിശദീകരിക്കുന്നു: "മനുഷ്യന്റെ മനസ്സെന്ന യന്ത്രം. അതിനു് ആന്തരികദർശനം സാധിക്കുന്നു. ഈ ദർശനം മനസ്സിൽ സങ്കല്പനങ്ങളെ പ്രത്യുല്പാദിപ്പിക്കുന്നു. ഇവയെ മനുഷ്യൻ ബഹിർമണ്ഡലങ്ങളിലേക്കു് പ്രൊജക്ട് ചെയ്യുന്നു. ഭാവിയിലേക്കും, ബാഹ്യലോകത്തേക്കും." അനശ്വരത, ശിക്ഷ, മരണാനന്തരജീവിതം എന്നിവയെല്ലാം നമ്മുടെ ആന്തരിക മനസ്സിന്റെ വിചാരങ്ങൾതന്നെ. ജയിൻ ഹാരിമാൻ മിത്തുകൾ അസംതൃപ്തവികാരങ്ങൾക്കു് നൽകിയ രൂപങ്ങൾ എന്നു കൊടുത്ത വിവരണത്തെക്കാൾ സങ്കീർണ്ണമാണ് ഫ്രോയിഡിന്റെ മനോവിശകലനം. പ്രകൃതി നമ്മെ പഠിപ്പിക്കുന്ന ജീവിത സത്യങ്ങളെ സൂക്ഷിക്കുവാൻ മനസ്സ് സൃഷ്ടിക്കുന്ന പേടകങ്ങളാണ് മിത്തുകൾ. സ്ഥലം, കാലം, ജനിമൃതികൾ, രതി, ഉല്പാദനം, പഞ്ചഭൂതങ്ങളുമായുള്ള മേളനം എല്ലാം മാനുഷിക പ്രശ്നങ്ങളാണ്. മനുഷ്യമനസ്സ് അവയെക്കുറിച്ച് ചിന്തിക്കുന്നു. ചിന്തയെ ഉറപ്പിച്ചു നിറുത്താൻ അംഗീകൃത വിശ്വാസങ്ങളെ ആശ്രയിക്കുന്നു. കടുത്ത യുക്തിവാദികൾ ദൈവത്തേയും മതത്തേയും തിരസ്കരിക്കും; പക്ഷേ മിത്തുകളെ അവർക്കു കൈവെടിയാനാവില്ല: അവ മനസ്സിന്റെ ആഴങ്ങളിൽ കിടക്കുന്നു. ഫ്രോയിഡിയൻ മനോവിജ്ഞാനീയം, മനുഷ്യമനസ്സു സഞ്ചരിക്കുന്ന നിരവധി ഗൂഢമാർഗ്ഗങ്ങളെ എടുത്തു കാണിച്ചിട്ടുണ്ട്. അവയെ മുഴുവൻ സർവ്വവിമർശകരും ശരിവയ്ക്കുന്നുവെന്നു് പറഞ്ഞുകൂടാ. മിത്തുകളുടെ പഠനത്തിന് ഫ്രോയിഡിയൻ മനോവിജ്ഞാനീയം പല വിധത്തിലും പ്രയോജകീഭവിക്കുന്നുണ്ട്. ഫ്രോയിഡും യുങ്ങും അത്യധികം ഗൗരവപൂർവ്വം മിത്തുകളെക്കുറിച്ചു പ്രതിപാദിക്കുന്നതിനും, അവയെ പ്രയോഗിക്കുന്നതിനും ആധുനിക സാഹിത്യകാരന്മാരെ സജ്ജരാക്കിയിട്ടുണ്ട്.

മനോവിജ്ഞാനീയത്തിന്റെ വികാസം മാത്രമല്ല ആധുനികനിൽ മിത്തിലുള്ള താല്പര്യം അദ്ഭുതകരമാംവിധം വളർത്തിയെടുത്തതു്. റൊമാൻറിസിസ്ററുകളെല്ലാം ഭൗതികാതീത ലോകത്തിൽ ഭാഗികമായെങ്കിലും വിശ്വസിച്ചിരുന്നു. പ്രകൃത്യുപാസകനായ വെർഡ്സ്‌വർത്തുപോലും പ്ലേറേറായെ ഉപജീവിച്ച്, "മഹത്വത്തിന്റെ പ്രഭാമേഘവലയവുമായി നാം നമ്മുടെ ജന്മഗേഹമായ ദൈവത്തിൽ"നിന്നും വരുന്നു എന്നർത്ഥമുള്ള കാവ്യം രചിച്ചു (Ode on intimations of immortality). കവിക്കു് അപ്രമേയമായതിനെ ആവിഷ്കരിക്കുവാൻ 'സിംബല്'കളെ ആശ്രയിക്കേണ്ടിവരുന്നു. ഷെല്ലി ഉൾപ്പെടെയുള്ള റൊമാൻറിക് കവികൾ സ്വാനുഭൂതികൾ ആവിഷ്കരിക്കുന്നതിന് മിത്തുകളെ ആശ്രയിക്കയുണ്ടായി. കവിതയിലും കലയിലും ഭാവനയ്ക്കുള്ള സ്ഥാനത്തെ റൊമാൻറിക്കുകൾ ഊന്നിപ്പറഞ്ഞു. ഇവരെ സംബന്ധിച്ചിടത്തോളം ഭാവന മുഖേന സത്യസൗന്ദര്യങ്ങളെ ഗ്രഹിച്ച് ആവിഷ്കരിക്കുന്നതിനുള്ള ഉപാധിയായിരുന്നു മിത്ത്. 'മിത്ത്' അതിൽതന്നെ ലക്ഷ്യമായിരുന്നില്ല.

യൂറോപ്പിൽ കൈക്കഗാറിൽ, റൊമാൻറിക്കുകൾ സ്വീകരിച്ചതിൽ നിന്നും വ്യത്യസ്തമായ ജ്ഞാനാർജ്ജനസരണി സാഹിത്യകാരന്മാർ കണ്ടെത്തി. കോൾറിഡ്ജ് വിവരിച്ച "എസംപ്ലാസ്റ്റിക് ഇമാജിനേഷൻ" തന്നെയും ആഴത്തിൽ യുക്തി പരിനിഷ്ഠിതമാണ്. കൈർക്കഗാർ യുക്തിയുടെ പരമാധികാരത്തെ നിഷേധിച്ചു. സഹജാവബോധത്തിലും അനുഭവത്തിലുംകൂടി കണ്ടെത്തുന്ന യാഥാർത്ഥ്യത്തെയല്ലാതെ മറെറാന്നിനെയും യാഥാർത്ഥ്യമായി അംഗീകരിക്കുവാൻ നിവൃത്തിയില്ല. യുക്തി കൃത്രിമമാണ്. മനുഷ്യമനസ്സിന്റെ ഏററവും ശക്തമായ അംശവുമല്ല. സോക്രട്ടീസും പ്ലേറേറായും അരിസ്റേറാട്ടിലുംകൂടി പടുത്തുയർത്തിയ സത്താശാസ്ത്രത്തെയും യുക്തിപരിനിഷ്ഠിതമായ ജ്ഞാനാർജ്ജന സമ്പ്രദായത്തെയും കൈർക്കഗാർ നിഷേധിച്ചു. മനുഷ്യന്റെ യുക്തിയുടെ ദേവനാണ് അപ്പൊളോ. നൈസർഗ്ഗികങ്ങളായ മൗലികപ്രേരണകളുടെ അധിദേവനാണ് ഡൈനീഷ്യസ്. സോക്രട്ടീസും ശിഷ്യന്മാരും അപ്പോളോയെ ഉയർത്തുകയും ഡൈനീഷ്യസിനെ അമർത്തുകയും ചെയ്തിരുന്നു. നീത്ഷെ അപ്പൊളോയെ നിഷ്കാസനം ചെയ്യുകയും ഡൈനീഷ്യസിനെ ഉയർത്തുകയും ചെയ്തു.

ആദിമ മനുഷ്യൻ മൗലികവാസനകളനുസരിച്ച് പ്രവർത്തിച്ചു; യാഥാർത്ഥ്യത്തെ അറിഞ്ഞു. മിത്തുകളിൽക്കൂടി താനറിഞ്ഞ സത്യങ്ങൾക്കു രൂപംകൊടുത്തു. ആദിമ മനുഷ്യന്റെ യാഥാർത്ഥ്യസംഗ്രഹണസമ്പ്രദായം മിത്തോപോയിക് (Mytho poeic) ആയിരുന്നു. ഈ സമ്പ്രദായത്തെ സോക്രട്ടീസ് ഖണ്ഡിച്ചു, നിരുത്തരവാദപരമെന്ന കാരണത്താൽ. സോക്രട്ടിക് യുക്തിചിന്ത സോക്രട്ടീസിന്റെ കാലംമുതൽ വളർന്നു. ഇമ്മാനുവേൽ കാൻറ് ഇതിനെ ഖണ്ഡിച്ചെങ്കിലും യുക്തിയുടെ സ്ഥാനത്തു് 'മിത്തോപോയിക്' സമീപനത്തെ കാണിച്ചു കൊടുത്തില്ല. നീത്ഷെ യുക്തിയെ നിരാകരിച്ചു. ഡൈനീഷ്യൻശക്തിയെ ആവാഹിച്ചു. പ്രാകൃത് സത്യഗ്രഹണസമ്പ്രദായമായ 'മിത്തോപോയിക്' മാർഗ്ഗത്തെ സുഗമമാക്കി. അങ്ങനെയാണ് ആധുനിക

കാലഘട്ടത്തിൽ മിത്തുകൾ വീണ്ടും പ്രസക്തമായി ഭവിച്ചതു്. നീത്ഷെ തുറന്നിട്ട വാതിലിൽക്കൂടിയാണു് ആധുനികതയെന്ന പ്രാകൃതവാസനാഭിമുഖ്യം സാഹിത്യാദികലകളുടെ മേഖലകളിലേക്കു കടന്നുവന്നതു്.

ഫ്രേസറുടെ അഭിപ്രായത്തിൽ ലോകചരിത്രത്തിനു് മൂന്നു ഘട്ടങ്ങളുണ്ടു്. പീക്കോക്ക് ഇതേ അഭിപ്രായം വർഷങ്ങൾക്കു മുമ്പേ പറഞ്ഞുവച്ചതാണു്. പീക്കോക്കിൻെറ വാദങ്ങളെ നേരിടാനായിരുന്നല്ലോ, ഷെല്ലി 'ഡിഫെൻസ് ഓഫ് പോയട്രി' എഴുതിയതുതന്നെ. ഫ്രേസർ ചരിത്രത്തെയും മനുഷ്യജീവിതത്തെയും മൂന്നു ഘട്ടങ്ങളായി തിരിച്ചിരിക്കുന്നു ശൈശവം, (infancy). ബാല്യം, (childhood), യൗവനം (maturity) എന്നിങ്ങനെ. ശൈശവത്തിൽ മനുഷ്യൻെറ ചിന്ത 'മിത്തോളജിക്കൽ' ആയിരുന്നു. ബാല്യത്തിൽ അതു മതപരം (റിലിജിയസ്) ആയി. യൗവനത്തിൽ അതു തികച്ചും ശാസ്ത്രപരമായി (സൈൻറിഫിക്) ത്തീർന്നു. അങ്ങനെയെങ്കിൽ ഇന്നത്തെ മനുഷ്യൻെറ 'മിത്തി'ലുള്ള കൗതുകം ശൈശവത്തിലേക്കുള്ള തിരിച്ചുപോക്കായിരിക്കും. ഇതു പശ്ചാദ്ഗമനമാണു്, മറ്റൊരർത്ഥത്തിൽ ഇതു പാശ്ചാദ്ഗമനമല്ലതാനും.

മിത്ത് എന്നാൽ മനുഷ്യനു് മനസ്സിലാവാത്തതു്, യുക്തിക്കു നിരക്കാത്തതു്, മൂല്യത്തെ നിഷേധിക്കുന്നതു്, സോക്രട്ടിക് ചിന്തയെ തിരസ്കരിക്കുന്നതു് എന്നൊന്നും അർത്ഥമാക്കണമെന്നില്ല. സാധാരണ യുക്തിക്കോ, യുക്തിപരിനിഷ്ഠിതഭാവനയ്ക്കോ ഉൾക്കൊള്ളാനാവാത്തതിലധികം അനുഭൂതികളെ സംവഹിക്കുവാൻ മിത്തിനു സാധിക്കും. അതുകൊണ്ടു് മിത്ത് അവശ്യം നിഷേധാത്മകമാണെന്നു വരില്ല. നീത്ഷെയുടെ വാദം സ്വീകരിക്കുന്നവർക്കു മാത്രമേ മിത്ത് പ്രയോജനപ്പെടുത്താവൂ എന്നില്ല. കവിത പോലെ മിത്തും യുക്തിയുൾപ്പെടെയുള്ള മനുഷ്യൻെറ ഭിന്നങ്ങളായ മാനസികതലങ്ങളെ സമാശ്ലേഷിക്കുന്നു. മിത്ത് യുക്തിവിരുദ്ധമല്ല; യുക്തി സംഗ്രാഹകമാണു്. ഈ വസ്തുത മനസ്സിൽ വച്ചുകൊണ്ടു വേണം, ആധുനികവിമർശകർ 'മിത്ത്' എന്ന രൂപത്തിൽ ചൊരിയുന്ന സ്തുതികളെ നാം വിലയിരുത്തുവാൻ. മാക്ക് ഷോറർ എന്ന ചിന്തകൻ എഴുതി: "കവിതയുടെ ആന്തരികഘടന മിത്തിൻേറതാണു്:" റിച്ചാഡ് ചേസ് എഴുതി: "മിത്തിൻെറ ആന്തരിക ഘടനയാണു് കവിത" എന്നു്. മലിനൗസ്കി എഴുതി "നാളത്തെ മഹാകാവ്യത്തിൻെറയും കാല്പനികതയുടെയും ട്രാജഡിയുടെയും ബീജങ്ങൾ മിത്തിൽ അടങ്ങിയിരിക്കുന്നു." "ഭാഷപോലെ നമ്മുടെ ബിംബാത്മകമായ ആവിഷ്കാര രൂപങ്ങളിലൊന്നാണു്, മിത്തും" എന്നു് ഏണസ്റ്റ് കാസിറർ സമർത്ഥിച്ചു. മിത്ത് മനുഷ്യനും പ്രപഞ്ചത്തിനും മദ്ധ്യത്തിൽ നിൽക്കുന്നുവെന്നതുകൊണ്ടു് അതു യുക്തിവിരുദ്ധമാണെന്നു് കാസിറർ വാദിക്കുന്നില്ല.

മിത്തിനെ എങ്ങനെയാണു് സമീപിക്കേണ്ടതെന്നു് നിർണ്ണയിക്കേണ്ടതു് വിമർശകനല്ല. എങ്കിലും വിമർശകർ മിത്തിനെ സംബന്ധിച്ചു് അഭിപ്രായങ്ങൾ പുറപ്പെടുവിക്കാറുണ്ടു്. പോൾ വെസ്റ്റ് എഴുതി: "നിർദ്ദിഷ്ടമായ ഒരു മാതൃകയുടെ സാന്നിദ്ധ്യത്തിൽ നമ്മുടെ ജീവിതത്തെ ബുദ്ധിപൂർവ്വകം ജീവിക്കുന്നതിൽ നമ്മെ മിത്ത് സഹായിക്കുന്നു"വെന്നു്. പോൾവെസ്റ്റിൻെറ ചിന്തയിൽ മിത്ത് തിര്യക്തികമല്ല; തിര്യക്തികതയെ ആവിഷ്കരിക്കുന്ന മിത്തിൽ അതിൻേറതായ യുക്തിയുണ്ടെന്നതാണു് സത്യം. ഫ്രാങ്ക് കെർമോസ് എഴുതി: "മിത്തിൻെറ ലോകത്തിൽ നമുക്കു് ബുദ്ധിയെ കുറുക്കുവഴിയിൽക്കൂടി കടത്തുന്നതിനും ആധുനിക ലോകത്തിൻെറ ശാസ്ത്രപരത അടിച്ചമർത്തിയ ഭാവനയെ മോചിപ്പിക്കുന്നതിനും സാധിക്കും." ഇവിടെയും ബുദ്ധി, വിസ്മൃതമാണെന്നു് എനിക്കു പക്ഷമില്ല. ധൈഷണിക ശക്തിയെ സമ്പൂർണ്ണമായും പ്രയോജനപ്പെടുത്തുന്ന ഭാവനയ്ക്കു മാത്രമേ സത്യത്തെ 'മിത്തോളജിയിൽക്കൂടി' കണ്ടെത്തുവാനും ആവിഷ്കരിക്കുവാനും സാധിക്കയുള്ളൂ.



മികച്ച കവിത പരാവർത്തനക്ഷമമല്ല. ആധുനികരുടെ കവിത മാത്രമല്ല ഉൽകൃഷ്ടമായ ഒരു കവിതയും പരാവർത്തനം ചെയ്തുകൂടാ. കവിത പരിഭാഷപ്പെടുത്തുവാൻ സാദ്ധ്യമല്ല. പരിഭാഷയിൽ എന്തു ചോർന്നു പോകുന്നുവോ അതാണു് കവിതയെന്നു പറയാറുണ്ടു്. അതുകൊണ്ടു് കവിത വിശകലനക്ഷമമല്ലെന്നു വരില്ല. വിശകലനത്തിനു വിധേയമാവാത്ത ഘടകങ്ങളും കവിതയിലുണ്ടാവുമെന്നതു മറ്റൊരു കാര്യം. ശുദ്ധകവിത യുക്തിക്കു വഴങ്ങുന്നു. യുക്തിക്കു സ്പർശിക്കാൻ കഴിയാത്ത പല തലങ്ങളെയും അതു് ആത്മഭാവത്തിൽ അലിയിക്കുന്നുവെങ്കിലും, ശുദ്ധകവിതയേക്കാൾ മൂർത്തമാണു് മിത്ത്; മിത്തിൽ കഥയുണ്ടു്, കഥാപാത്രങ്ങളും; അതു് ധ്വന്യാത്മകമാണെങ്കിലും. മിത്തിനെ ആർക്കും പരാവർത്തനം ചെയ്യാം. അതിലെ ബിംബങ്ങൾ ചോർന്നുപോകരുതു്. ബിംബങ്ങളാണു് മിത്തിൻെറ ആത്മാവും ശരീരവും. നാനാർത്ഥങ്ങളെയും ഭാവങ്ങളെയും ധ്വനിപ്പിക്കുവാൻ മിത്തിനും മിത്തിലെ ബിംബങ്ങൾക്കും കഴിയുന്നു. മിത്തിൻെറ അർത്ഥതലങ്ങളും ഭാവതലങ്ങളും ധ്വനികളും സന്ദിഗ്ദ്ധങ്ങളാണു്. അതു തുറന്നു തുറന്നു നോക്കുമ്പോഴും ഉള്ളറയിലെത്തിയെന്ന വിശ്വാസം നമുക്കു വരുന്നില്ല. മിത്തിനു് എത്രയെത്ര അറകൾ. എത്ര ഖനനം ചെയ്താലും അറുതിവരാത്ത ധാതുദ്രവ്യങ്ങൾ. ഇതാണു് മിത്തിൻെറ പ്രത്യേകത. സാഹിത്യം മിത്താകാൻ ശ്രമിക്കുന്നതും ഇക്കാരണത്താലാണു്. മിത്ത് വൈരുദ്ധ്യങ്ങളെ ഉദ്ഗ്രഥിക്കുന്നു. വ്യത്യസ്തഭാവങ്ങളെ സമന്വയിപ്പിക്കുന്നു. എല്ലാം പറഞ്ഞുകഴിയുമ്പോഴും പുതിയ കാര്യങ്ങൾ പറയാൻ വഴി തുറക്കുന്നു. ഇതുകൊണ്ടൊന്നും മിത്ത് യുക്തിവിരുദ്ധമായെന്നു വരുന്നില്ല. നമ്മുടെ പുരാണങ്ങളെത്തന്നെ നോക്കുക. വള്ളത്തോൾ അവയെ വിജ്ഞാനത്തിൻെറ ഭണ്ഡാരപ്പുരകളെന്നാണു് വിശേഷിപ്പിച്ചിരിക്കുന്നതു്. ഭാരതീയ പുരാണത്തിലെയോ യവന പുരാണത്തിലെയോ ഹീബ്രു പുരാണത്തിലെയോ ഏതെങ്കിലും ഉപാഖ്യാനമെടുക്കുക. സിസിഫസിൻെറ കഥ യുക്തിഭദ്രമല്ലെന്നുണ്ടോ? നാറാണത്തു ഭ്രാന്തൻെറയോ? അർത്ഥമുള്ള കഥകളാണവ. സിസിഫസിൻെറ കഥ നിരർത്ഥകമായിരുന്നെങ്കിൽ കാമുവിനു് അതിനെ വ്യാഖ്യാനിക്കുവാൻ കഴിയുമായിരുന്നില്ല. കർണ്ണൻെറ കഥ ഒരു വലിയ പ്രഹേളികയാണു്. ഒരർത്ഥത്തിൽ മഹാഭാരതം ഈ പ്രഹേളികയുടെ കഥയാണു്. അരിസ്റ്റോട്ടിൽ പോയറ്റിക്സിൽ ട്രാജഡിയുടെ ഹേതുവായി 'ആളിനെ തെറ്റായി ധരിക്കുന്നതി'നെ എടുത്തു കാണിക്കുന്നു (Mistaken Identity). ഇഡിപ്പസ് സ്വന്തംപിതാവിനെ ആളറിയാതെ കൊന്നു. സ്വന്തം അമ്മയെ ആളറിയാതെ വിവാഹം കഴിച്ചു. അതിൻെറ ഫലം അനുഭവിച്ചു. ഡെൽഫിയിലെ ഒറക്കിൾ പോലും ഇതേക്കുറിച്ചു ക്രിയനടക്കുന്നതിനുമുമ്പു് ഇഡിപ്പസിനു മുന്നറിയിപ്പു നൽകുന്നില്ല. ഇഡിപ്പസിൻെറ അമ്മ എന്തുകൊണ്ടു് പഴയ പ്രവചനം വിസ്മരിച്ചു. ഇതു് ഗ്രീക്കു കഥയുടെ പ്രഹേളികയാണു്. പാർത്ഥൻ കർണ്ണനെ കൊല്ലുവാൻ ദിവ്യായുധങ്ങൾ നേടുമ്പോഴും കുന്തിക്കറിയാം ഭാരതയുദ്ധം ആരു തമ്മിലുള്ള യുദ്ധമായിരിക്കുമെന്നു്. ഇഡിപ്പസിൻെറ കഥയും കർണ്ണൻെറ കഥയും മിത്തുകളാണു്. പക്ഷേ, ഇവ യുക്തിവിരുദ്ധങ്ങളോ മൂല്യനിഷേധികളോ, അല്ല. നീത്ഷെ അഴിച്ചുവിട്ട ഡൈനീഷ്യസ് ദേവനെ രണ്ടു മിത്തുകളുടെയും കർത്താക്കൾ സ്വച്ഛന്ദവിഹാരത്തിനു് അനുവദിച്ചു. അവസാനം ഇരുവരും അവയെ മാനുഷികമൂല്യങ്ങളുടെ കടിഞ്ഞാൺകൊണ്ടു നിയന്ത്രിച്ചു.

തീർച്ചയായും മിത്ത് യുക്ത്യതീതവും യുക്തിക്കുതാഴെയുള്ളതുമായ മേഖലകളെ ഉൾക്കൊള്ളുന്നു. പക്ഷേ, അതു് ആധുനികരിൽ ചിലർ വാദിക്കുന്നതുപോലെ യുക്തിവിരുദ്ധമോ മൂല്യനിഷേധിയോ അല്ല. മാത്രമല്ല മിത്താണെന്നു് അവകാശപ്പെടുന്ന പല കൃതികളും ഇഡിപ്പസ്‌രാജാവു്, ഹാംലറ്റ്, ഡിവൈൻ കോമഡി, ഫോസ്റ്റ്, കരമസോവ് ബ്രദേഴ്സ് എന്നിവയെപ്പോലെ മിത്തുകളല്ല താനും. കാസിൽ, ദ് ട്രയൽ, പ്ലേഗ്, ഫ്ളൈസ്, വെയിറ്റിങ് ഫോർ ഗോദോ എന്നിവ മുമ്പു സൂചിപ്പിച്ച കൃതികളെപ്പോലെ നാനാഭാവങ്ങളെ ഏകകാലത്തു ധ്വനിപ്പിക്കുന്നില്ല. ഹൈമാൻ എന്ന നിരൂപകൻ പറയുന്നതു് മിത്ത് ഒരിക്കലും ഏതെങ്കിലുമൊരു പ്രതിഭാശാലിയുടെ മാത്രം സൃഷ്ടിയാവില്ലെന്നാണു്. ഒരു സംസ്കാരത്തിനല്ലാതെ ഒരു വ്യക്തിക്കു് എങ്ങനെയാണു് മിത്ത് സൃഷ്ടിക്കാൻ കഴിയുന്നതെന്നു്

അദ്ദേഹം ചോദിക്കുന്നു. പക്ഷേ, ഈ ചോദ്യത്തിനു സമാധാനമുണ്ടു്. വ്യക്തിസംസ്കാരത്തിന്റെ ശരിക്കുമുള്ള പ്രതിനിധിയാവുമ്പോൾ മിത്തുകളെ സൃഷ്ടിക്കാൻ സമർത്ഥനായിത്തീരും. സമൂഹത്തിന്റെ ഏതെങ്കിലുമൊരു ഭാവത്തെ ധ്വനിപ്പിക്കുന്ന കൃതികൾ നിയതാർത്ഥത്തിൽ മഹാമിത്തുകളാവുകയില്ല. ഹൈമാന്റെ ദൃഷ്ടിയിൽ ഹെർമാൻ മെൽവിലോ ഫ്രാൻസ് കാഫ്കായോ സൃഷ്ടിച്ചതു് വൈയക്തിക ഭ്രമാത്മകകല്പനകളുടെ വൈയക്തിക ബിംബങ്ങൾ മാത്രമാണു്.

മിത്തുകൾ പ്രതിനിധാനം ചെയ്യുന്നതു് ജീവിതത്തിന്റെ ഏതെങ്കിലുമൊരു ഭാവത്തെയാവാം. പക്ഷേ, ആ ഭാവത്തിൽ ഹിമബിന്ദുവിൽ കാനനമെന്നപോലെ ജീവിതമത്രയും നിഴലിച്ചിരിക്കും. ആധുനികകൃതികൾ ഇതു സാധിക്കുന്നില്ല., പലപ്പോഴും ഖസാക്കിന്റെ ഇതിഹാസം ഒരു മിത്തെന്ന നിലയിൽ, പാണ്ഡവപുരമോ മയ്യഴിപ്പുഴയുടെ തീരമോ സ്മാരകശിലകളോ വിജയിച്ചതുപോലെ വിജയിച്ചിട്ടില്ല. മിത്തുകൾ മിത്തുകളും ഇതരസാഹിത്യസൃഷ്ടികൾ ഇതരസാഹിത്യസൃഷ്ടികളുമാണു്. മിത്തുകൾക്കു കാവ്യഭംഗി സിദ്ധിച്ചെന്നിരിക്കും. കാവ്യത്തിനും നോവലിനും മിത്തിന്റെ ധ്വനനശക്തി സിദ്ധിച്ചെന്നുമിരിക്കും. ആധുനികകൃതികളുടെ മിത്തിക്കൽ സിഗ്നിഫിക്കൻസിനെപ്പററി പഠിക്കുമ്പോൾ മിത്തിനെക്കുറിച്ചു് ഇങ്ങനെയൊരു ബോധ്യം നമുക്കുണ്ടായിരിക്കുന്നതു നന്നു്.

---

"The Birth of Tragedy" (1872) treats Socratic man as an evolutionary mistake, and when this happens the poet's mythopoeic powers are bound to appear a truly miraculous survival for which we should be very grateful indeed." K. K. Ruthven "Myth" p: 55.

"Carsirer treats myth as a primordial symbolic form that is one of those things (like language itself) which we interpose between ourselves and the outside world in order to apprehend it; to him myth is a non discursive densely imagistic language, not unlike the language of Freudian dreams at once more archaic and vibrant than that cerebral and discursive language in which Carsirer's book is written." Ibid. p. 74.



## കഥ

# അടിയൊഴുക്കുകൾ

എല്ലാം വഴികളിലൂടെയും നടന്ന് എങ്ങുമെത്താതെ...

അങ്ങനെ ഒരു വിചാരമാണ് അയാൾക്ക് അയാളെക്കുറിച്ചുണ്ടായിരുന്നത്. പക്ഷേ, അയാൾ നിരാശപ്പെടുകയോ സങ്കടപ്പെടുകയോ ചെയ്തില്ല. ഇങ്ങനെയൊക്കെയാണ് ജീവിതം എന്നു സമാധാനിച്ചു.

അച്ഛനോടുള്ള പകയായിരുന്നു ജീവിതത്തിൽ അയാളെ വല്ലാതെ ഉലച്ചത്. ഭൂമിയിൽ തനിക്ക് ഒരു ശത്രുവേ ഉള്ളൂ എന്ന് അയാൾ വിചാരിച്ചു—അച്ഛൻ.

പുരാണ കഥകളിലെ വീരപുരുഷന്മാരെപ്പോലെ രോഗങ്ങളെ വെട്ടിപ്പിടിച്ച് ബുധശുക്രന്മാരെ തന്റെ കൈവെള്ളയിൽ നിറുത്തിയ അച്ഛനോട് നേർക്കുനേരേനിന്ന് എതിർക്കാൻ അയാൾക്ക് ശക്തിയുണ്ടായിരുന്നില്ല. എങ്കിലും, അമ്മയുടെ സങ്കടം കാണുമ്പോൾ അയാൾ വല്ലാതെ വിഷമിച്ചു. അമ്മയുടെ നിശ്ശബ്ദമായ തേങ്ങലുകൾ അയാളുടെ ഹൃദയത്തിനകത്തു മുഴങ്ങി.

ഇനിയും അവിടെ നിന്നാൽ ഒരു പുത്രനു ചേരാത്ത നിലയിൽ എന്തെങ്കിലും ചെയ്യേണ്ടിവരുമെന്ന് അയാൾക്കറിയാമായിരുന്നു. അങ്ങനെ എന്തെങ്കിലും ചെയ്യേണ്ടിവന്നാൽ അതിനു പേടിയുണ്ടായിട്ടല്ല. പേടിത്തൊണ്ടന്മാരെപ്പോലെ പേടിച്ച്, ഒന്നും കണ്ടില്ലെന്നു നടിച്ച് അച്ഛന്റെ സൗജന്യത്തിൻകീഴിൽ ജീവിക്കാൻ അയാൾക്കു കാമമായിരുന്നില്ല. അമ്മയുടെ സങ്കടം... അതിന്റെ മുമ്പിൽ അയാൾ എന്നും തോറ്റു.

ഒരു ദിവസം അമ്മയറിയാതെ, ആരും അറിയാതെ അയാൾ നാടുവിട്ടു. എങ്ങോട്ടു പോവുകയാണെന്നൊന്നും നിശ്ചയമുണ്ടായിരുന്നില്ല. വീട്ടിൽനിന്നും നാട്ടിൽ നിന്നും എങ്ങോട്ടെങ്കിലും.

ആറോ ഏഴോ വർഷം മുമ്പാണത്. പല സ്ഥലങ്ങളിൽ അലഞ്ഞു തിരിഞ്ഞ് ഒടുക്കം അയാൾ ആ നഗരത്തിൽ എത്തി. അവിചാരിതമായി കണ്ടുമുട്ടിയ പഴയ സ്നേഹിതന്റെ ഔദാര്യംകൊണ്ട് കുറേനാൾ അവന്റെകൂടെ ജീവിച്ചു. നഗരത്തിലെ ഒരു പേരുകേട്ട സ്ഥാപനത്തിൽ അവന്റെ സഹായംകൊണ്ട് സാമാന്യം നല്ല ഒരു ജോലിയും കിട്ടി.

എല്ലാവരിൽനിന്നും അകന്നുമാറി, ഒറ്റയ്ക്കു ജീവിക്കുന്നതായിരുന്നു, അയാൾക്കിഷ്ടം. പുതിയ ഒരാളെ പരിചയപ്പെടുകയെന്നുള്ളത് അയാളെ സംബന്ധിച്ചിടത്തോളം വിഷമംപിടിച്ച ഒരു കാര്യമായിരുന്നു. അതിനയാളെ സ്നേഹിതൻ കുറ്റപ്പെടുത്താറുണ്ടായിരുന്നു.

എന്തു സ്വഭാവമാണ് നിന്റേത്? ഒരു നഗരത്തിൽ ജീവിക്കുമ്പോൾ ഇങ്ങനെ ഒറ്റപ്പെട്ടു കഴിയുന്നത് വലിയ ഒരതിശയം തന്നെയാണ്.

അയാൾ വെറുതേ ചിരിച്ചു.

മറ്റുള്ളവരിൽനിന്നും അകന്നുജീവിക്കുന്നതിനല്ലേ നീ കുറ്റപ്പെടുത്തുന്നത്? എന്നാൽ ഒരു രഹസ്യം പറയാം—എനിക്കു ചില ദിവസങ്ങളിൽ മനുഷ്യനെ കാണുന്നതുതന്നെ ഇഷ്ടമല്ല.

നിനക്ക് ഏതുനേരവും ഈ വായന തന്നെ. മനുഷ്യന് വേറെ ഒരു തൊഴിലുമില്ലേ! വെറുതെയാണോ നിന്റെ തല തിരിഞ്ഞുപോയത്?

കൂട്ടുകാരൻ പാതി കുറ്റപ്പെടുത്തുന്ന മട്ടിലും, പാതി പരിഹസിക്കുന്ന മട്ടിലും പറഞ്ഞു:

കോളേജിൽ പഠിക്കുന്ന കാലത്ത് കവിതയെഴുതാറുണ്ടായിരുന്നതിന്റെ ദോഷമാണിത്. ഈ ചിന്തേം ധ്യാനോം... നിന്റെ ദുശ്ശീലം ഇനീം തീർന്നില്ലേ? നിനക്ക് സ്നേഹബന്ധങ്ങളുടെ അർത്ഥം അറിയാമോ?

ശാസിച്ചും ഉപദേശിച്ചും സ്നേഹിതൻ മടുത്തു. പിന്നെ അയാൾ ആ പണി ഉപേക്ഷിച്ചു.

നിന്റെ ഇഷ്ടം! ഒരാൾ അങ്ങനെ നിർബന്ധം തുടങ്ങിയാൽ മറ്റൊരാൾക്കെന്തുചെയ്യാൻ പറ്റും!

സ്നേഹിതൻ അയാളെ അയാളുടെ പാട്ടിനു വിട്ടു.

അവർതമ്മിൽ ഒരു മനുഷ്യനും മറ്റൊരു മനുഷ്യനും തമ്മിലുള്ള അകലമുണ്ടായിരുന്നു—എപ്പോഴും. ചിന്താഗതികൾ വേറെ. വാസനകൾ വേറെ. സ്വഭാവങ്ങൾ വേറെ.

സ്നേഹിതൻ ഒരു തടവറയായിത്തീരുമോ എന്ന് അയാൾ പേടിച്ചുതുടങ്ങിയപ്പോഴേക്കും സ്നേഹിതൻ സ്വയം ഒഴിഞ്ഞു മാറി.

അല്ലെങ്കിൽ അയാൾക്കതു അസഹ്യവും അനർത്ഥവുമായിത്തീർന്നേനേ.

പിന്നെ അയാൾ തനിച്ചായി. അപ്പോഴാണ് അയാൾക്കു സന്തോഷമായത്.



**പെരുമ്പടവം ശ്രീധരൻ**

ഏകാന്തതയിൽ വച്ചാണ് ഒരാൾ സ്വയം കണ്ടെത്തുന്നതെന്ന് അയാൾക്ക തോന്നി. തൻെറതന്നെഉള്ളിലേക്ക് ഉറം വലിഞ്ഞ് ഉള്ളിൻെറ ഉള്ളിലെ അന്ധകാരത്തിൽ അയാൾ തൻെറ ധ്യാനനിമിഷങ്ങൾ കണ്ടെത്തി.

ഒരാൾ സ്വയം കണ്ടെത്തുന്നത് പുറത്തെ വെളിച്ചത്തിൽ വച്ചല്ല, അകത്തെ ഇരുട്ടിൽ വച്ചാണെന്ന് അയാൾക്ക തോന്നി.

ഏകാന്തതയുടേയും ധ്യാനത്തിൻേറയും നിമിഷങ്ങളിൽ ഉള്ളിൻെറയുള്ളിൽ മായ പോലെ ആവിർഭവിക്കന്ന ജ്യോതിർമ്മയമായ ലോകത്തിൽ അയാൾ വ്യത്യസ്തനായ ഒരാളായിത്തീർന്നു.

തൻെറ മാററം കണ്ട് അയാൾ സ്വയം അതിശയിച്ചു. തൻെറതന്നെ ഉള്ളിലേക്ക കടക്കമ്പോൾ മനുഷ്യനുണ്ടാകുന്ന മാററം അവിശ്വസനീയമായിത്തീരുന്നു. ഭൗതിക ബന്ധങ്ങളുടെ കരുക്കിൽ അകപ്പെട്ടു പിടയുന്ന ഒരു പ്രാണിയാണ് പുറത്തെ മനുഷ്യൻ. അനേകം കെട്ടുപാടുകൾ. അനേകം ബന്ധങ്ങൾ. അനേകം ഉത്തരവാദിത്വങ്ങൾ. അഹംഭാവങ്ങൾ. പകകൾ. മോഹഭംഗങ്ങൾ...ഞാനോ നീയോ വലുത് എന്ന ഗർവ്വ്.

അതൊന്നുമില്ലാതെ..., സ്വന്തം ആത്മാവിൻെറ ഏകാന്തമായ ഒരു കോണിൽ...

എല്ലാബന്ധങ്ങളിൽനിന്നും വേർപെട്ട് അങ്ങനെ ഏകാകിയായി ജീവിക്കുന്നതിലുള്ള ആനന്ദം കണ്ടെത്തുന്നതിനിടയ്ക്കാണ് വിയർത്തൊലിക്കുന്ന മുഖവും മെലിഞ്ഞുനീണ്ട കഴുത്തും പുകനിറമുള്ള കണ്ണുകളുമുള്ള ഒരാൾ അടുത്തുക്ക വന്നത്. കാക്കിയുടുപ്പുധരിച്ച ആ മനുഷ്യൻ ഒരു കടലാസു നീട്ടിക്കാണിച്ചു.

കമ്പി.

നിങ്ങൾക്കാള് തെററിക്കാണും എന്ന അർത്ഥത്തിൽ അയാൾ ആ കിഴവൻെറ നേരെ നോക്കി.

കമ്പിശിപായി അതു ഗൗനിച്ചില്ല.

"സാറല്ലേ രാധാരമണൻ?"

"അതെ."

മടക്കുകൾ വീണ കടലാസ് നീട്ടിക്കാണിച്ചിട്ട് കമ്പിശിപായി ഒരു സ്ഥാനം തൊട്ടുകാണിച്ചു.

"ഇവിടെ ഒപ്പിടണം."

ആ കിഴവൻ തൊട്ടുകാണിച്ച സ്ഥാനത്ത് ഒപ്പിട്ടുകൊടുത്തു. ഇളംമഞ്ഞനിറത്തിലുള്ള കടലാസ് നിവർത്തി വായിച്ചപ്പോൾ വല്യേട്ടൻെറ ശബ്ദം:

Father expired. Car accident. Start immediately.

അയാൾക്ക പൊട്ടിച്ചിരിക്കാൻതോന്നി. കാറപകടത്തിൽപ്പെട്ട് തലപൊട്ടി ചോരയിൽ കുളിച്ചുകിടക്കുന്ന അച്ഛൻെറ ജഡം മനസ്സിൽ സങ്കല്പിച്ചുനോക്കി.

ഭാര്യയെ തൊഴിച്ചുകൊന്ന ദുഷ്ടന് ഒടുക്കം ഒരു ആക്സിഡൻറിൻെറ ശിക്ഷ.

സഹതാപം കാണിക്കാൻ ഓടിയെത്തിയ സഹപ്രവർത്തകരുടെ ഇടയിൽ സന്തോഷം ഉള്ളിലൊളിപ്പിച്ച് അയാൾ നിന്നു.

അയാൾ സ്വയം ശാസിച്ചു.

എന്തിനാണ് ഈ ആത്മവഞ്ചന? അച്ഛൻെറ ദുർമ്മരണത്തിൽ ഞാൻ സന്തോഷിക്കുന്നു എന്നു പറയാൻ കഴിയാത്തതെന്തുകൊണ്ട്?

ഒരിക്കൽ അയാൾ ആലോചിച്ചതായിരുന്നു, അച്ഛനെ കൊല്ലാൻ.

അച്ഛൻ കാരണം എന്നും കണ്ണീർ കുടിക്കുന്ന അമ്മ എൻെറ പൊന്നുമോനേ, അരുതെന്ന് അയാളെ വിലക്കി.

പെട്ടെന്ന് അയാൾ അതൊക്കെ ഓർത്തു. എല്ലാം മറന്നതായിരുന്നു. ഈ കമ്പി വീണ്ടും അതെല്ലാം ഓർമ്മയിലേക്ക കൊണ്ടുവന്നു.

അയാളുടെ മനസ്സ തർക്കിച്ചു.

— പോകണോ, വേണ്ടയോ?

താൻ എന്നും അച്ഛൻെറ ശത്രുവായിരുന്നു. അയാൾ ഒടുക്കം പോകാൻതന്നെ തീരുമാനിച്ചു. പുരാണകഥകളിലെ വീരപുരുഷന്മാരെപ്പോലെ ഭാഗ്യങ്ങളെ വെട്ടിപ്പിടിച്ച് ബുധശുക്രന്മാരെ തൻെറ കൈവെള്ളയിലെ രാശി ചക്രത്തിൽ നിറുത്തിയ പ്രതാപിയായ അച്ഛനെ അവസാനമായി ഒന്നു കാണണം.

ഒന്നൊന്നരവർഷംമുൻപ് അമ്മയുടെ മരണത്തിനു വന്നിട്ട് ഇറങ്ങിപ്പോകുമ്പോൾ ഓർത്തതായിരുന്നു ഇനി ഈ മണ്ണിൽ കാൽകുത്തുകയില്ലെന്ന്.

എന്നാൽ ഇപ്പോൾ വീണ്ടും വന്നിരിക്കുന്നു.

അച്ഛൻെറ ജഡം കാണാൻ.

തലപൊട്ടി, മുഖം ചതഞ്ഞ്, ആകൃതി നഷ്ടപ്പെട്ടുകിടക്കുന്ന അച്ഛൻെറ ജഡത്തിൽ കുറേനേരം അയാൾ നോക്കിനിന്നു.

അച്ഛൻെറ മരണത്തിൽ സങ്കടപ്പെടാൻ വന്നവർ കണ്ണുകളിൽ വ്യസനം നിറച്ചുകൊണ്ട് അച്ഛൻെറ ഗുണഗണങ്ങൾ വർണ്ണിക്കുന്നു.

ജീവിച്ചിരുന്നപ്പോൾ അച്ഛനെക്കുറിച്ച് ഇവരുടെയൊക്കെ അഭിപ്രായം എന്തായിരുന്നു? നേരേ കാണുമ്പോൾ ആദരവു കാണിക്കുകയും വാക്കുകളിൽ ബഹുമാനം ധ്വനിപ്പിക്കുകയും ചെയ്തിരുന്നവരുടെ മനസ്സിലെന്തായിരുന്നെന്ന് ആർക്കാണറിഞ്ഞുകൂടാത്തത്!

മരിച്ചുകഴിഞ്ഞപ്പോൾ അച്ഛൻ മഹാനായിത്തീർന്നിരിക്കുന്നു.

പൂമുഖത്ത് അച്ഛനെ അലങ്കരിച്ചു കിടത്തിയിരിക്കുന്നു. തലയ്ക്കൽ അഞ്ചു തിരിയിട്ടു കത്തിച്ച നിലവിളക്ക്. പുകഞ്ഞു സൗരഭ്യം പരത്തുന്ന ചന്ദനത്തിരികൾ. അച്ഛൻെറ ജഡത്തിന്മേൽ വിതറിയ പൂക്കൾ. ആരോ വച്ച ഒരു റീത്ത്.

ഒരു നിമിഷത്തേക്കെങ്കിലും അച്ഛനെ സ്നേഹിക്കാൻ അയാൾ ആഗ്രഹിച്ചു.

വെറുതെ വ്യസനം ഭാവിച്ചു നിൽക്കുന്ന ചേട്ടന്മാരെ കണ്ടപ്പോൾ അയാൾക്ക ചിരിക്കാൻ തോന്നി. ആരെ കാണിക്കാനാണ് ഈ ദുഃഖം? മക്കളെ സ്നേഹിച്ചിട്ടില്ലാത്ത ഒരച്ഛൻെറ മരണത്തിൽ ഇത്ര സങ്കടപ്പെടാനെന്തിരിക്കുന്നു?

അച്ഛൻെറ കാൽക്കൽ ആൾക്കൂട്ടത്തിനിടയിൽ ദുഃഖം കടിച്ചമർത്തി നിറഞ്ഞ കണ്ണുകളോടെ നിൽക്കുന്ന അപരിചിതയായ ഒരു സ്ത്രീയെ അയാൾ കണ്ടു.

ആരാണ് ആ സ്ത്രീ?

വരാന്തയുടെ കോണിൽ തൂണും ചാരി നിൽക്കുന്ന വല്യേട്ടൻെറ അടുത്തുക്ക് അയാൾ ചെന്നു.

"ഏട്ടനറിയുമോ ആ സ്ത്രീയെ? ആരാണത്?"

"അച്ഛൻെറ പുതിയ കീപ്പ്." വല്യേട്ടൻ സ്വരം താഴ്ത്തിപ്പറഞ്ഞു: "അച്ഛൻെറ മരണംകൊണ്ട് കഷ്ടത്തിലാകുന്നത് ആ സ്ത്രീയാണ്."

"ഉം, അതെന്താ?"

"ആ സ്ത്രീ ഏതോ ഹോസ്പിററലിലെ നേഴ്സായിരുന്നു. ഈയിടെയാണ് അച്ഛൻ അവളെക്കൊണ്ട് ഉദ്യോഗം രാജിവയ്പിച്ചത്. നഗരത്തിൽവീടും സ്വത്തും ഉണ്ടാക്കിക്കൊടുക്കാമെന്ന് അച്ഛൻ ആ സ്ത്രീക്ക് വാക്കുകൊടുത്തിരുന്നു. അവൾക്കതിനു യോഗമുണ്ടായില്ല."

ഓർത്തപ്പോൾ അയാൾക്ക് ആ സ്ത്രീയുടെ നിർഭാഗ്യത്തിൽ സഹതാപം തോന്നി. അച്ഛൻെറ മരണത്തിൽ എന്തെങ്കിലും ദുഃഖകരമായിട്ടുണ്ടെങ്കിൽ അത് ആ സ്ത്രീയുടെ ഈ ദുർവ്വിധിയാണ്.

"ഇന്നലെ രാത്രി അച്ഛൻ അവളുടെ വീട്ടിലായിരുന്നു," വല്യേട്ടൻ പറഞ്ഞു: "രാവിലെ അവിടന്നു വർക്സ്പോട്ടിലേക്ക പോകുന്ന വഴിക്കാണ് അപകടം."

അന്യരുടെ ഇടയിൽ, അപരിചിതരുടെ ഇടയിൽ സങ്കടം കടിച്ചൊതുക്കി ഒന്നുറക്കെ കരയാൻപോലും സ്വാതന്ത്ര്യമില്ലാതെ വിങ്ങിപ്പൊട്ടി നിൽക്കുന്ന ആ സ്ത്രീ.

അച്ഛനെ ദഹിപ്പിക്കാനുള്ള ചിത ഒരുങ്ങി. ഓലവാലെ കുളിച്ചുവന്ന് വല്യേട്ടൻ



# കഥ

## അയ്പ് പാറമേൽ



ആ വലിയ പട്ടണത്തിലെ തിരക്കേറിയ രാജവീഥികളിലൊന്നിലൂടെ, അയാളുടെ കാർ അതിവേഗം പൊയ്ക്കൊണ്ടിരുന്നു.

സ്പീഡു കുറയ്ക്കാൻ ഡ്രൈവറോട്ട് പറയാൻ തുടങ്ങുന്നതിനു മുമ്പേ, കാർ പെട്ടെന്നു നിന്നു.

ട്രാഫിക് ജാം.

മുന്നിൽ എത്രയോ വാഹനങ്ങൾ ഗതിമുട്ടിനിൽക്കുന്നു. അതിനും മുന്നിൽ, ആ പട്ടണത്തിലെ ഏററവും പ്രധാനപ്പെട്ട ജങ്ഷൻ. ആ ജങ്ഷനിൽനിന്നും, ഇടത്തോട്ടു തിരിഞ്ഞ്, ഏതാനും നിമിഷങ്ങളുടെ ദൂരം. അയാൾ റിസർവ് ചെയ്ത ഹോട്ടലിലെ മുറി.

ഇനി എത്രനേരം ഇവിടെ കിടക്കേണ്ടിവരും? ഒഴിവാക്കാൻ വയ്യാത്ത ഒരു വിവാഹത്തിൽ പങ്കെടുക്കാൻ ഇത്രയും ദൂരം താണ്ടി.

ഉച്ച കഴിഞ്ഞിട്ടില്ല. ഇന്നുതന്നെ തിരിച്ചുപോകാമായിരുന്നു. വിവാഹത്തിന് ക്ഷണിച്ച സുഹൃത്തുക്കളോടെല്ലാം അങ്ങനെയാണു പറഞ്ഞിരുന്നത്. പക്ഷേ...

തിരക്കു പിടിച്ച ഔദ്യോഗികവൃത്തിയിൽ നിന്നും മോചനം തേടിയ രണ്ടു ദിവസങ്ങൾ. നാളെ, ഞായറാഴ്ച. നാളെപ്പോയാൽ മതി.

രണ്ടു ദിവസമെങ്കിലും, കക്ഷികളുടെ ശല്യമില്ലാതെ, ഫോൺ കോളുകളുടെ ബുദ്ധിമുട്ടുകളിൽനിന്നും ഒഴിവായി, ഈ പട്ടണത്തിൽ കുറച്ചു വിശ്രമം. ആരും അറിയാതെ.

എന്തിന്?

ഒന്നിനുമല്ല.

എന്നാൽ, ഇന്നുതന്നെ തിരിച്ചുപോകാമല്ലോ?

എന്തിന്? അവിടെ, വീട്ടിൽ തന്നെ കാത്തിരിക്കാൻ ആരുണ്ട്? താൻ ഏകനാണ്. വിവാഹജീവിതത്തിൻെറ നഖക്ഷതങ്ങൾ ഇന്നുവരെ ഏററുവാങ്ങിയിട്ടില്ല.

പിന്നിട്ടുകഴിഞ്ഞ അരനൂററാണ്ടുകാലം, നടന്നുപോന്ന മരുഭൂമികളിൽ, തൻെറ കാല്പാടുകളുണ്ടോ? ഒരു മണൽത്തരിപോലും തന്നെ ഓർക്കുന്നുണ്ടായിരിക്കില്ലെന്ന് അറിഞ്ഞിട്ടും. എങ്കിലും സ്വസ്ഥമായി കിടന്ന്, ഒന്ന് ഓർക്കാം. അസ്വസ്ഥതയുടെ കണക്കുകൾ കൂട്ടാൻ.

കാറിനകത്തെ ഉഷ്ണത്തിൽനിന്നും രക്ഷപ്പെടാൻ, ചേക്കേറിക്കൊണ്ടിരിക്കുന്ന ഓർമ്മകളുടെ ചിറകടികളിൽനിന്നും മോചനംനേടാൻ, അയാൾ കാറിൻെറ ഡോർ തുറന്നു. മുന്നോട്ടുനടന്നു.

കുറെ നടന്നു. മടുപ്പുതോന്നി. തിരിച്ചു നടന്നു.

ട്രാഫിക്ജാമിൻെറ ഇടയിൽപെട്ട

ഉദകക്രിയകൾ ചെയ്തു. വായ്ക്കരിയിടാൻ വിളിച്ചപ്പോൾ അയാൾ ഒഴിഞ്ഞുമാറി.

വല്യേട്ടൻ മററുള്ളവർ കേൾക്കാതെ ശാസിച്ചു:

"ഇനിയും തീർന്നില്ലേ അച്ഛനോടുള്ള പക?"

"ഒരാളുടെ മോക്ഷത്തിന് എത്ര പേരു വേണ്ടിവരണം? ഞാനൊരാള് ചെയ്തില്ലെന്നോർത്ത്..."

"മററുള്ളവരെന്തു വിചാരിക്കുമെന്നെങ്കിലും ഓർക്കണ്ടേ?"

"എനിക്കാരേം ഒന്നും ബോദ്ധ്യപ്പെടുത്താനില്ല. കർമ്മം ചെയ്തു വീട്ടാവുന്ന കടമൊന്നും എനിക്കച്ഛനോടില്ല."

"നിൻെറ ഇഷ്ടം. നിനക്ക് സ്നേഹബന്ധങ്ങളുടെ അർത്ഥം അറിയാമോ? ആരു പറയാനാ നിന്നോട്?"

ആളുകൾ ചിതയിൽ അരിയും പൂവും ഇട്ടു തൊഴുതു. വല്യേട്ടൻ ചിതയ്ക്കു തീ കൊളുത്തി. ചിതയിലെ അഗ്നി ആളിപ്പടരുന്നത് അയാൾ വെറുതെ നോക്കിനിന്നു.

പുകയായി, അഗ്നിയായി, ഗന്ധമായി, ആകാശം അച്ഛനെ ഏററുവാങ്ങി. ചിത കത്തിയമർന്നു.

ഇനി അച്ഛൻ പഴയ ഒരോർമ്മ.

കൈക്കുള്ളിലെ സ്വന്തം മണ്ഡലങ്ങളിൽ നിലയുറപ്പിച്ചിരുന്ന ബുധശുക്രന്മാരെയും ആദിത്യചന്ദ്രന്മാരെയും ഭാഗ്യരേഖയിൽ കൊണ്ടുനിറുത്തിയ അച്ഛൻ ഇനി എവിടെ?

ചിത കത്തിയമർന്നിട്ടും അങ്ങോട്ടു നോക്കിനില്ക്കുന്ന ആ സ്ത്രീയെക്കുറിച്ചായിരുന്നു, അയാളുടെ വിചാരം.

ആ സ്ത്രീ അച്ഛനെ സ്നേഹിച്ചിട്ടുണ്ടാവണം.

അച്ഛന് ആരോ ഏതോ വെപ്പാട്ടിമാരുണ്ടായിരുന്നു. അവരാരും അച്ഛനെ കാണാൻ വന്നില്ല.

പാവം, ഈ സ്ത്രീ മാത്രം...

വല്യേട്ടനെ വിളിച്ച് ആളൊഴിഞ്ഞ ഒരു കോണിലേക്ക മാററിനിറുത്തി സ്വകാര്യമായി പറഞ്ഞു:

"ഞാൻ പോവുവാണ്."

"നീയെന്താണിപ്പറയുന്നത്?" വല്യേട്ടന് ശുണ്ഠിവന്നു. "അച്ഛൻെറ ചിതയിലെ തീ കെടുന്നതിനുമുമ്പേ...ആളുകളെക്കൊണ്ടു പറയിപ്പിക്കാനാണോ നിൻെറ പുറപ്പാട്? അനിയാ, മരിച്ചവരോടു പക അരുത്."

"ഞാനതിനെക്കുറിച്ചൊന്നും തർക്കിക്കുന്നില്ല," അയാൾ സൗമ്യമായി പറഞ്ഞു: "ഇപ്പോൾ ഞാൻ പറയുന്നതു കേൾക്കു. അച്ഛൻെറ സ്വത്തിൽ എനിക്കാഗ്രഹമില്ല. പക്ഷേ, ആ സ്ത്രീക്കെന്തെങ്കിലും കൊടുക്കണം; അവർ വാങ്ങുമെങ്കിൽ..."

ആ വാക്കുകൾ അയാളെ വിസ്മയിപ്പിച്ചു. എങ്ങനെ പറയാൻ കഴിഞ്ഞു അത്? തൻെറ ഉള്ളിൽ ഇത്രയും നന്മ ബാക്കിയുണ്ടായിരുന്നോ?

പെട്ടെന്ന് അയാളുടെ വാക്കുകൾക്ക കുറേക്കൂടി ദാർഢ്യമുണ്ടായി.

"അച്ഛനെ സ്നേഹിക്കുകയും വിശ്വസിക്കുകയും ചെയ്ത ആ സ്ത്രീയെ വെറും കൈയോടെ പറഞ്ഞയയ്ക്കരുത്."

നാട്ടിലെ വെപ്പാട്ടികളെ വിച്ചതിനായിരുന്നു, അയാൾക്ക് അച്ഛനോടു കലി.

അയാൾ തമാശയോടെ ഓർത്തു.

എന്നിട്ടിപ്പോൾ അതിൽ ഒരുത്തിക്ക വേണ്ടി താൻതന്നെ സഹതപിക്കുകയും വാദിക്കുകയും ചെയ്യുന്നു.

രാത്രിവണ്ടിയിൽ തിരിച്ചുപോകുമ്പോൾ, പെരുവഴിയിൽ വിളിച്ചുപറഞ്ഞു നടക്കുന്ന ഭ്രാന്തൻ ഉപദേശിയുടെ വാക്കുകൾ അയാൾ ഓർത്തു.

— നീ കഴുകനെപ്പോലെ ഉയർന്നാലും നക്ഷത്രങ്ങളുടെ ഇടയിൽ കൂടുവച്ചാലും അവിടെ നിന്ന് ഞാൻ നിന്നെ ഇറക്കുമെന്ന് യഹോവയുടെ അരുളപ്പാട്.

നദിക്കു കുറുകെയുള്ള ഇരുമ്പു പാലത്തിന്മേൽ വണ്ടിച്ചക്രങ്ങളുടെ ഭീകരമായ മുഴക്കം.

അച്ഛൻെറ ജഡത്തിനരികിൽ നിന്ന സ്ത്രീയുടെ നിശ്ശബ്ദമായ തേങ്ങലുകൾ അതിനുമീതെ.

സ്നേഹബന്ധങ്ങളുടെ അർത്ഥം ചില ദുരന്ത നിമിഷങ്ങളിൽ കൂടുതൽ ആഴത്തിൽ മനസ്സിലാകുമെന്ന് അയാൾക്ക തോന്നി.

ഒരു കാറിന്റെ ഡോർ, പെട്ടെന്നു തുറന്നു്, തന്റെ വഴിമുടക്കി.

പ്രൗഢയായ ഒരു സ്ത്രീ പുറത്തിറങ്ങി. തന്റെ മുന്നിൽനിന്നു.

ഹലോ!

ഓർമ്മകൾ കൂട്ടിയിണക്കാനുള്ള ബദ്ധപ്പാടിനു്, അരനിമിഷം. തിരിച്ചറിവിന്റെ പുഞ്ചിരിയിലൂടെ അയാൾ ചോദിച്ചു:

ഇവിടെ?

ഇവിടെയാണു് ജോലി.

ഇവിടത്തെ ജൂഡിഷ്യൽഫസ്റ്റ്ക്ലാസ്സ് മജിസ്ട്രേട്ട്?

അതെ. ഇവിടെ എന്തിനുവന്നു?

ഒരു സുഹൃത്തിന്റെ മകളുടെ വിവാഹം.

ഇപ്പോൾ നാട്ടിലേക്കു തിരിച്ചു പോകയായിരിക്കും?



അയാൾ ഒരു നിമിഷം സംശയിച്ചു നിന്നു. പിന്നെ പറഞ്ഞു:

അങ്ങനെയാണു് ഞാൻ എല്ലാവരോടും പറഞ്ഞിട്ടുള്ളതു്.

അപ്പോൾ ഇന്നു തിരിച്ചുപോകുന്നില്ലേ?

ഇല്ല. നാളെ പുലരുമ്പോൾ പോകണം.

ഒരു ദിവസത്തെ വിശ്രമം, അല്ലേ?

അതെ.

നിമിഷങ്ങളുടെ നിശ്ശബ്ദത അസഹ്യമായി. പെട്ടെന്നു് അവർ ചോദിച്ചു:

വിശ്രമം രാത്രിയിലല്ലേ വേണ്ടൂ? ഞാൻ ഇവിടെ അടുത്താണു് താമസം. ഇന്നു വൈകുന്നേരം എന്റെ വീട്ടിൽ വരൂ.

അയാൾ ഒന്നും പറഞ്ഞില്ല.

അപ്പോൾ അവർ പറഞ്ഞു:

കുറച്ചുനേരം സംസാരിച്ചിരിക്കാമെന്നു കരുതി, കുറേക്കാലമായല്ലോ കണ്ടിട്ടു്?

വരാം.

വരണം.

അവരുടെ വീട്ടിലെത്തേണ്ട വഴിപറഞ്ഞുതന്നു. പെട്ടെന്നു് കാറിൽക്കയറി ഡോർ അടച്ചു.

അയാൾ നടന്നു. അയാളുടെ കാറിൽ കയറി.

അവർക്കു തന്നോടു് എന്താണു് പറയാനുള്ളതു്? അല്ലെങ്കിൽ, തനിക്കു് അവരോടു് എന്തെങ്കിലും സംസാരിക്കാനുണ്ടോ?

ഉണ്ടെങ്കിൽ, അവരുടെ പഴയകാല ജീവിതം. തന്റെ ഉററ സുഹൃത്തുമായി അവർക്കുണ്ടായിരുന്ന ബന്ധം. ഒരു വലിയ രഹസ്യമായി, അവർ രണ്ടുപേർക്കും വേണ്ടി, അയാൾ അതു കാത്തുസൂക്ഷിച്ചു. കാലഹരണത്തിന്റെ അവധി കഴിഞ്ഞിട്ടും. ആ ബന്ധം എത്രമാത്രം ആഴമേറിയതായിരുന്നു എന്നു്, ഇന്നു്, ഒരു പക്ഷേ, അയാൾമാത്രം ഓർക്കുന്നുണ്ടായിരിക്കാം. എഴുതിയ കത്തുകൾ, കിട്ടിയ മറുപടികൾ, അതെല്ലാം ഇന്നും, അയാൾക്കുമാത്രം ഹൃദിസ്ഥമാണു്. എഴുതിയവർ അതെല്ലാം എന്നേ മറന്നു. വിവാഹം കഴിച്ചു്, ആജീവനാന്തം നിലനിൽക്കുമെന്നു്, പരിപൂർണ്ണമായും അയാൾ വിശ്വസിച്ച ബന്ധം. പക്ഷേ, അയാൾ മാത്രം ഒരു ശ്മശാനംസൂക്ഷിപ്പുകാരനായി...

പെട്ടെന്നു്, അയാളുടെ ചിന്തകളെ ശിഥിലമാക്കി, കാർ മുന്നോട്ടു പോകാൻ തുടങ്ങി.

അപ്പോൾ ട്രാഫിക് ജാമിൽ നിന്നും രക്ഷപ്പെട്ട ആശ്വാസം. വാഹനങ്ങളുടെ നിലയ്ക്കാത്ത പ്രവാഹം. ചെവിടു് കുത്തിക്കീറിക്കൊണ്ടു് പലതരം ഹോണുകൾ.

ജങ്ഷനിൽവന്നു്, ഇടത്തോട്ടു തിരിഞ്ഞു്, ഏതാനും നിമിഷങ്ങൾക്കകം, ആ വലിയ ഹോട്ടലിന്റെ പോർച്ചു്.

ബ്രീഫ്കെയ്സ്, മുറിയിലെ കിടക്കയിലേക്കെറിഞ്ഞു. വിയർപ്പിൽക്കുതിർന്ന വസ്ത്രങ്ങളെ ഉണക്കിയ ശരീരത്തിന്റെ ചൂടു്.

ഷവറിന്റെ തണുത്ത സൂചിമുനകൾക്കു ശരീരം കാഴ്ചവച്ചു...

ഹോട്ടൽബോയ് മുന്നിൽവന്നു് വണങ്ങിയപ്പോൾ പറഞ്ഞു,

ഒരു തണുത്ത സോഡ, ചെറുനാരങ്ങ, സ്വല്പം ഉപ്പ്.

നാലഞ്ചു വർഷങ്ങൾക്കു മുമ്പായിരുന്നെങ്കിൽ, അയാൾ അതൊന്നുമായിരിക്കില്ല ആവശ്യപ്പെടുക.

* * *

അയാൾ പ്രാക്ടീസ് ചെയ്യുന്ന കോടതിയിൽ, അവർ മജിസ്ട്രേട്ടായി ചാർജ് എടുത്തതിന്റെ പിറേറ ദിവസം.

പ്യൂണിനെ അയച്ചു് അയാളെ വിളിപ്പിച്ചു.

ചെയ്മ്പറിൽ ചെന്നു.

ഒരു മുഖവുരയുംകൂടാതെ അവർ പറഞ്ഞു:

എനിക്കിവിടെ മൂന്നുവർഷം. നമ്മൾ തമ്മിലുള്ള പരിചയം, നമ്മൾ മാത്രം അറിഞ്ഞാൽമതി. എന്നിൽനിന്നു് യാതൊരാനുകൂല്യവും പ്രതീക്ഷിക്കരുതു്. അതിന്റെ ആവശ്യം നിങ്ങൾക്കില്ലെന്നും എനിക്കറിയാം.

അയാൾ ഒരു ഉത്തരവും പറഞ്ഞില്ല.

അവർ കോളിങ് ബെല്ലിൽ വിരലമർത്തി.

പ്യൂൺ ഓടിയെത്തി.

ബെഞ്ച് ക്ലാർക്കിനെ വിളിയ്ക്കൂ.

തനിക്കു് പോകാമെന്നു് മനസ്സിലായി. അയാൾ പുറത്തു കടന്നു.

* * *

പിന്നെ തികച്ചും മൂന്നു വർഷം.

തെളിവുള്ള കേസ്സുകളിൽ, യാതൊരു ദയാദാക്ഷിണ്യവും കാണിക്കാതെ, എത്രയോ പ്രതികളെ ജയിലിലേക്കയച്ചു. അതിൽ തന്റെ പ്രതികളും ഉണ്ടായിരുന്നു.

പക്ഷെ, അവരുടെ വിധികൾ കുററമററതായിരുന്നു. ആ വിധികളിൽ, ഒരു പഴുതും കണ്ടെത്താൻ അയാൾക്കു സാധിച്ചില്ല; മേൽ കോടതികൾക്കും. നിയമത്തിന്റെ ഉരുക്കുകവചംധരിച്ച ന്യായാധിപ.

രൂക്ഷമായ ഒരുനോട്ടം. അല്ലെങ്കിൽ സമുഖമായ പുരികങ്ങൾ പെട്ടെന്നു് കൂട്ടിയടുപ്പിച്ചു്, നെററിയിൽ ആഴമേറിയ ചുളിവുകൾ ഉണ്ടാക്കും. അത്രയുംകൊണ്ടു്, കോടതിഹാളിലും പരിസരത്തും അവർ പരിപൂർണ്ണ നിശ്ശബ്ദത നേടിയെടുത്തു.

വളരെ കുറച്ചു സംസാരിച്ചു്, ഒരു കടുത്ത വാക്കും പറയാതെ, കോടതി സ്റ്റാഫിനേയും അവർ കീഴടക്കി.

മൂന്നുവർഷം അവർ തികച്ചും ഭരിച്ചു. ഒരാൾക്കും അവരെ ഇഷ്ടമായിരുന്നില്ല. പക്ഷേ, ഒരാൾക്കും അവരിൽ ഒരുതെററും കണ്ടെത്താനും കഴിഞ്ഞില്ല.

ട്രാൻസ്ഫർ ആയി പോകുന്നതിന്റെ തലേ ദിവസമാണു്, പിന്നീടു്, അയാളെ ചെയ്മ്പറിലേക്കു വിളിപ്പിച്ചതു്.

അന്നും മുഖവുരയൊന്നുമില്ലാതെ പറഞ്ഞു:

ഞാനിവിടെ നിന്നും പോകുന്നതിൽ എല്ലാവർക്കും സന്തോഷമാണെന്നറിയാം. എനിക്കതിൽ ദുഃഖമൊന്നുമില്ല.

പിന്നെ അവർ നിശ്ശബ്ദയായിരുന്നു.

അപ്പോൾ, അവരുടെ മുഖത്തെ ചുളിവുകളിൽ, മറക്കാൻ ശ്രമിച്ച പഴങ്കഥകൾ പതിയിരിക്കുന്നതു് ശ്രദ്ധിക്കാതിരിക്കാൻ കഴിഞ്ഞില്ല.

നെററിയിൽ വിരലുകളമർത്തി, കണ്ണുകൾ പാതിയടച്ചു്, തന്റെ നേരെ നോക്കാതെ അവർ പറയാൻ തുടങ്ങി:

ഒരുകാര്യം ചോദിക്കട്ടെ...ഞങ്ങൾ തമ്മിൽ പിരിയുമ്പോൾ, ഞാൻ എല്ലാ കത്തുകളും തിരിച്ചുകൊടുത്തു. ആ കത്തുകളും മറുപടികളും നിങ്ങളെയാണു് സൂക്ഷിക്കാൻ ഏല്പിച്ചിരുന്നതു് എന്നാണെന്റെ അറിവു്. ശരിയല്ലേ?

അതേ.

പെട്ടെന്നു് മുഖമുയർത്തി അയാളെ നോക്കി.

അവർ അറിയനാഗ്രഹിച്ചതു് അയാൾ പറഞ്ഞു.

കുറച്ചുകാലം സൂക്ഷിച്ചു. പിന്നെ നശിപ്പിച്ചു.

കൊള്ളാം. ഒന്നു് ചോദിച്ചെന്നു മാത്രം.

അവരുടെ വിരലുകൾ കോളിങ്ബെല്ലിലേക്കു് നീണ്ടുവന്നപ്പോൾ, അയാൾ എഴുന്നേററു. അപ്പോൾ അവർ പറഞ്ഞു:

നിങ്ങളുടെ കക്ഷികളോടു് ഒരു ആനുകൂല്യവും കാണിക്കാൻ എനിക്കു സാദ്ധ്യമല്ലായിരുന്നു. പക്ഷേ, അതാണല്ലോ നിയമം?

അയാളുടെ ഉത്തരം പെട്ടെന്നായിരുന്നു.

നമ്മൾ പഠിച്ച നിയമം വ്യത്യസ്തമല്ലല്ലോ?

വാചകം അവസാനിക്കുന്നതിനുമുമ്പു്, കോളിങ്ബെൽ, ആവശ്യത്തിലധികനേരം ശബ്ദമുണ്ടാക്കി.

വർഷങ്ങൾക്കുമുമ്പു കേട്ട ആ കോളിങ്ബെല്ലിന്റെ ശബ്ദം, അയാളുടെ മനസ്സിൽനിന്നും മായുന്നതിനുമുമ്പേ, ആ വലിയ പട്ടണത്തിലെ സൈറൺ, നിഷ്കരുണം അലറാൻ തുടങ്ങി. അതൊന്നു നിലയ്ക്കാൻ അയാൾ കണ്ണുകൾ അടച്ചു.

പിന്നീടു് അയാൾ വാച്ചിൽനോക്കി. ഓടിയെത്താത്ത സൂചികളെ, അയാൾ നാലുമണിയിലേക്കാക്കി.

അയാൾ സാവധാനം എഴുന്നേററു.

വാഷ്ബേസ്സിനിൽ മുഖം കഴുകി. ബ്രീഫ്കെയ്സ് തുറന്നു് ഒരു ഷർട്ടും, ദോത്തിയും എടുത്തു ധരിച്ചു. മുറി പൂട്ടി പുറത്തുകടന്നു. കാറിൽക്കയറി ഇരുന്നു.

പോകേണ്ട സ്ഥലം ഡ്രൈവർക്കു പറഞ്ഞുകൊടുത്തു.

വിശാലമായ മുററം. നീണ്ട വരാന്ത. ആ വരാന്തയുടെ കോണിൽക്കണ്ട ഒരു കസേരയിലേക്കു് അയാൾ നടന്നു. അവർ പെട്ടെന്നു് മുന്നിലെത്തി.

ഇരിക്കൂ.

ഒപ്പം അവരും ഇരുന്നു. അടുത്തനിമിഷം അവർ സംസാരിക്കാൻ തുടങ്ങി:

എനിക്കിവിടെ, ബന്ധുക്കളില്ല; പരിചയക്കാരില്ല. ഇവിടെ കയറിവന്നു സംസാരിച്ചിരിക്കാൻ ഞാൻ ആരേയും അനുവദിക്കാറുമില്ല... പക്ഷേ, നമ്മൾ തമ്മിൽ പണ്ടേ പരിചയമുള്ളവരല്ലേ?

അയാൾ ഒരു കാര്യം ചോദിക്കാൻ തുനിഞ്ഞു, അറിയാനല്ല, അവരെ വ്രണപ്പെടുത്താൻ. പക്ഷേ, വേണ്ടെന്നുവച്ചു.

കുറച്ചിട മൗനത്തിനുശേഷം, അവർ ചോദിച്ചു:

നിങ്ങൾ തമ്മിൽ പിന്നീടു് കണ്ടിട്ടുണ്ടോ?

ഇല്ല. ഞാൻ, ഒന്നു രണ്ടു് കത്തുകളയച്ചു. മറുപടി കിട്ടിയില്ല...ഒട്ടെ, നിങ്ങൾ തമ്മിൽ എപ്പോഴെങ്കിലും പിന്നീടു് കാണുകയുണ്ടായോ?

ഉവ്വു്. ഒരിക്കൽ...എന്റെ ഭർത്താവു് മരിച്ചപ്പോൾ അന്നു് വന്നിരുന്നു.

ഒന്നും സംസാരിക്കാൻ...

ഇല്ല. അന്നതു് സാദ്ധ്യമല്ലല്ലോ?

പിന്നീടൊന്നും പറയാതെ അവർ തല താഴ്ത്തിയിരുന്നു. കുറച്ചു കഴിഞ്ഞു് അവർ ചോദിച്ചു.

ഒരുകാര്യം ചോദിക്കട്ടെ? ഐ നോ ദ ക്വസ്റ്റ്യൻ ഈസ് ടു പേഴ്സണൽ. നിങ്ങൾ വിവാഹം കഴിക്കാതിരിക്കാൻ എന്തെങ്കിലും കാരണമുണ്ടോ?

അയാൾ പെട്ടെന്നു് ഉത്തരം കണ്ടെത്തി.

തിരക്കു പിടിച്ച ജീവിതം. അതിനു സമയം കിട്ടിയില്ലെന്നു ധരിച്ചാൽ മതി.

ആരോടെങ്കിലുമുള്ള പകപോക്കലാണോ?

ഞാൻ ഉത്തരം പറഞ്ഞുകഴിഞ്ഞു...അതെല്ലാം പോകട്ടെ. ഇവിടെ ഒററയ്ക്കാണോ താമസം?

അല്ല. ഒരു വേലക്കാരിയും ഡ്രൈവറും ഉണ്ടു്.

അവരുടെ സ്വരത്തിൽ വിദ്വേഷം കലരുന്നതു് ശ്രദ്ധിച്ചു. അയാൾ വീണ്ടും ചോദിച്ചു.

അപ്പോൾ, മക്കൾ...?

എനിക്കു് ആകെ ഒരു മകൾ മാത്രം. എന്റെ ഏകാന്തതയിൽ എനിക്കു വേറെ ആരുമില്ലല്ലോ? അവളെ ഒരു വലിയ നിലയിലാക്കണമെന്നു് എനിക്കു നിർബ്ബന്ധം. ആ ഒരു ലക്ഷ്യംവച്ചു് ഞാൻ അവളെ ഭരിച്ചു.

മകൾ ഇപ്പോൾ എന്തു ചെയ്യുന്നു?

മെഡിസിനു പഠിക്കുന്നു.

ഇവിടത്തെ മെഡിക്കൽ കോളേജിൽ?

അതെ.

ഹോസ്റ്റലിലാണോ?

അല്ല.

അപ്പോൾ ഇവിടെയുണ്ടോ?

ഇല്ല.

പിന്നെ?

അവളുടെ ഭർത്താവിന്റെകൂടെ.

ഓ—വിവാഹം കഴിച്ചതു് ഞാനറിഞ്ഞില്ല.

ഞാനും അറിഞ്ഞില്ല.

എന്തു പറയണമെന്നു് അറിയാതെ, എങ്ങനെ അവിടെനിന്നും രക്ഷപ്പെടണമെന്നറിയാതെ, അയാൾ അവരെത്തന്നെ നോക്കിയിരുന്നു.

അവരുടെ കണ്ണുകൾ കലങ്ങിയില്ല. ആ കണങ്ങൾ നീരാവിയായി, അവരുടെ നെററിയിൽ വിയർപ്പായി പൊടിയുന്നതു് അയാൾ കണ്ടു.

അതു മറയ്ക്കാൻ, നെററിയിൽ കൈ വച്ചു്, അവർ മുഖം താഴ്ത്തിയിരുന്നു.

ഇനിയൊന്നും ചോദിക്കരുതെന്നു്, അവരുടെ മുഖത്തെ ചുളിവുകൾ, അപേക്ഷിക്കുന്നുണ്ടോ?

അയാൾ എഴുന്നേററു. അവരും.

അയാളെ സ്തബ്ധനാക്കി, മുഖത്തു് യാതൊരു ഭാവഭേദവുമില്ലാതെ അവർ ചോദിച്ചു:

നാളെ കാലത്തുപോകും അല്ലേ? എപ്പോഴെങ്കിലും ഇവിടെ വരൂ. നമ്മൾ പഴയ പരിചയക്കാരല്ലേ?

ശ്രമിക്കാം.

(ശേഷം 80-ാം പേജിൽ)

# അധികാരത്തിന്റെ ഉറവിടം

രണ്ടിലധികം വ്യക്തികൾ ഒന്നായിച്ചേരുമ്പോൾ അവരുടെ ആവശ്യങ്ങൾ, ഉത്തരവാദിത്വങ്ങൾ, ആനുകൂല്യങ്ങൾ, പ്രശ്നങ്ങൾ തുടങ്ങിയവയിലൊക്കെ ഒരുതരം വിഭജനം അനിവാര്യമായിത്തീരുന്നു. ഈ വിഭജനം തികച്ചും അനൗപചാരികമോ ഔപചാരികമോ ആവാം. രണ്ടുപേർകൂടി ഒരു തോണിയിൽ യാത്രചെയ്യുമ്പോൾ ഒരാൾ തുഴയാനും മറേറയാൾ ചുക്കാൻപിടിക്കാനും തയ്യാറാവണം. ഈ ഏർപ്പാട് ആകസ്മികവും തന്നിമിത്തം അനൗപചാരികവുമാവാം. അല്ലെങ്കിൽ മേലുത്തരവിന്റെ അടിസ്ഥാനത്തിൽ ഔപചാരികമാവാം. രണ്ടുതരത്തിലായാലും ഒരുതരം അധികാരവിഭജനമാണ് സംഭവിക്കുന്നത്. സാമൂഹ്യാധികാരത്തിന്റെ ഉറവിടം ഇവിടെ നാം കാണുന്നു. വ്യക്തികളുടെ വിവിധതലത്തിലുള്ള അധികാര വിനിയോഗത്തിലൂടെയാണ് സമൂഹത്തിന്റെ വികാസം നിർണ്ണയിക്കപ്പെടുകയും നിയന്ത്രിക്കപ്പെടുകയും ചെയ്യുന്നത്. വ്യക്തികൾ അവരവരുടെ അധികാര-കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നില്ലെങ്കിൽ സമൂഹത്തിന്റെ വികസനദിശ മാത്രമല്ല, ഭദ്രതയും നിലനില്പുതന്നെയും അപതാളത്തിലാവും.

അധികാരവും കർത്തവ്യവും ഒരേ നാണയത്തിന്റെ രണ്ടു വശങ്ങൾ മാത്രമാണ്. കൂടുതൽ അധികാരം എന്നതിനു കൂടുതൽ കർത്തവ്യം എന്നാണർത്ഥം. കർത്തവ്യം നിർവഹിക്കുവാനുള്ള സാമൂഹ്യമുദ്രയാണ് അധികാരം. സംഘടിതമായ ഏതു മനുഷ്യപ്രവർത്തനത്തിലും അധികാര കേന്ദ്രങ്ങൾ ഉണ്ടാവും. അധികാരകേന്ദ്രങ്ങൾ ഉണ്ടെങ്കിൽ മാത്രമേ സംഘടനയും സമൂഹവും രൂപം കൊള്ളുകയുള്ളൂ എന്നതാണ് പരമാർത്ഥം. വെറും ഒരു സാഹിത്യസമാജം രൂപീകരിക്കപ്പെടുമ്പോൾ അതിനു പ്രസിഡന്റും സെക്രട്ടറിയും വേണം. ഭാരവാഹികൾ നിശ്ചയിക്കപ്പെടുമ്പോൾ ചുമതലകളും നിർണ്ണയിക്കപ്പെടുന്നു. അധികാരവും അതിനോടനുബന്ധിച്ച ചുമതലകളും ചില വ്യക്തികളിൽ നിക്ഷിപ്തമാകുമ്പോൾ മാത്രമേ സംഘടന പ്രാവർത്തികമാകുകയുള്ളൂ എന്നു വ്യക്തമാണല്ലോ. ഭാരവാഹികളും അധികാര കേന്ദ്രങ്ങളുമില്ലെങ്കിൽ സമാജവുമില്ല.

സാമൂഹ്യാധികാരം സമൂഹത്തിനകത്തു പരിമിതമാണ്. സംഘടനാധികാരം സംഘടനയ്ക്കകത്തും. കേരളത്തിലെ മുഖ്യമന്ത്രിക്ക് തമിഴ്നാട്ടിൽ യാതൊരധികാരവുമില്ലല്ലോ. അതുപോലെ തിരുവനന്തപുരം ബിഷപ്പിന് തിരുവനന്തപുരത്തെ ഈഴവന്റെയും നായരുടെയും മുസ്ലിമിന്റെയും മേൽ അധികാരമോ ചുമതലയോ ഇല്ല. ഒരു സമൂഹത്തിനകത്ത് നിരവധി ഉപസമൂഹങ്ങളും (സമൂഹികയെന്നു വിളിക്കാം) ഓരോ ഉപസമൂഹത്തിനകത്തും അനേകം സംഘടനകൾ, സ്ഥാപനങ്ങൾ, വിഭാഗം തുടങ്ങിയവയുമുണ്ടാകാം. അത്രയുംതരം അധികാരസംവിധാനങ്ങളും നിലനിൽക്കുമെന്നാണിതിനർത്ഥം. സ്ഥാപനവല്ക്കരണത്തിന്റെയും സമൂഹവല്ക്കരണത്തിന്റെയും ആദ്യപടിയാണ് അധികാരരൂപീകരണമെന്നു പറയാം. ഒരു സ്ഥാപനത്തിൽ (സംഘടനയിൽ, സമൂഹത്തിൽ) അധികാരം കൈയാളുന്ന ആൾ വേറൊരു സ്ഥാപനത്തിൽ വെറും സാധാരണ അംഗമാവാം. മറിച്ച് ഒരേ വ്യക്തിയിൽത്തന്നെ പലതരം അധികാരങ്ങൾ കേന്ദ്രീകൃതമായെന്നുവരാം. സ്കൂൾഹെഡ്മാസ്റ്റർ സ്ഥലത്തെ പൗരസമിതിയുടെ സെക്രട്ടറിയും വായനശാലയുടെ പ്രസിഡന്റും കുടുംബത്തിലെ കാരണവരുമാവാം. പലതരം അധികാരങ്ങൾ ഒരേവ്യക്തിയിൽ കേന്ദ്രീകൃതമാകുന്നത് സ്ഥാപിതതാല്പര്യങ്ങളുടെ വളർച്ചയ്ക്ക് കാരണമാവുന്നു. നേരത്തേ ഉദാഹരിച്ച ഹെഡ്മാസ്റ്റർ ഏതാനും സ്ഥാപന—സംഘടനകളുടെ പരസ്പരമേളനബിന്ദുവാണ്. തറവാടിന്റെയും സ്കൂളിന്റെയും താല്പര്യങ്ങൾ ഭിന്നമാകുമ്പോൾ അയാൾ തറവാടിനു പ്രാമുഖ്യം കൊടുത്തുവെന്നുവരാം. ഇതു സ്കൂളിന്റെ താൽപര്യത്തിനു ഹാനികരമാണെന്നു പറയേണ്ടതില്ലല്ലോ. സമൂഹത്തിന്റെ ആരോഗ്യകരമായ വളർച്ചയ്ക്ക് അധികാരവികേന്ദ്രീകരണമാണ് ഉത്തമം.

സാമൂഹ്യാധികാരത്തിന്റെ പ്രാഥമിക സ്വഭാവം അത് ഔപചാരികവും അംഗീകൃതവുമാണ് എന്നതാണ്. ഔപചാരികാധികാരം എന്നാൽ നിയമാനുസൃതാധികാരം എന്നാണർത്ഥം. ഒരു രാജ്യത്തിന്റെ പ്രധാന മന്ത്രിക്ക് വിപുലമായ അധികാരങ്ങൾ ഉപയോഗിക്കുവാൻ സാധിക്കുന്നത് ഔപചാരികമായ സ്ഥാനത്തു നിയമാനുസൃതമായ രീതിയിൽ എത്തിച്ചേരുന്നതുകൊണ്ടാണ്. വാസ്തവത്തിൽ, ഇക്കാരണത്താലാണ് അധികാരവിനിയോഗം സാദ്ധ്യമാവുന്നത്. എന്നാൽ, ചിലപ്പോൾ അനൗപചാരികമായ അധികാരകേന്ദ്രങ്ങൾ രൂപപ്പെടുന്നതു കാണാം. സാന്ദർഭികമായും സ്വതഃപ്രചോദിതമായുമാണ് അതു വന്നുചേരുന്നത്. ബസ്സപകടമുണ്ടാകുമ്പോൾ സഹായത്തിനെത്തുന്ന നാട്ടുകാർ വെറും അനൗപചാരികമായ സംഘമാണ്. എന്നാൽ, ഏതാനും നിമിഷങ്ങൾക്കകം അവിടെ ഒരു നേതൃത്വം ഉരുത്തിരിയുന്നതു കാണാം. പിന്നെ, രക്ഷാപ്രവർത്തനങ്ങൾക്ക് നിർദ്ദേശങ്ങൾ നൽകുന്നതും താല്ക്കാലികാധികാര കേന്ദ്രങ്ങളായിത്തീരുന്നതും ഈ വ്യക്തികളായിരിക്കും. ആശ്വാസപ്രവർത്തനങ്ങളോടൊപ്പം ഈ അനൗപചാരിക അധികാരകേന്ദ്രങ്ങളും സ്വയം അവസാനിക്കുന്നു.

ഔപചാരിക അധികാരസംവിധാനം സ്ഥായിയായതാണ്. നേരത്തെ പറഞ്ഞ ബസ്സപകടസ്ഥാനത്ത് രക്ഷാപ്രവർത്തനങ്ങൾക്ക് ഔപചാരിക സംവിധാനം (തഹസിൽദാർ, പോലീസ് തുടങ്ങിയവർ) രംഗത്തു വരികയാണെങ്കിൽ അനൗപചാരിക സംവിധാനം അപ്രസക്തമായിത്തീരുന്നു. ഔപചാരികാധികാര കേന്ദ്രങ്ങൾ പ്രാവർത്തികമാകുമ്പോൾ അനൗപചാരികാധികാര കേന്ദ്രങ്ങൾ അപ്രത്യക്ഷമാവുമെന്നർത്ഥം. എന്നാൽ ഇതിന് അപവാദങ്ങൾ ഇല്ലാതെയില്ല. അതായത്, ദുർലഭം സന്ദർഭങ്ങളിൽ, ഔപചാരിക സംവിധാനത്തിലെ ന്യൂനതകളും കാര്യക്ഷമതയില്ലായ്മയും കാരണം അനൗപചാരിക സംവിധാനം മേൽസ്ഥാനം കൈവരിച്ചെന്നുവരാം. തീരെ മോശമായി നടത്തപ്പെടുന്ന ജയിൽ ഇതിനുദാഹരണമാണ്. വാർഡർമാരും മേലധികാരികളും ചെലുത്തുന്നതിനേക്കാൾ പ്രബലമായ സ്വാധീനം ശക്തരായ ചില അന്തേവാസികൾ ചെലുത്തിയെന്നുംവരാം. ഇതു തികച്ചും താൽക്കാലിക പ്രതിഭാസം ആയിരിക്കുമെന്ന് ഓർക്കേണ്ടതുണ്ട്. ഔപചാരിക സംവിധാനം കാര്യക്ഷമമാകുമ്പോൾ ഇത്തരം അധികൃത, അനൗപചാരിക സംവിധാനങ്ങൾ താനേ കെട്ടടങ്ങുന്നതാണ്.

അധികാരസംവിധാനത്തിന്റെ അടിത്തറ നിയമവാഴ്ചയാണ്. അതായത്, സമൂഹം സ്വയം ഏർപ്പെടുത്തുന്ന നിയമാനുസൃതമായ സംവിധാനമാണ്. സമൂഹത്തെ കെട്ടിയുറപ്പിച്ചിരിക്കുന്നത് നിയമങ്ങളാണല്ലോ. വ്യക്തിയുടെ സാമൂഹ്യപെരുമാററങ്ങളെ ക്രമീകരിക്കുന്നതും നിയന്ത്രിക്കുന്നതും നിയമസംഹിതയാണ്. സമൂഹത്തെ സംബന്ധിച്ചിടത്തോളം മാത്രമല്ല, സമൂഹത്തിനകത്തെ സർവ്വ സംഘടനകളെ സംബന്ധിച്ചും സ്ഥാപനങ്ങളെക്കുറിച്ചും ഈ പറഞ്ഞത് യഥാർത്ഥമാണ്. ഗുഹാതലത്തിൽ കഴിഞ്ഞിരുന്ന മർത്ത്യരെ നാഗരീകൃത മനുഷ്യരാക്കിയത് നിയമവാഴ്ചയാണെന്നു പറഞ്ഞാൽ തെററില്ല. അതായത്, നിയമസംഹിതയും സമൂഹവും (തദ്വാരാ സാമൂഹ്യാധികാരവും) ഒരേ സമയത്ത് നിലവിൽ വന്നു. നിയമം നടപ്പാക്കുവാനും സമൂഹത്തിന്റെ

നിലനിൽപ്പ് ഉറപ്പുവരുത്താനും അധികാരരൂപീകരണം അനിവാര്യമായിരുന്നു. നിയമങ്ങൾ മാറിക്കൊണ്ടേയിരിക്കുന്നുവെന്നതു് ശരിയാണു്. എന്നാൽ, പുതിയ നിയമങ്ങളുടെ ആവിഷ്കരണത്തിലൂടെയാണു് പഴയവ മാറുന്നതു്. സമൂഹത്തിന്റെ പരിണാമം എന്നതു്, താത്ത്വികതലത്തിൽ, നിയമസംഹിതയുടെ പരിണാമമാണു്. നിയമസംഹിതയും നിയമവാഴ്ചയും ഇവ നടപ്പാക്കുവാനുള്ള അധികാരസംവിധാനവും മനുഷ്യബോധമണ്ഡലത്തിന്റെ കാതലായ ഭാഗമായിത്തീർന്നിരിക്കുന്നു.



അധികാരകേന്ദ്രങ്ങളുടെ സ്വഭാവം, ഘടന തുടങ്ങിയവ കാലാകാലങ്ങളിലൂടെ വ്യത്യാസപ്പെട്ടമെങ്കിലും ഏതെങ്കിലും തരത്തിലുള്ള അധികാരവ്യവസ്ഥ എല്ലാ സമൂഹങ്ങളിലും എല്ലാക്കാലത്തും നിലനിന്നിട്ടുണ്ടു്. അപരിഷ്കൃതം എന്നു കരുതപ്പെടുന്ന ഗോത്രസമൂഹങ്ങളിലായാലും അത്യാധുനികം എന്നു വിശേഷിപ്പിക്കപ്പെടുന്ന പാശ്ചാത്യ-കമ്മ്യൂണിസ്റ്റ് രാജ്യങ്ങളിലായാലും അധികാരശ്രേണി ഇന്നും ശക്തമായി നിലനില്ക്കുന്നു. വ്യക്ത്യധിഷ്ഠിതം എന്നതിൽനിന്നു സ്ഥാനാധിഷ്ഠിതം എന്നതിലേക്കു് അധികാര കേന്ദ്രങ്ങളെ മാറ്റുവാനാണു് പരിഷ്കൃത സമൂഹങ്ങളിലെ പൊതുപ്രവണതയെന്നുമാത്രം. രാജാക്കന്മാരുടെയും രാജകുടുംബാംഗങ്ങളുടെയും സ്ഥാനത്തു് രാഷ്ട്രീയനേതാക്കന്മാരും രാഷ്ട്രീയ സ്വാധീനമുള്ള കുടുംബങ്ങളും നിലവിൽ വന്നിരിക്കുന്നു. എങ്കിലും തിരഞ്ഞെടുപ്പ് എന്ന തത്വം സർവ്വാംഗീകൃതമായിട്ടുള്ളതുകാരണം വ്യക്തിക്കല്ല, സ്ഥാനത്തിനാണു് ജനായത്ത സമ്പ്രദായത്തിൽ പ്രാധാന്യം ലഭിച്ചിരിക്കുന്നതു്.

സാമൂഹ്യാധികാര സംവിധാനത്തിലെ വിപ്ലവകരമായ മാറ്റമാണു് ദേശീയതയിലൂടെ ആവിഷ്കരിക്കപ്പെട്ടിരിക്കുന്നതു്. സമൂഹത്തിന്റെയും അതിനെ നിയന്ത്രിക്കുന്ന അധികാരസംവിധാനത്തിന്റെയും പ്രവർത്തനമേഖലയായി രാഷ്ട്രം അംഗീകരിക്കപ്പെട്ടതു് കഴിഞ്ഞ ചില നൂറ്റാണ്ടുകളിൽ മാത്രമാണു്. ഒരു രാജ്യത്തു് താമസിക്കുന്ന ജനങ്ങൾക്കിടയിൽ വൈവിധ്യങ്ങൾ ഉണ്ടായാൽപ്പോലും രാജ്യത്തിന്റെ ഭദ്രത, വികസനം തുടങ്ങിയവ അതിൽ വസിക്കുന്ന ജനങ്ങളുടെ ക്ഷേമത്തിനു് അനിവാര്യമാണു് എന്നതാണു ദേശീയതയുടെ വാദഗതി. ഏതു ഗോത്രത്തിൽ, ഏതു കുടുംബത്തിൽ, അല്ലെങ്കിൽ ഏതു ജാതിയിൽ ജനിച്ചു എന്നതിനേക്കാൾ പ്രാധാന്യം എവിടെ ജീവിക്കുന്നു എന്ന വസ്തുതയ്ക്കു് നൽകുക അത്ര എളുപ്പമായിരുന്നില്ല. ദേശീയതയുടെ വളർച്ച വളരെ മന്ദമായിത്തീരാൻ കാരണം ഇതാണു്. പോരെങ്കിൽ, ആദർശതലത്തിലും ദേശീയത പൂർണ്ണമായി അംഗീകരിക്കപ്പെട്ടിട്ടില്ല. ക്രിസ്തുമതം, ഇസ്ലാം, കമ്മ്യൂണിസം എന്നീ ആദർശസംഹിതകൾ ആഗോളവീക്ഷണമുള്ള ശക്തിപ്രതിഭാസങ്ങളാണു്. എന്നാൽ, ഈ ആഗോളാദർശവ്യവസ്ഥകൾ ദേശീയതയ്ക്കു് വിരുദ്ധമാകണമെന്നില്ല.

ഗോത്രം, വർഗ്ഗം, ജാതി തുടങ്ങിയ പാരമ്പര്യാധിഷ്ഠിതസമൂഹങ്ങളിൽ സാമൂഹ്യാധികാരം ഏകകേന്ദ്രകവും ഗോപ്യവുമാണു്. എന്നാൽ, ആദർശത്തിലും ദേശീയതയിലും അധിഷ്ഠിതമായ സമൂഹങ്ങളിൽ സാമൂഹ്യാധികാരം വ്യക്തിവൽക്കരിക്കപ്പെട്ടിരിക്കുന്നു (Individualized) അതായതു്, രണ്ടാമത്തേതിൽ വ്യക്തികളുടെ കഴിവിനു് അർഹമായ അംഗീകാരം ലഭിക്കുമെങ്കിൽ, ആദ്യത്തേതിൽ അധികാരകേന്ദ്രങ്ങൾ പ്രത്യേക പരമ്പരാഗത ബിന്ദുക്കളിലും രേഖകളിലും നിശ്ചയിക്കപ്പെട്ടിരിക്കുന്നു. ആദർശത്തിലും ദേശീയതയിലും അധിഷ്ഠിതമായ സമൂഹങ്ങളിൽ നിർണ്ണായകാധികാരകേന്ദ്രങ്ങൾ, താത്ത്വികമായെങ്കിലും, കഴിവിന്റെ അടിസ്ഥാനത്തിൽ (അല്ലാതെ ജനനത്തിന്റെ അടിസ്ഥാനത്തിലല്ല) വ്യക്തികളിലേക്കു മാറുന്നു. സാമൂഹ്യാധികാരത്തിനു നിർണ്ണയിക്കപ്പെട്ടിട്ടുള്ള മാനദണ്ഡങ്ങൾ ആരു് ഏറ്റവും കൂടുതൽ പ്രകടിപ്പിക്കുന്നുവോ അവർക്കു് സാമൂഹ്യാധികാരത്തിലെത്താൻ സാധിക്കുന്നു. ഇതാണു് താത്ത്വികമായ അവസ്ഥ. എന്നാൽ, പ്രയോഗത്തിൽ ഇതു സാധിക്കുകയെന്നതു് അത്ര എളുപ്പമല്ല. ദേശീയതയും ജനായത്ത രീതിയും വളരെയേറെ വേരൂന്നിയിട്ടുള്ള രാജ്യങ്ങളിൽപ്പോലും സാമൂഹ്യാധികാരം പരിമിത വലയങ്ങളിൽ ഒതുങ്ങിനിൽക്കുന്നതു കാണാം. അർഹരായ വ്യക്തികളല്ല, ഈ സ്വാധീന വലയങ്ങളാണു് നിർണ്ണായക ഘടകങ്ങളായിത്തീരുന്നതു്. ഭാഷ, മതം, ജാതി, പ്രദേശം, നിറം തുടങ്ങിയ വിവിധ മാനദണ്ഡങ്ങളിൽ അധിഷ്ഠിതമായ ഗ്രൂപ്പുകളുണ്ടു്. ഭൂരിഭാഗം വ്യക്തികളും ഇത്തരം ഗ്രൂപ്പുകളോടു് കൂറു പുലർത്തുന്നവരും ഗ്രൂപ്പിന്നകത്തെ സാമൂഹ്യാധികാരങ്ങൾക്കു് വിധേയരായി കഴിയുന്നവരുമാണു്. വിവിധ ഗ്രൂപ്പുകളുടെ സമുച്ചയമായാണു് ഇവർ ദേശീയതയെ കാണുന്നതു്. സ്വന്തം ഗ്രൂപ്പിനോടു് അമിതമായ കൂറു പുലർത്തുന്ന വ്യക്തികൾക്കു് ഗ്രൂപ്പിന്റെ ചട്ടക്കൂട്ടിൽ നിന്നു മാറിനിന്നുകൊണ്ടു് ദേശീയതയെ കാണുവാൻ കഴിയുന്നില്ല എന്നതാണു് ഇതിന്റെ ഫലം. സമീപകാലത്തു ദേശീയരാഷ്ട്രങ്ങളായി ഉയർന്നുവന്നിട്ടുള്ള ഏഷ്യയിലെയും ആഫ്രിക്കയിലെയും പല രാജ്യങ്ങളും നേരിടുന്ന പ്രശ്നം ഇതാണു്. ഈ രാജ്യങ്ങളിൽ അനുഭവപ്പെടുന്ന സംഘർഷങ്ങളുടെ അടിസ്ഥാന കാരണങ്ങളിൽ ഒന്നു് സാമൂഹ്യാധികാരങ്ങളുടെ അസംതുലിതമായ വിതരണമാണെന്നു പറയാം. സാമൂഹ്യാധികാരങ്ങളുടെ അസംതുലിതവിതരണം വ്യക്തിവികാസ സാധ്യതകളെ പ്രതികൂലമായി ബാധിക്കുന്നു. ദേശീയ രാഷ്ട്രത്തിലെ സർവ്വ വ്യക്തികൾക്കും, അവർ ഉൾപ്പെടുന്ന ഉപവിഭാഗം ഏതുതന്നെയായാലും, പരസ്പരം സമന്വയിച്ചു വളരുവാൻ അവസരം ലഭിക്കുമ്പോൾ മാത്രമേ സംഘർഷങ്ങൾ അപ്രത്യക്ഷമാകൂ എന്നതാണു് സത്യം.

സാമൂഹ്യാധികാരത്തിന്റെ അന്തിമമായ ലക്ഷ്യം ഘടകവ്യക്തികൾക്കു് നീതി ലഭ്യമാക്കുകയെന്നതും അവരെ സമന്മാരായിമാത്രം കാണുകയെന്നതുമാണു്. സമത്വം അംഗീകരിക്കാത്ത സമൂഹത്തിൽ അധികാരമുള്ളവരും ഇല്ലാത്തവരും തമ്മിലുള്ള ബന്ധം യജമാനനും ഭൃത്യനും തമ്മിലുള്ള ബന്ധമാണു്: അതായതു്, പ്രയോഗത്തിൽ മാത്രമല്ല, തത്വത്തി

## ഡോ: എ. എൻ. പി. ഉമ്മർകുട്ടി

ലും സമത്വം അംഗീകരിക്കപ്പെടുന്നില്ല. സമത്വമില്ലെങ്കിൽ നീതിയും നിലനിൽക്കുകയില്ല എന്നു പറയേണ്ടതില്ലല്ലോ. മറിച്ചു് വ്യക്തികൾ തമ്മിലുള്ള സമത്വം സമ്പൂർണ്ണമായി അംഗീകരിക്കപ്പെടുന്ന സമൂഹങ്ങളിൽ നീതിസാദ്ധ്യതയും അത്ര കണ്ടു കൂടിയിരിക്കും. സമത്വാധിഷ്ഠിതസമൂഹങ്ങളിൽ സാമൂഹ്യാധികാരം ഒരു തരം ട്രസ്റ്റാണു്. നീതിനടത്താനും പൗരക്ഷേമം കൈവരിക്കാനുമുള്ള വിശ്വാസ്യതാവ്യവസ്ഥ.

സമൂഹവുമായി ബന്ധപ്പെടുത്തി പറയുമ്പോൾ അധികാരം, (authoritv) ശക്തി (Power) എന്നീ പദങ്ങളെ വേർതിരിച്ചു മനസ്സിലാക്കേണ്ടതുണ്ടു്. സമൂഹത്തിന്റെ ആരോഗ്യകരമായ നിലനിൽപ്പിനും സമഗ്രമായ പുരോഗതിക്കും സാമൂഹ്യാധികാരം അനിവാര്യമാണു്. കാരണം, സമൂഹത്തിലെ ഘടകവ്യക്തികൾക്കിടയിൽ സ്വാഭാവികമായി വളർന്നുവരുന്ന അധികാരബന്ധങ്ങളെ അതു പ്രകടമാക്കുന്നു. ഇത്തരം അധികാരകേന്ദ്രങ്ങളുടെ ഉയർച്ചയും വളർച്ചയും സമൂഹം അംഗീകരിക്കുന്നതാകയാൽ അതു് നിയമാനുസൃതമാണു്. സാമൂഹ്യാധികാരം, നീതിപൂർവ്വം പ്രായോഗികമാക്കിയാൽ സമൂഹത്തിലെ നിർണ്ണായകമായ സംയോജകഘടകമാണതു്. എന്നാൽ, ശക്തിയെന്നതു് സാമൂഹ്യാധികാരത്തിന്റെ വികലരൂപമാണു്. നിയമാനുസൃതമല്ലാത്ത അധികാരബിന്ദുക്കളാണവ. സാമൂഹ്യാംഗീകാരമില്ലാത്ത നഗ്നമായ ആധിപത്യമാണതെന്നു പറയാം. പണം, ഭൂസ്വത്തു്, വ്യാവസായിക ഉടമാവകാശം അനർഹമായ രാഷ്ട്രീയബന്ധങ്ങൾ തുടങ്ങിയവ ഉപയോഗിച്ചു് ചില വ്യക്തികൾ ചെലുത്തുന്ന അവിഹിതമായ സ്വാധീനം ശക്തിപ്രയോഗത്തിന്റെ നല്ല ഉദാഹരണങ്ങളാണു്. സാമൂഹ്യാധികാരത്തിന്റെ ദുർവിനിയോഗവും ശക്തിപ്രയോഗമായിത്തീരാറുണ്ടു്. പട്ടാള ഭരണങ്ങൾ ശക്തിപ്രയോഗത്തിന്റെ മകുടോദാഹരണങ്ങളാണു്. ജീവിതത്തിന്റെ വിവിധ മേഖലകളിൽ രാഷ്ട്രീയക്കാർ നടത്തുന്ന നഗ്നമായ ഇടപെടലുകൾ പട്ടാളഭരണത്തെപ്പോലെ അനർഹവും വർജ്യവുമായ അധികാരദുർവിനിയോഗമാണു്. പണാധിപത്യം വേറൊരുതരം ശക്തിപ്രകടനമാണു്. പഴയകാലത്തു് ഭൂവുടമകളും നാട്ടുപട്ടമ്പികളുമായിരുന്നു പണാധിപത്യം പരമാവധി പുലർത്തിയിരുന്നതു്. പിൽക്കാലത്തു് ഈ സ്ഥാനം വാണിജ്യത്തിനു വന്നുചേർന്നു. ആധുനികകാലത്തു വ്യവസായം, വാണിജ്യം, അത്യാധുനിക സാങ്കേതികവിദ്യ തുടങ്ങിയവയും വൈദ്യം, എൻജിനീയറിങ്ങ് തുടങ്ങിയ വിദഗ്ദ്ധ തൊഴിലുകളും പണാധിപത്യം പുലർത്തുന്നു. പണാധിപത്യത്തിന്റെ നിത്യനൂതനമുഖങ്ങളിൽ ചിലതാണു് ഇവയെല്ലാം. നിയമാനുസൃതമായ സാമൂഹ്യാധികാരത്തിനു നിരന്തരം വെല്ലുവിളിയായി മേൽവിവരിച്ച ശക്തികേന്ദ്രങ്ങൾ പ്രവർത്തിക്കുന്നു.

വെല്ലുവിളികളായി വർത്തിക്കുന്നതോടൊപ്പം സാമൂഹ്യാധികാരത്തിന്റെ പൊതുഅംഗീകാരവും നിയമാനുമതിയും ആർജ്ജിക്കുവാൻ ഈ ശക്തി കേന്ദ്രങ്ങൾ നിരന്തരം ശ്രമിക്കുന്നുവെന്നതാണു് രസകരമായിട്ടുള്ളതു്. നിയമാനുസൃതതയും സർവ്വാംഗീകാരവുമില്ലെങ്കിൽ സാമൂഹ്യാധികാരമാവില്ല എന്നു് ഈ ശക്തികേന്ദ്രങ്ങൾ കൈയാളുന്നവർക്കു് നന്നായറിയാം. പട്ടാളവിപ്ലവത്തിലൂടെ അധികാരത്തിലെത്തുന്നവർ തങ്ങളുടെ ഭരണകൂടത്തിനു നിയമവാഴ്ചയുടെ പരിവേഷം നൽകുവാൻ വെപ്രാളം കാണിക്കുന്നതു് ഇക്കാരണത്താലാണു്. മാർഷ്യൽ ലോ ഓഫീസർ അതിവേഗം പ്രസിഡന്റോ പ്രധാനമന്ത്രിയോ ആയിത്തീരുന്നു. നമ്മുടെ പഴയ നാട്ടുരാജാക്കന്മാരിൽ പലരും പിന്നീടു് മന്ത്രിമാരും നിയമസഭാ സാമാജികന്മാരുമായിത്തീർന്നല്ലോ. വാണിജ്യപ്രധാനികൾ, വ്യവസായ പ്രമുഖന്മാർ, വൻഭൂവുടമകൾ തുടങ്ങിയവരുടെ പെരുമാറ്റവും വ്യത്യസ്തമല്ല. അതാതു് മേഖലകളിൽ കൈവരുന്ന പ്രമാണിത്തത്തിലൂടെ നിയമസഭകളിലെ അംഗത്വമോ കോർപ്പറേഷനുകളിലെ ചെയർമാൻ സ്ഥാനമോ മറ്റു പദവികളോ ലഭിക്കുവാൻ ഇവർ ശ്രമിക്കുന്നു. അതായതു്, സമ്പത്തിന്റെ സഹായത്തോടെ സാമൂഹ്യാധികാരങ്ങളിലെത്തുവാനാണു് പണാധിപതികൾ ശ്രമിക്കുന്നതു്.

സാമൂഹ്യാധികാരം സമൂഹത്തോടൊപ്പം പരിണമിച്ചുണ്ടാകുന്ന സ്വാഭാവിക പ്രതിഭാസമാണു്. അതു തന്നെയാണു് അതിന്റെ നിയമാനുസൃതത്വം. സാമൂഹ്യബന്ധുതയുടെ അകൃത്രിമമായ പ്രതിഫലനമാണതു്. സമൂഹത്തെ പിടിച്ചുനിറുത്തുന്ന അന്തഃശക്തിയുള്ള പ്രതിഭാസമാണതു്. എന്നാൽ, നേരത്തെ വിവരിച്ച ശക്തികേന്ദ്രങ്ങൾ അങ്ങനെയല്ല. അനർഹമായ സ്ഥാനങ്ങളിലേക്കും പദവികളിലേക്കും ബലം പ്രയോഗിച്ചു കയറിച്ചെല്ലുവാനുള്ള പിൻവാതിൽ പാതകളാണവ. സമൂഹം പൊതുവിൽ ഈ മാർഗ്ഗങ്ങളെ അംഗീകരിക്കുകയില്ല. കാരണം സാമൂഹ്യബന്ധുതയുടെ സ്വാഭാവിക പ്രകടനമല്ല ശക്തികേന്ദ്രങ്ങൾ.

# സിഡ്കോയിൽ വിദേശ സിമൻറിനു് രജിസ്റ്റർ ചെയ്യുക

സിഡ്കോ ദക്ഷിണകൊറിയയിൽ നിന്നും ഇറക്കുമതിചെയ്യുന്ന പോളിത്തീൻ ബാഗിലുള്ള സിമൻറിനു് രജിസ്ട്രേഷൻ എല്ലാ ജില്ലകളിലുമുള്ള സിഡ്കോ ഡിപ്പോകളിലും ആരംഭിച്ചിരിക്കുന്നു. നേരത്തേ രജിസ്ട്രേഷൻ ചെയ്തവർക്കു് ഇപ്പോൾ സിമൻറ് നൽകിവരുന്നു. അതതു് ജില്ലകളിൽ മാററാവുന്ന 'കേരള സിഡ്കോ ലിമിറ്റഡ്' എന്ന പേരിലുള്ള ബാങ്ക് ഡ്രാഫ്റ്റ് രജിസ്ട്രേഷൻ സമയത്തു് ഡിപ്പോയിൽ നൽകണം. ഈ സിമൻറ് ലഭിക്കാൻ പെർമിററിന്റെ ആവശ്യമില്ല. ഒരു പാക്കററ് സിമൻറ് 65 രൂപയ്ക്കാണു് നൽകുന്നതു്. ലോറിയിൽ കയററുന്ന കൂലിയും എല്ലാ നികുതികളും ഉൾപ്പെടെയാണു് വില നിശ്ചയിച്ചിട്ടുള്ളതു്. പൊട്ടാത്ത പോളിത്തീൻ ബാഗിലായിരിക്കും സിമൻറ് വിതരണം നടത്തുക. എല്ലാ ജില്ലയിലും ഒരേ വിലയായിരിക്കും. പരിധിയില്ലാതെ ആവശ്യാനുസരണം സിമൻറ് നൽകും. രജിസ്റ്റർ ചെയ്യുവരുടെ മുൻഗണനാക്രമത്തിൽ സിമൻറ് എത്തുന്ന മുറയ്ക്കു് വിതരണം ചെയ്യുന്നതാണു്. കേരളത്തിലെത്തുമെന്നു് പ്രതീക്ഷിക്കുന്ന സിമൻറിനുള്ള രജിസ്ട്രേഷൻ പൂർത്തിയായാൽ മുന്നറിയിപ്പു കൂടാതെ രജിസ്ട്രേഷൻ അവസാനിപ്പിക്കും.

# കഥ ഇതുവരെ

കൊല്ലാനും കൊലയ്ക്കും അവകാശമുള്ള അധികാരികളുടെ തറവാടായിരുന്നു, രാവുണ്ണിമേനോൻറത്. തെക്കേക്കുന്നത്തു തറവാട്. പക്ഷേ, ഗോപാലമേനോൻറെ കാലമായപ്പോൾ ആ തറവാട് തകർന്നു.

കുഞ്ഞുക്കുട്ടിത്തമ്പുരാൻറെ പാചകക്കാരൻ വൈത്തിപ്പട്ടർ തെക്കേക്കുന്നത്തെ ശാരദാമ്മയുമായി സംബന്ധം തുടങ്ങി.

കോവിലകത്തിൻറെ പിൻബലംകൊണ്ട് പാട്ടക്കാരെല്ലാം വരുതിക്കുവന്നു. ശാരദയ്ക്കു മൂന്നു കുട്ടികളായി. സരസ്വതി, സാവിത്രി എന്നീ ഇരട്ടകളും ഇളയ കേശവനും. കേശവൻ തേഡ്ഫോം പരീക്ഷ ഒന്നാം ക്ലാസിൽ പാസ്സായി. എട്ടുവർഷം കഴിഞ്ഞു വൈത്തി ഊർദ്ധ്വൻ വലിച്ചു.

വില്ലുക്കാരൻ രാമൻനായരെ ശ്രീദേവിത്തമ്പുരാൻറെ കിടപ്പറയിൽക്കണ്ട കേശവമേനോൻ പൊട്ടിത്തെറിച്ചു. തമ്പുരാൻറെ കരണത്തൊന്നു പൊട്ടിച്ചു പിരിഞ്ഞ കേശവമേനോനു കുഞ്ഞുക്കുട്ടിത്തമ്പുരാൻ, വലിയമ്മത്തമ്പുരാൻ കോവിലകത്തു ജോലിവാങ്ങിക്കൊടുത്തു. ക്രമേണ മേനോൻ കളഞ്ചം മാനേജരായി.

ശ്രീദേവിത്തമ്പുരാൻ മേനോനെ ആളയച്ചുവരുത്തി. കാലം മാനം ചെയ്ത പകുതയോടെ രണ്ടുപേരും പരസ്പരം കുറങ്ങൾ ഏറ്റുപറഞ്ഞു. അന്ത്യംവരെ ബ്രഹ്മചാരിയായിത്തന്നെ മേനോൻ ജീവിച്ചു.

സാവിത്രി ഓപ്പയുടെ മകൻ ഗോപാലൻ പഠിക്കാൻ ബഹുസമർത്ഥൻ. കുടുമ മുറിച്ചു തൻേറടിയും. എസ്. എസ്. എൽ. സി.ക്കു ഫസ്ററ് ക്ലാസ് വാങ്ങി, പഠിപ്പുനിറുത്തി. തെക്കേക്കുന്നത്തെ ഗോപാലൻ അമീൻ ഗോപാലമേനോനായി.

ശ്രീദേവിത്തമ്പുരാൻ മരണക്കിടക്കയിൽ കേശവമേനോനോട് തൻെറ മോഹം പറഞ്ഞു: 'പുനർജ്ജന്മോടുത്തു എനിക്കു കേശുൻെറ ഭാര്യയാവണം.' തമ്പുരാൻ തീപ്പെട്ട രാത്രിതന്നെ കേശവമേനോനും നിത്യനിദ്രയിലാണ്ടു. തെക്കേക്കുന്നത്തെ ഭരണം ഗോപാലമേനോൻറെ പിടിയിലായി.

ജീവപര്യന്തം കഴിഞ്ഞു ജയിൽ വിട്ടിറങ്ങിയ പരമുവിൻറെ മനസ്സിൽ ഓർമ്മകളുടെ വേലിയേററം. തെക്കേക്കുന്നത്തെ കുടിയാനായിരുന്ന കോടാലിപ്പരമുവിനു ജോലി മരംവെട്ട്. ഭാര്യ കൊച്ചുനാണി കരുതലുള്ളവൾ. ഉള്ളതുകൊണ്ട് സംതൃപ്തമായ ജീവിതം. അമീൻ ഗോപാലമേനോൻ പരമുവിനെ സ്വന്തം റിക്ഷക്കാരനാക്കി. എന്നും പത്തിരുപത്തുനാഴികവലി. ടൗണിൽ ഓടിക്കിട്ടുന്ന കാശാണു കൂലി. ചോരബലം കുറഞ്ഞു ചുമച്ചു രക്തം തുപ്പിയപ്പോൾ ടൗണിലെ ഓട്ടം കുറച്ചു. കുടുംബം പട്ടിണിയുടെ പിടിയിൽ.

പുറം ലോകത്തുള്ള മാററത്തിൻറെ അലയൊലികൾ ഹിഡുംബവനം ഗ്രാമത്തിലും. ഗാന്ധിജിയും സ്വദേശിപ്രസ്ഥാനവും മദ്യവിരോധവും അവിടെ അനുയായികളെ സൃഷ്ടിച്ചു.

അന്നു രാവിലെ വണ്ടി എടുക്കാൻ നേരത്തു പരമു മേനോനോടു കെഞ്ചി ഒരുദിവസം ഒഴിവുകൊടുക്കാൻ. തലേന്നു രാത്രി ഒരുപോളു കണ്ണടയ്ക്കാൻ കഴിയാത്ത ചുമ. എങ്കിലും മേനോൻ അവധി അനുവദിച്ചില്ല.

പിറേറന്നു തന്നെ കാക്കേണ്ടെന്നു പറഞ്ഞ പരമുവിൻറെ മുഖമടച്ചു ഗോപാലമേനോൻ ആഞ്ഞടിച്ചു. സ്വബോധം നശിച്ച പരമു റിക്ഷയുടെ സീററിനടിയിലെ കത്തി വലിച്ചെടുത്തു മേനോനെ കുത്തിമലർത്തി. ചോരയൊലിക്കുന്ന കത്തിയുമായി പൊലീസ് സ്റേറഷനിൽ ഹാജരായി.

തുടർന്നു വായിക്കുക.

# ജീവപര്യന്തം

## നോവൽ

## പതിനഞ്ച്

## എം. എം. മേനോൻ

മാത്തുമാപ്പിള മാത്രം ആണിനെപ്പോലെ പിക്കററിങ്ങുകാരുടെ നെഞ്ചിൽ ചവിട്ടി കടന്നുപോയി. മററു ചിലർ കവച്ചുവച്ചുകൊണ്ട്. ഏതാനും ചിലർ മാത്രം മനസ്സില്ലാമനസ്സോടെ പിന്തിരിഞ്ഞു നടന്നു.

പിക്കററിങ് പരിപാടി മൂന്നുദിവസം. തുടർന്നപ്പോൾ കേളച്ചോവൻ ഓട്ടം പിടിച്ചു. തെക്കേക്കുന്നത്തുചെന്നു ഗോപാലമേനോനെ കണ്ട് അയാൾ സങ്കടം പറഞ്ഞു:

"ഇങ്ങനെ പോയാ എന്നാ ചെയ്യും തമ്പ്രാനേ? അടിയത്തിനു കിമ്പുടയ്ക്കണതല്ലേ?"

"പരിഭ്രമിക്കല്ലേടോ കേളച്ചോനേ!" ഗോപാലമേനോൻ സാന്ത്വനപ്പെടുത്തി. "വഴിണ്ടാക്കാം."

"അവിടത്തെപ്പോലെ പഠിപ്പും വിവേകോള്ളോരാ അടിയത്തിനൊരു തോണ," കേളച്ചോവൻ പറഞ്ഞുപാക്കി. "അതോണ്ടാ ഇപ്പടിക്കലേക്കു തന്നെ പോന്നത്."

അതിൻറെ പിന്നിൽ ചെറിയൊരു ബുദ്ധി. സത്യഗ്രഹികൾക്കു നേതൃത്വം നൽകുന്നതു നായന്മാർപിള്ളേർ. അവരെ ദേഹോപദ്രവമേല്പിച്ചാൽ ജാതിക്കാരൊത്തുകൂടി വക്കാണത്തിനു വരുമോ എന്നു ഭയം. തെക്കേക്കുന്നത്തുകാർ പുരാതന നായർത്തറവാട്ടുകാർ.

ദീർഘനേരത്തെ ആലോചനയ്ക്കുശേഷം ഗോപാലമേനോൻ ചോദിച്ചു:

"ഒരു ദിവസത്തെ കള്ള് കണ്ടില്യന്നു വയ്ക്കാമോ കേളച്ചോനേ?"

"ഒരു ദൈവസത്യേ? ഒരാഴ്ചത്തെ കണ്ടില്ലെന്നു വയ്ക്കാം തമ്പ്രാനെ."

"ഒരു പത്തമ്പതു് ആളെ കൂട്ടാമോ?"

"അവിടന്നു പറഞ്ഞാ—"

"ശരി, എന്നാ ഞാൻ നേററു"

എത്ര വന്നാലും നമ്മുടെ പിള്ളേർ. കാരണവച്ചിയും സ്വദേശ്യം അന്യരാണോ? പിള്ളേരുടെ തല തിരിഞ്ഞുപോയെങ്കിൽ നേരെയാക്കേണ്ടതു കാരണവന്മാരുടെ കടമ. അതിനു ചെറിയൊരു ചികിത്സ. തട്ടുംമുട്ടും കൊണ്ട് ക്ഷയംപിടിച്ചു വന്നുകിടന്നാൽ പാടു വീട്ടുകാർക്ക്.

പിറേറന്നു സത്യഗ്രഹികൾ നിരന്നപ്പോൾ, പാകത്തിനു മദ്യപിച്ച പത്തമ്പതുപേർ അവരെ വളഞ്ഞു. ഒരു സത്യഗ്രഹിക്കു നാലു കുടിയന്മാർ.

പിടിച്ചു മലർത്തിക്കിടത്തി, ബലമായി. പല്ലുകൾക്കിടയിൽ ഇരുമ്പുദണ്ഡു തിരുകി, കുട്ടികളെ കഷായം കുടിപ്പിക്കുന്നതുപോലെ, കള്ളൊഴിച്ചു കുടിപ്പിച്ചു. ബാക്കി വന്നതു തലയിലും അഭിഷേകം ചെയ്തു.

കുടിയന്മാർ ആർത്തു:

"ഇനി ഇവന്മാര് അത്യാഗ്രഹത്തിനു വരില്ല. തെങ്ങിൻകള്ളിൻറെ രുചി പഠിച്ചുപോയി."

ഒരു കുടിയൻ നീട്ടിപ്പാടി:

"കള്ളോളം നല്ലൊരുവസ്തു
ഭൂലോകത്തില്ലട മന്നാ
എള്ളോളം ഉള്ളിൽച്ചെന്നാൽ
ഭൂലോകം തക്കിട തരികിട."

തല നേരേ നിൽക്കാത്ത മറെറാരു കുടിയൻറെ ഭയം:

"ഇര കഴുവേറികള് രുചി പഠിച്ചുപോയാപ്പിന്നെ ബാക്കിള്ളോർക്കു തൊള്ളിമോന്താൻ കിട്ടുവോടാ പുള്ളേരെ?"

കൊച്ചുനാണി ബോധംകെട്ടു വീണു. കുട്ടികൾ വാവിട്ടു കരഞ്ഞു. കാളി തരിച്ചിരുന്നുപോയി.

എന്താണു കേട്ടതു്? കാളിക്കു വിശ്വസിക്കാൻ കഴിഞ്ഞില്ല.



തലയ്ക്കാകെ ഒരു മരവിപ്പ്. ശരീരത്തിനു ഭാരമില്ലാത്തതുപോലെ. വായു മേല്പോട്ട്. നെഞ്ചിൽ ഒരു കെട്ട്.

ആരും ആ കുടിലിലേക്കു തിരിഞ്ഞുനോക്കിയില്ല. കൊലപാതകിയുടെ വീട്. ഇപ്പോൾ പൊലീസുകാരെത്തും. ചുവന്ന തൊപ്പിക്കാരുടെ പെരുമാററത്തെപ്പററി പറഞ്ഞുകേട്ടിട്ടുള്ള ഭീകരകഥകൾ. പൊല്ലാപ്പിനൊന്നും കഴിയില്ല.

തെക്കേക്കുന്നത്തുനിന്നു് അലമുറ. ആളുകൾ ഓടിക്കൂടി. അകലെനിന്നു് അവർ ഗോപാലമേനോൻറെ ശവം നോക്കിക്കണ്ടു. അടക്കം പറഞ്ഞു.

മുഖത്തുനോക്കിയാൽ ഉറങ്ങിക്കിടക്കുകയാണെന്നേ തോന്നൂ.

തറവാടിൻറെ എല്ലാമായിരുന്ന ഗോപാലമേനോൻ, ഐശ്യാരാവേണ്ട ആൾ, ദിവാൻജിയാകേണ്ട ആൾ, കാറുവാങ്ങേണ്ട ആൾ, ഇപ്പോൾ ഇതാ ക്ഷയംപിടിച്ച ഒരു റിക്ഷാക്കാരൻറെ പിച്ചാത്തിത്തുമ്പിൽ എല്ലാം ഒടുങ്ങിയിരിക്കുന്നു.

കുടിയാന്മാരായ പുലയരെല്ലാം ഓടിയെത്തി. പുലമുറയ്ക്ക്. പടിക്കലെ ആരെങ്കിലും മരിച്ചാൽ ഇടിയും മുറയും നിലവിളിയും പുലയരുടെവക. അതവരുടെ അവകാശം; മരിച്ചയാളുടെ അപദാനങ്ങൾ വാഴ്ത്തപ്പെടുന്നു. അവരുടെ ദേഹവിയോഗത്തിൽ ദുഃഖം രേഖപ്പെടുത്തുന്നു, ഉച്ചത്തിൽ.

പക്ഷേ, ഉള്ളിൻറെ ഉള്ളിൽ അവർക്കെല്ലാം സന്തോഷം. ഒരു കാലൻകൂടി ഒടുങ്ങി. ഭൂമിക്ക് അത്രയും ഭാരം കുറഞ്ഞു. ഈ ദുഷ്ടനെ കാലപാമ്പ് എന്നേ കടിക്കേണ്ടതായിരുന്നു...വൈകിപ്പോയി. ഈ കാലൻെറ ഏതോ കാരണവരല്ലേ ഉണ്ണിപ്പനച്ചൻെറ തല കൊയ്തതു്? ആ വാൾ ഇന്നും പടിക്കലെ നിലവറയിലുണ്ടെന്നു കേൾവി.

പുലയരായി ആരുണ്ട് ഇന്നാട്ടിൽ ഈ അസുരൻെറ തല്ലുകൊള്ളാത്തവരായി? വഴിയരികിൽ വെളിക്കിരിക്കുന്ന പുലയരെ ഓടിച്ചിട്ടു തല്ലിച്ചതച്ച എത്രയോ സംഭവങ്ങൾ. ചിലരെക്കൊണ്ട് അമേധ്യം വാരിത്തീററിച്ചിട്ടുണ്ടുപോൽ. ചോദിക്കാനും പറയാനും ആളുണ്ടായിട്ടു വേണ്ടേ?

പുലയർ കൂടിനിന്നു് പുലമുറയിട്ടു. അവരുടെ കറുത്ത മുഖങ്ങളിൽ ഹൃദയം കവിഞ്ഞൊഴുകുന്ന സന്തോഷത്തിൻറെ വെള്ളിരേഖകൾ. ഇരുളും മഴയുംമൂലം ആരും അതു കണ്ടില്ല.

അവർ മാറത്തടിച്ചുകരഞ്ഞു, ദുഃഖത്തിൻറെ സ്പർശലേശമില്ലാതെ. തമ്പുരാൻറെ ഗുണഗണങ്ങൾ എണ്ണിപ്പെറുക്കി. അവരുടെ പ്രത്യേക ശീലുകളിൽ. പ്രത്യേക ഈണത്തിൽ.

ഇന്നലക്കുട്ടി
എൻ തമ്പ്രാനെ
ആലിഞ്ചോട്ടി വച്ച്
ഏൻ കണ്ടീതല്ലേ?
പൊന്നമ്പ്രാനേ
അടിയങ്ങളെ വിട്ട്
തമ്പ്രാൻ പോയേ
ഓർക്കാൻ വയ്യേ—
തമ്പ്രാനെ കൊണ്ടോയ കാലാ
അടിയങ്ങളേം കൊണ്ടോടാ—

അപ്പോൾ ഒരാളുടെ വക:

അടിയേങ്ങക്ക്
ഓണൊല്ലി തരാൻ
ആരുണ്ടിനി
പൊന്നമ്പ്രാനേ...!

ഓണവല്ലിയുടെ കാര്യം പറഞ്ഞപ്പോൾ



കൊച്ചയ്ക്കു ഒരു സംഭവം ഓർമ്മവന്നു:

കഴിഞ്ഞോണത്തിന്
വല്ലിതന്നപ്പം
മാറു തപ്പ്യ
തമ്പ്രാനല്യോ?

പുലമുറക്കാർക്കു രസംപിടിച്ചു. മഴയുടെ ഇരമ്പം അവർക്കു ധൈര്യം പകർന്നു. അവർ മനസ്സു തുറന്നു:

പെലമാടം പൊക്കീന്ന തമ്പ്രാനാണേ
പെളച്ചോളെ മുത്തീന്ന തമ്പ്രാനാണേ.

അതിനു പ്രതികാരമായി:

എങ്കട തമ്പ്രാനെ
കെട്ടിവലിക്കണ കാലാ
ആ പണ്ടാരക്കാലനെ
തെളച്ചെണ്ണേ മുക്കണേ—

ആളുകൾ നടന്നടുക്കുന്ന ശബ്ദം. പുലയർ പാട്ടിൻറെ ശീലുമാററി:

ഒടേമ്പ്രാനേ
എങ്കളെ രച്ചിക്കാൻ
ആരുണ്ടിനി
പൊന്നമ്പ്രാനേ—

"നിർത്തട നാടികളേ!" ഒരലർച്ച.

"അവന്മാരുടെ ഒരു പെലമ്മോറ. ശബ്ദിച്ചുപോകരുതു്!"

പുലമുറക്കാർ വിറച്ചു, ചുവന്ന തൊപ്പിക്കാർ...അവരുടെ നടുവിൽ കൈയാമം വച്ച പരമുച്ചോവൻ.

പുലയർ ഇരുട്ടിലേക്കു വലിഞ്ഞു. അവകാശത്തിനുള്ള കരച്ചിലൊക്കെയായി. ഇനി നല്ലൊരു പതിനാറുസദ്യ. കേമമായിരിക്കും. കരയടച്ച്. വയറുനിറച്ചശേഷം പകർച്ച. തലയിൽ ഒരു തവി എണ്ണ.

കൊലപാതകമായതുകൊണ്ട് ഒരുപക്ഷേ സദ്യയില്ലെങ്കിൽ? എങ്കിലും പുലമുറക്കാർക്കു് അവകാശം കൊടുക്കാതിരിക്കുകയില്ല. ധർമ്മക്കഞ്ഞിയെങ്കിലും കാണും.

കസ്ബയിലെ സബ്ഇൻസ്പെക്ടർ കൊച്ചുനാരായണൻ നായർ വന്ന ഉടൻ ജോലി ആരംഭിച്ചു.

ശവത്തിൻറെ കിടപ്പ് ശ്രദ്ധിച്ചുനോക്കി. കുത്ത് നെഞ്ചത്തുതന്നെ.

ചത്തുമലച്ചുകിടക്കുന്നതു് ഒരു നായരാണ്. തറവാടി. കൊട്ടിയുടെ ധിക്കാരം. ഹീന ജാതിക്കാരുടെ ഹുങ്ക് കൂടിക്കൂടി വരുന്നു.

പെരുമഴയത്തു് ഈ പാടും. കൊച്ചുനാരായണൻനായരുടെ കൈ തരിച്ചു. കൊടുത്തു കൈ വലിച്ചു് പരമുവിൻറെ കരണത്തൊന്നു്.

"ഹമ്മേ"...പരമു നാലു കരണം മറിഞ്ഞു.

"തിന്നട കൊട്ടീ!" കൊച്ചുനാരായണൻ നായർ അലറി. "തിന്നാനല്ലേ നീ കൊന്നതു്?"

മഹസ്സറെഴുതിക്കഴിഞ്ഞപ്പോൾപാതിര. സബ്ഇൻസ്പെക്ടർ എഴുന്നേററു.

"ആ പെല നാടികളെവിടെ?" അയാൾ തിരക്കി. "ഒരു കട്ടവണ്ടി പിടിച്ച് ശവം ആസ്പത്രീലേക്കിടുക്ക്. മൂടാൻ വല്ല പനമ്പാ പായോ എടുത്തോ."

കരപ്രമാണിമാരിലൊരാൾ തല ചൊറിഞ്ഞു് മുന്നോട്ടു ചെന്നു.

"കീറിമുറിക്കാതെ"...അയാൾ അറച്ചു. "അവിടുന്നു വിചാരിച്ചാ, ഈ രാത്രിത്തന്നെ ദഹനം നടത്തായിരുന്നു."

"നല്ല കാര്യായി." സബ്ഇൻസ്പെക്ടർ ചിരിച്ചു. "എൻെറ പണി കളയണന്നാ ഉദ്ദേശം?"

കരപ്രമാണി താണു തൊഴുതു:

"അങ്ങനൊരു ദുഷ്ടവിചാരോല്യേ."

"എന്നാൽ കാരണോരു കേൾക്ക്," കൊച്ചുനാരായണൻ നായർ പറഞ്ഞു. "ഇതു് കളിക്കണ കാര്യോല്ല. കോടതീൽ വരണ കേസാ. പോസ്ററുമോർട്ടം നടത്താതെ പററൂല്യ."

(തുടരും)

## നാല്പത്താറ്

**ആ** ആരോപണവ്യവസായം തല്ലാലം പൂട്ടി.

എന്നാൽ വ്യാവസായികരംഗത്ത് എത്രത്തോളം പുരോഗതി വന്നുകൊണ്ടിരുന്നുവോ അത്രത്തോളം അതിനെ തരംതാഴ്ത്തിക്കാണിക്കാൻ നല്ല ശ്രമവും നടന്നു. ഒരു കൂട്ടർ നിറുത്തിയപ്പോൾ വേറൊരു കൂട്ടർ ആ ജോലി ഏറ്റെടുത്തു. കേരളത്തിന്റെ ഉന്നതിക്ക് അതു തടസ്സമാകുമെന്ന് അറിഞ്ഞിട്ടും ഈ നിഷേധാത്മകപ്രവർത്തനം തുടർന്നത് അദ്ഭുതകരമായിരുന്നു.

പക്ഷെ, എന്നോടുള്ള എതിർപ്പ് തീർന്നിരുന്നില്ല. മുന്നേറ്റത്തിന്റെ ആദ്യത്തെ പടികൾ കടന്നുകഴിഞ്ഞു എന്ന കണ്ണുള്ളവർക്ക് അന്ന് കാണാൻ സാധിക്കുമായിരുന്നു. കണ്ണു പൂട്ടിയിരുന്നാൽ പിന്നെ രക്ഷയില്ല.

ഇതേ മെമ്പർ ഒരിക്കൽ എന്റെ നേരെ തിരിഞ്ഞു.

"ഞാൻ ഇന്നു ലീലയെ ശരിയാക്കുന്നുണ്ട്," എന്നു പറഞ്ഞു,

കാര്യം അന്വേഷിച്ചപ്പോൾ ഞാൻ ചെയർമാനായിരുന്ന ഒരു സ്ഥാപനത്തിൽ സർക്കാർ ധനസഹായംകൊണ്ട് വാങ്ങിയ ഫാൻ, ട്യൂബ്‌ലൈറ്റ് മുതലായ ഉപകരണങ്ങൾ നഷ്ടപ്പെട്ടിട്ടുണ്ടെന്നാണ് ആക്ഷേപം. കുറെ സാമൂഹ്യപ്രവർത്തകർകൂടി ഏറ്റെടുത്ത ആ നല്ല പരിപാടിയെ നശിപ്പിക്കുവാൻ കുറച്ചു കാലമായി ശ്രമം നടക്കുന്നു.

സെക്രട്ടേറിയറ്റിൽ നിന്ന് അധികം ദൂരെയല്ലാത്ത ആ സ്ഥാപനം സന്ദർശിച്ചിട്ട് സ്വയം ബോദ്ധ്യപ്പെട്ടിട്ടു പോരേ വിമർശനമെന്നു ചോദിച്ചപ്പോൾ അതിനു സമ്മതിച്ചു. ഞങ്ങൾ മറ്റു രണ്ടു മൂന്നു എം. എൽ. എ. മാരോടൊപ്പം അവിടേക്കു തിരിച്ചു. സർക്കാർ അനുവദിച്ച ഉപകരണങ്ങളുടെ രജിസ്റ്ററും ദൃഷ്ടിക്കു ഗോചരമായിത്തന്നെ ഉണ്ടായിരുന്ന ഉപകരണങ്ങളും തട്ടിച്ചു നോക്കിയപ്പോൾ കുറവൊന്നും കണ്ടില്ല. ആ കാര്യത്തിൽ പിന്നീട് അദ്ദേഹം നിശ്ശബ്ദത പാലിച്ചു.

വേറൊരു മെമ്പർ നിയമസഭയുടെ രക്ഷാവലയത്തിൽ നിന്നുകൊണ്ട് ശക്തമായ ഭാഷയിൽ വ്യവസായമന്ത്രിയെ ആക്ഷേപിച്ചു പ്രസംഗിച്ചു. വ്യവസായമന്ത്രി നൽകിയ ഏതോ ഒരു ആനുകൂല്യത്തിന് ഒരു ചെക്ക് കൈമാറിയെന്നും ആ ചെക്കിന്റെ നമ്പറും മറ്റും തന്റെ കൈവശമുണ്ടെന്നും അവകാശപ്പെട്ടു. പിന്നെ ചോദ്യങ്ങളുടെ ഒരു ശരവർഷമായി. വ്യവസായ ഡിപ്പാർട്ടുമെന്റിൽ ആരെങ്കിലും എന്തെങ്കിലും അഴിമതി നടത്തിയിട്ടുണ്ടെങ്കിൽ കുറ്റവാളികൾക്കെതിരെ ഉടനെ വേണ്ട ശിക്ഷണനടപടികൾ എടുക്കണമെന്നും മെമ്പർ ചെക്കിന്റെ വിവരങ്ങൾ നൽകിയാൽ അന്വേഷണത്തിന് ഏല്പിക്കാമെന്നും ചേട്ടൻ പ്രഖ്യാപിച്ചു.

"ഞാൻ ദാമോദരമേനോനെ ഒന്നും പറഞ്ഞില്ല" എന്നായി ആ നിയമസഭാംഗത്തിന്റെ വാദം. ഒരു ചിരിയോടെ അദ്ദേഹം സ്വസ്ഥാനത്തിരുന്നു. ചെക്കിന്റെ വിവരങ്ങൾ കൊടുക്കാൻ ചെക്കുണ്ടെങ്കിലല്ലേ സാദ്ധ്യമാകൂ. തന്റെ വാക്കുകളുടെ വൈഷമ്യത്തിൽനിന്നു നിയമസഭ തന്നെ രക്ഷിക്കുമെന്ന് ഉറപ്പുണ്ട്. ചെളി വാരി എറിയുകയും ചെയ്തു. അദ്ദേഹം സംതൃപ്തനായി.

ഇതിനിടയിൽ ഞങ്ങളുടെ സാധാരണ ജീവിതം പതിവുപോലെ മുന്നോട്ടു നീങ്ങി. ഇന്ത്യയിലെ അമേരിക്കൻ അമ്പാസഡർമാരായിരുന്ന ചെസ്റ്റർ ബൗൾസും പിന്നീട് ഗാൽബ്രെയിത്തും കേരളഗവണ്മെന്റിന്റെ അതിഥികളായി തിരുവനന്തപുരത്തു വന്നു. രണ്ടുപേരും ഇന്ത്യയുടെ സുഹൃത്തുക്കളാണെന്ന ഖ്യാതി നേടിയിട്ടുണ്ട്. ഇന്ത്യയുടെ സമഗ്രമായ പ്രശ്നങ്ങൾ മനസ്സിലാക്കാൻ അവർ ആത്മാർത്ഥമായ ശ്രമം നടത്തിയെന്നാണ് അറിവ്. അവരോട് ആർക്കും രോഷമുണ്ടായിരുന്നില്ല. അവരുടെ സന്ദർശനവേളകളിൽ കോവളം ഒരു സംസാരവിഷയമായി.

ചെസ്റ്റർബൗൾസിനു കോവളത്തുനിന്നുകൊണ്ടുവന്ന വലിയ "ലോബ്സ്റ്റർ" വളരെയധികം ഇഷ്ടപ്പെട്ടു. വർഷങ്ങൾക്കുശേഷം ഞാൻ അമേരിക്ക സന്ദർശിച്ച സമയത്ത് അദ്ദേഹവുമായി ടെലഫോണിൽ സംസാരിച്ചപ്പോൾ അദ്ദേഹം കേരളസന്ദർശനം മറന്നിരുന്നില്ല. "മിസസ് ഗാന്ധിക്കും നിങ്ങളുടെ ഭർത്താവിനും എന്റെ സ്നേഹപൂർണ്ണമായ അന്വേഷണം നൽകുക. അവർക്കു നന്മനേരുന്നു," എന്നാണ് അദ്ദേഹം എന്നോടു പറഞ്ഞത്.

ഗാൽബ്രെയിത്ത് ഒരു സാമ്പത്തികവിദഗ്ദ്ധൻ കൂടിയാണ്. 1982-ൽ അദ്ദേഹം കൊച്ചിയിൽവച്ചു വീണ്ടും കേരളത്തിനോടുള്ള മമത വ്യക്തമാക്കി. കോവളം കടൽപ്പുറം ലോകത്തിൽ വച്ച് ഏറ്റവും മനോഹരമായ ഒരു കടൽത്തീരമാണെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. ഗാൽബ്രെയിത്ത് ദമ്പതികൾ നല്ല ഒരു ജോടിയാണ്. മിസസ് ഗാൽബ്രെയിത്തിന് ഒട്ടും പൊക്കവും വണ്ണവുമില്ല. ഗാൽബ്രെയിത്തിന് ഏഴടി ഉയരമുണ്ട്. കേരളത്തിൽ അദ്ദേഹം വരുമ്പോൾ അദ്ദേഹത്തിനു ഉപയോഗിക്കാൻ പറ്റിയ കട്ടിൽ കണ്ടുപിടിക്കാൻ ഗസ്റ്റ് ഡിപ്പാർട്ട്മെന്റ് പ്രയാസപ്പെട്ടു എന്നു പറഞ്ഞുകേട്ടിട്ടുണ്ട്.

പ്രതിരോധമന്ത്രിയായിരുന്ന വി. കെ.

# മേനോന്റെ നിഴലിൽ

ല്ല. ഞാൻ ഒന്നിലും പെടാതെ നിയമസഭാനടപടികളിലുംകൂടി വലിയ ഒച്ചപ്പാടൊന്നുമുണ്ടാക്കാതെ കഴിയുകയായിരുന്നു. അക്കാലത്ത് ധനകാര്യമന്ത്രി ചെയർമാനും ഞാൻ വൈസ് ചെയർമാനുമായി ദേശീയസമ്പാദ്യ ഉപദേശക ബോർഡിന്റെ പ്രവർത്തനത്തിൽ എന്റെ ശ്രദ്ധ കേന്ദ്രീകരിച്ചു. സ്കൂളുകളിൽ സമ്പാദ്യപദ്ധതി വ്യാപിപ്പിക്കേണ്ട പരിപാടി ഞങ്ങൾ ആസൂത്രണം ചെയ്തതാണ്. രാഷ്ട്രീയ കാര്യങ്ങളെക്കാൾ കൂടുതൽ സാമൂഹ്യക്ഷേമപ്രവർത്തനങ്ങളിലായിരുന്നു ഞാൻ ഏർപ്പെട്ടിരുന്നത്.

സ്വന്തം പാർട്ടി പ്രവർത്തകരുടെ വകയായിരുന്നു എനിക്ക് നേരിടേണ്ടി വന്ന വേറൊരു ഭീഷണി.

ഒരു തലമൂത്ത എം. എൽ. എ. ചേട്ടനെ തുടർച്ചയായി എതിർത്തു. നിയമസഭയിൽ അദ്ദേഹം വളരെ വീറോടുകൂടി വിമർശിച്ചത് നിയമസഭയ്ക്കകത്തും പുറത്തും സംസാരവിഷയമായെന്ന് അദ്ദേഹം സ്വയം അഭിമാനിച്ചു. ആക്ഷേപം രസകരമായിരുന്നു. ക്ഷേത്രക്ഷാമം, തൊഴിലില്ലായ്മ, ഭൂമിയോടുള്ള ആർത്തി, തൊഴിലാളികളുടെ പ്രയത്നവ്യർത്ഥത, താഴ്ന്ന ജീവിതനിലവാരം, കുറഞ്ഞ ആളോഹരി വരുമാനം, സർവ്വോപരി ജനസംഖ്യാ വർദ്ധന എന്നീ കേരളത്തിന്റെ ശാപങ്ങൾക്കു ഉത്തരവാദി വ്യവസായമന്ത്രിയാണെന്നാണ് മെമ്പറുടെ കണ്ടുപിടിത്തം. കൂടാതെ ദാമോദരമേനോൻ വ്യവസായമന്ത്രിയായശേഷം കേരളത്തിൽ വ്യവസായം വർദ്ധിച്ചില്ലെന്നു മാത്രമല്ല ദിവസേന അധഃപതിച്ചുവരികയാണ്. 'വ്യവസായ പോർട്ട്ഫോളിയോ വേറെ ആർക്കെങ്കിലും കൊടുക്കുക, വ്യവസായമന്ത്രി രാജിവയ്ക്കുക' എന്നും മുറവിളികൂട്ടി.

അതു വസ്തുതകൾക്കു നിരക്കാത്തതായിരുന്നു. ആ നിയമസഭാസാമാജികന്റെ പ്രസംഗം വിവാദവിഷയമാകാതിരുന്നാലാണ് അദ്ഭുതം. കേരളം വ്യവസായ

**ലീലാ ദാമോദരമേനോൻ**





ഇറാൻ സന്ദർശനവേളയിൽ

> വ്യാവസായികരംഗത്തുണ്ടായ പുരോഗതിയെ തരം താഴ്ത്തിക്കാട്ടാൻബോധപൂർവ്വം ശ്രമംനടന്നു.

കൃഷ്ണമേനോനും തിരുവനന്തപുരം സന്ദർശിച്ചു. പ്രതിരോധപ്രവർത്തനങ്ങൾ ശക്തിപ്പെടുത്തുവാൻ ഇന്ത്യയിൽത്തന്നെ ടാങ്കുകളും നാറ്റ് വിമാനങ്ങളും യുദ്ധോപകരണങ്ങളും നിർമ്മിക്കുവാനും ഇന്ത്യയ്ക്ക് സാധാരണ ആയുധങ്ങളിൽ സ്വയം പര്യാപ്തത നേടുവാനും വേണ്ട നടപടികൾ അദ്ദേഹം എടുത്തു. ആ അവസരത്തിലാണ് ചൈന അപ്രതീക്ഷിതമായി ഇന്ത്യയെ ആക്രമിച്ചത്. കൃഷ്ണമേനോനിൽ അത് ഏറ്റവും വലിയ ആഘാതമേല്പിച്ചു. കടന്നൽക്കൂട് തന്റെ പുറത്തു പൊട്ടിച്ചിതറിയമാതിരി പാർലമെന്റിനകത്തും പുറത്തും അദ്ദേഹത്തിന് എതിർപ്പുണ്ടായി. ഒടുവിൽ പ്രധാനമന്ത്രിയെ വിഷമിപ്പിക്കരുതെന്നു കരുതി അദ്ദേഹം രാജിവച്ചു.

ഔദ്യോഗിക സ്ഥാനത്താണെങ്കിലും അല്ലെങ്കിലും അദ്ദേഹത്തിനു പ്രത്യേകിച്ചും യുവജനങ്ങളുടെ ഇടയിൽ നല്ല അംഗീകാരമുണ്ടായിരുന്നു. കൃഷ്ണമേനോന്റെ പ്രസംഗം കേട്ടുകൊണ്ട് മണിക്കൂറുകളോളം കാത്തിരിക്കാൻ ആർക്കും മടിയുണ്ടായിരുന്നില്ല. വിദേശ തന്ത്രാലയങ്ങളിലുണ്ടായിരുന്ന പലർക്കും അദ്ദേഹത്തിന്റെ തുറന്നതും നിശിതവുമായ വിമർശനങ്ങൾ ഒരു പേടിസ്വപ്നമായിരുന്നു.

ഒരിക്കൽ തന്റെമേൽ കൃഷ്ണമേനോന്റെ തീക്ഷ്ണമായ പദപ്രയോഗത്തോടൊപ്പം സദാ കൈവശമുണ്ടായിരുന്ന വടിയിൽ നിന്നു പ്രഹരപ്രയോഗംകൂടി ഉണ്ടാകുമോ എന്നു ഭയപ്പെട്ടതായി ഒരു പത്രപ്രവർത്തകൻ എന്നോടു പറഞ്ഞു.

അദ്ദേഹത്തിന്റെ വീട്ടിൽ മെക്കാനിക്കൽ കളിക്കോപ്പുകൾ ധാരാളം കാണാമായിരുന്നു. ഒരുപക്ഷേ, മനുഷ്യരെക്കാൾ എളുപ്പത്തിൽ ചലിപ്പിക്കാമെന്ന കണ്ടതാവാം ആ യന്ത്രക്കളിക്കോപ്പുകളോടുള്ള ഇഷ്ടത്തിനു കാരണം.

**സോഷ്യലിസത്തിൽ ഉറച്ച വിശ്വാസം.**

പ്രകടിപ്പിച്ചിരുന്നുവെങ്കിലും സാമൂഹ്യ ജീവിതത്തിൽ പ്രത്യേകിച്ചും കേരളത്തിൽ എത്തിയാൽ പഴഞ്ചൻ കാരണവരെപ്പോലെയാണ് കൃഷ്ണമേനോൻ പെരുമാറുക. പഴയ മരുമക്കത്തായ സമ്പ്രദായം നിലനിറുത്തണമെന്നായിരുന്നു ആഗ്രഹം.

(തുടരും)

## സംശയത്തിൻെറ ആനുകൂല്യം

(71-ാം പേജിൽ നിന്നു തുടർച്ച)

അവർ ചിരിച്ചുകൊണ്ടു പറഞ്ഞു:

നിങ്ങൾക്കു് ഇന്നു രാത്രി വിശ്രമമാണല്ലോ. എനിക്കു് ഒരു വിധി എഴുതാനുണ്ടു്.

കഠിനമായ ശിക്ഷയായിരിക്കും?

ശിക്ഷിക്കാൻ എനിക്കിഷ്ടമല്ല. പക്ഷേ, തെളിവുണ്ടു്. ഒരു പാവം പെൺകുട്ടി. ആത്മഹത്യചെയ്യാൻ ശ്രമിച്ചു. പ്രേമനൈരാശ്യം.

പ്രേമനൈരാശ്യം അതിജീവിക്കാൻ ചിലർക്കു് സാധിച്ചെന്നുവരില്ല. ആ പാവം പെൺകുട്ടി ആരേയും ദ്രോഹിച്ചില്ലല്ലോ? സംശയത്തിൻെറ ആനുകൂല്യം കൊടുത്തു് വെറുതെവിട്ടുകൂടേ? ബെനിഫിററ് ഓഫ് ഡൗട്ട്?

സാദ്ധ്യമല്ല.

ഉത്തരം ദൃഢമായിരുന്നു.

* * *

അന്നു രാത്രി എപ്പോഴാണു് ഉറങ്ങിയതു് എന്നറിഞ്ഞില്ല. അവരെക്കുറിച്ചോർത്തു. ഒപ്പം, ആ പാവം പെൺകുട്ടിയേയും.

ഉറക്കത്തിൽ, താൻ പിന്നിട്ടുപോന്ന മരുഭൂമികളിലൊന്നിലെവിടെയോ, തൻെറ കാല്പാടുകൾ പതിഞ്ഞിരിക്കുന്നതു് കണ്ടു. അതിലെ മണൽത്തരികൾ ഉയർത്തെഴുന്നേററു. ആൾരൂപമായി. വീണ്ടും പൊടിഞ്ഞു് മണൽത്തരികളായി.

പുലരാൻനേരം എഴുന്നേററു.

ഹോട്ടലിലെ ബില്ലുകൾ തീർത്തു പുറത്തിറങ്ങി കാറിൽ കയറിയിരുന്നു.

തനിക്കു പോകേണ്ടതു് അവരുടെ വീട്ടിൻെറ മുന്നിലൂടെയാണു്. അവിടെ ഒന്നു് ഇറങ്ങിയാലോ? വെറുതെ. ഒന്നു യാത്ര ചോദിക്കാം.

എവിടേയും നിറുത്താതെ, അവരുടെ വീടിൻെറ ഗെയ്ററും പിന്നിട്ടു്, അയാളുടെ കാർ അതിവേഗം പൊയ്ക്കൊണ്ടിരുന്നു.

* * *

നാട്ടിൽവന്നു്, തിരക്കേറിയ ഔദ്യോഗികവൃത്തിയിൽ വ്യാപൃതനായപ്പോൾ, എല്ലാം മറന്നു.

ഒരു ദിവസം കാലത്തു് പത്രം മറിച്ചുനോക്കുമ്പോൾ, ആ വലിയ പട്ടണത്തിലെ ഒരു ചെറിയവാർത്ത, ശ്രദ്ധ പിടിച്ചുപററി.

പ്രേമനൈരാശ്യംമൂലം ആത്മഹത്യ ചെയ്യാൻ ശ്രമിച്ച പെൺകുട്ടിയെ, സംശയത്തിൻെറ ആനുകൂല്യം കൊടുത്തു് വെറുതേ വിട്ടിരിക്കുന്നു.

നിയമത്തിൻെറ ഉരുക്കുകവചങ്ങൾക്കു്, അതിനകത്തുനിന്നുതന്നെ പഠഞ്ഞെത്തുന്ന അമ്പുകൾ, വിള്ളലുകൾ ഉണ്ടാക്കുന്നതു്, അയാൾ ദുഃഖത്തോടെ വീക്ഷിച്ചു.

**പുകവലി ശ്വാസകോശങ്ങളിൽ അർബ്ബുദം വളരുന്നതിനു കാരണമാകുന്നു**




## ഡോ: ജി. വേലായുധൻ എം. ഡി.

### മി. പി. ആർ.—ദുബായ്

**ചോദ്യം:**

ശീഘ്രസ്ഖലനം തടയും എന്ന പരസ്യത്തോടെ ഇന്ത്യയ്ക്കു വെളിയിലുള്ള ചില രാജ്യങ്ങളിൽ പ്രചാരത്തിലിരിക്കുന്ന ഡിലെ സ്പ്രേകൾ പ്രയോജനപ്രദങ്ങളാണോ? ഇതു് ഉപയോഗിക്കുന്നതു് ലിംഗത്തിനു് ഏതെങ്കിലും വിധത്തിൽ ദോഷം ചെയ്യുമോ? ഇതു് ഗർഭധാരണം തടയുമോ?

**ഉത്തരം:**

ഒരു പരിധിവരെ ഇതു പ്രയോജനകരമായിരിക്കാം. ഇതുകൊണ്ടു ദോഷങ്ങൾ സംഭവിക്കാൻ കാരണമില്ല. ബീജങ്ങളെ നശിപ്പിക്കുന്നതിനുള്ള ശക്തിയുള്ളതാണെങ്കിൽ ഗർഭധാരണത്തിനു തടസ്സം സംഭവിക്കാം.

### മി. വി. പി. സി.—മണ്ണാഞ്ചേരി

**ചോദ്യം:**

എനിക്കു് രണ്ടു കുട്ടികളുണ്ടു്. അടുത്ത കുട്ടി ഇപ്പോൾ വേണ്ടെന്നു ഞങ്ങൾ ആഗ്രഹിക്കുന്നു. പറ്റിയ ഗർഭ നിരോധന ഗുളികകൾ നിർദ്ദേശിച്ചുതരാമോ?

**ഉത്തരം:**

പല പേരുകളിൽ അറിയപ്പെടുന്ന ഗർഭനിരോധനഗുളികകൾ അങ്ങാടിയിൽ ഇന്നു സുലഭമാണു്. മിക്കവയും 21, 22 ഗുളികകൾ അടങ്ങിയ പായ്ക്കറ്റുകളായിട്ടാണു് ലഭിക്കുന്നതു്. Ovral, Voldys, Lyndiol ഇങ്ങനെ പലതും ലഭ്യമാണു്. ആർത്തവം തുടങ്ങുന്നതിന്റെ അഞ്ചാം ദിവസം മുതൽ ദിവസം ഒരു ഗുളിക എന്ന കണക്കിനു് 21 അല്ലെങ്കിൽ 22 ദിവസം സേവിക്കണം. ഗുളിക കഴിച്ചുകഴിഞ്ഞാൽ രണ്ടുമൂന്നു ദിവസത്തിനകം ആർത്തവം ഉണ്ടാകുന്നതാണു് പതിവു്. ആർത്തവം ഉണ്ടാകുന്നതിന്റെ അഞ്ചാം ദിവസം മുതൽ വീണ്ടും ഗുളിക കഴിക്കണം. എത്രനാൾ ഗർഭനിരോധനം ആഗ്രഹിക്കുന്നുവോ അത്രയും കാലം മേല്പറഞ്ഞവിധം ഗുളിക കഴിച്ചുകൊണ്ടിരിക്കണം. ഗുളിക കഴിക്കുന്നതിൽ മുടക്കം വരുത്തിയാൽ പരാജയം സംഭവിക്കും. ഗുളിക കഴിച്ചു കഴിഞ്ഞു് അഞ്ചു ദിവസത്തിനകം ആർത്തവം ഉണ്ടായില്ലെങ്കിൽ; അഞ്ചാം ദിവസം മുതൽ വീണ്ടും ഗുളിക കഴിച്ചുതുടങ്ങണം. അധികനാൾ ഈ മാർഗ്ഗം സ്വീകരിക്കുന്നതു നല്ലതായി തോന്നുന്നില്ല.

### മിസസ് എം. കെ. —കൊല്ലം

**ചോദ്യം:**

32 വയസ്സായ എന്റെ ആദ്യപ്രസവം നടന്നിട്ടു് 7 മാസങ്ങൾ തികയുന്നു. സിസേറിയനായിരുന്നു. ഇനി ഒരു കുട്ടി കൂടി വേണമെന്നില്ല. സാമ്പത്തിക ബുദ്ധിമുട്ടാണു് കാരണം. ഏതു് ഗർഭനിരോധനമാർഗ്ഗമാണു് ഞാൻ സ്വീകരിക്കേണ്ടതു്. എനിക്കു ഉടനേ പി. പി. എസ്. അല്ലെങ്കിൽ ഏതെങ്കിലും മിനി ഓപ്പറേഷൻ ചെയ്യാൻ സാധിക്കുമോ?

**ഉത്തരം:**

ആദ്യപ്രസവം സിസേറിയനായിരുന്നെങ്കിലും ഒരു കുട്ടിയെക്കൊണ്ടു തൃപ്തിപ്പെടുന്നതു് അത്ര നല്ലതായി തോന്നുന്നില്ല. അതിനാൽ ഇപ്പോൾ P. P. S. നടത്തുന്നതു നല്ലതല്ല. ഉറ (നിരോധ്) ഉപയോഗിക്കുന്നതായിരിക്കും ഏറ്റവും നല്ലതു്.

### മിസസ്. എം. സി. എസ്.—തൃശ്ശൂർ

**ചോദ്യം:**

ഞാൻ 28 വയസ്സു പ്രായമുള്ള ഒരു വിധവയാണു്. ഒരു ദിവസം ഞാൻ അടുത്തുള്ള ഒരാളുമായി ബന്ധപ്പെട്ടു. ഇപ്പോൾ ആർത്തവം സംഭവിക്കേണ്ട ദിവസം കഴിഞ്ഞു് 20 ദിവസമായി. ഇനിയും ആർത്തവം ഉണ്ടായിട്ടില്ല. ഞാൻ ഗർഭിണിയാണോ?

**ഉത്തരം:**

ഗർഭിണി ആകാനുള്ള സാധ്യതയുണ്ടു്. എന്നാൽ നിങ്ങളുടെ മനഃപ്രയാസം ഒന്നുകൊണ്ടുമാത്രം ഇങ്ങനെ സംഭവിക്കാം.

### മിസ് എം. എം—കോഴഞ്ചേരി

**ചോദ്യം:**

ഞാനെന്റെ പ്രതിശ്രുത വരനുമായി ആദ്യമായി ലൈംഗികബന്ധത്തിൽ ഏർപ്പെട്ടപ്പോൾ വെള്ളംപോലെ ഒരു ദ്രാവകം പുറത്തുപോയി. ആദ്യബന്ധത്തിൽ രക്തംപോകാത്തതുകൊണ്ടു് പ്രതിശ്രുത വരനു് എന്നെ സംശയമായിരിക്കുന്നു. എന്തെങ്കിലും രോഗമാണോ ഇതിനു കാരണം?

**ഉത്തരം:**

ലൈംഗിക ബന്ധത്തിൽ ഏർപ്പെട്ടു് വികാരം മൂച്ഛിച്ചു തുടങ്ങുമ്പോൾ കൊഴുത്ത വഴുവഴുപ്പുള്ള ഒരു ദ്രാവകം ഗുഹ്യത്തിൽ ഉണ്ടാകുന്നതു് സാധാരണമാണു്. ഇതു് സംഭോഗത്തെ സഹായിക്കാനാണു്. ആദ്യമായി ലൈംഗികബന്ധത്തിൽ ഏർപ്പെടുമ്പോൾ എല്ലാവരിലും രക്തസ്രാവം ഉണ്ടാകുന്നതല്ല. Hymen അഥവാ കന്യകാചർമ്മം പൊട്ടിവിടരുമ്പോൾ അതുമൂലമുണ്ടാകുന്ന മുറിവിൽനിന്നാണു് രക്തസ്രാവം ഉണ്ടാകുന്നതു്. ഇതിന്റെ അളവു പലരിലും വ്യത്യസ്ഥമായിട്ടാണു് കാണുന്നതു്. അപൂർവ്വമായി അനിയന്ത്രിതമായ രക്തസ്രാവം ഉണ്ടായിക്കാണുന്നുണ്ടു്. എല്ലാവരിലും ചർമ്മം പൊട്ടുകയില്ല. പൊട്ടിയാൽത്തന്നെയും രക്തസ്രാവം ഉണ്ടാവുകയില്ല. സംയോഗം തുടങ്ങുന്നതിനു മുൻപു് വഴുവഴുപ്പുള്ള ദ്രാവകം ധാരാളമായി ഉണ്ടാകുന്നവർക്കു പ്രത്യേകിച്ചും രക്തസ്രാവത്തിനുള്ള സാദ്ധ്യത കുറവായിരിക്കും.

Published by M. S. Sreenivasan on behalfof Laisa Publications Private Ltd. Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd. KAUMUDI BUILDINGS, Trivandrum-695 024. Editor: M. S. MANI.

*Business Executives*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res. 816622

CALCUTTA-Mrs. Aloka Guha
Phone: 456750

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

COCHIN-Mrs Mangala Nayak
Phone: Office 37228 Res. 37234